ശ്രീ

# കാവേരീമാഹാത്മ്യം

('ധർമ്മരാജസ്തുതി' വ്യാഖ്യാനത്തോടുകൂടിയത്)

---

പ്രസാധകൻ:

## സി. മാധവമേനോൻ.

---

കോഴിക്കോട് നോർമ്മൻ അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

500. 15—10—'57.

# 4-ാം പതിപ്പിൻെറ മുഖവുര.

ഈ കാവേരി മാഹാത്മ്യം വളരെ കാലം മുമ്പ് പൊൽപ്പുള്ളി കടിയങ്കുളത്ത് ശ്രുപ്പുമേനോൻ മൂലത്തിൽനിന്നു തർജ്ജമ ചെയ്ത് കേരളഭാഷാഗാനത്തിൽ എഴുതീട്ടുണ്ടായിരുന്നതിനെ വിദ്വാൻ കോമ്പിഅച്ഛൻ എന്ന നാമധേയമായ 1914-ൽ അന്തരിച്ചുപോയ പാലക്കാട്ട് ശേഖരിവമ്മ വലിയരാജാവ് അവർകൾ പരിശോധിച്ച് അതിലുണ്ടായിരുന്ന ചില തെററുകളെ പരിഹരിച്ച്, ആ ഗ്രന്ഥത്തിൽ വിട്ടുപോയിരുന്ന ചില കഥാഭാഗങ്ങളെ ഭാഷാഗാനത്തിൽതന്നെ കൂട്ടിചേത്ത് "ധമ്മരാജസ്തുതി"യേയും എവക്കും അറിവാനായി പരിഭാഷപ്പെടുത്തി കാവേരീമാഹാത്മ്യത്തിൻെറ അവസാനത്തിൽ കൂട്ടിച്ചേത്ത് ഒരു പുതിയ പുസ്തകമാക്കി സുമാർ 60 കൊല്ലം മുമ്പു പ്രസിദ്ധപ്പെടുത്തിയിരുന്നതാണ്. ഇപ്പോൾ ആ പുസ്തകം തീരെ കിട്ടാതെ ആയിരിക്കയാൽ പലരുടേയും ആവശ്യപ്രകാരം ഈ പ്രസിദ്ധീകരണത്തിന്നു ഒരുങ്ങിയതാണ്. ഈ പതിപ്പിൽ വല്ല അബദ്ധങ്ങളും പററീട്ടുണ്ടെങ്കിൽ വായനക്കാർ ക്ഷമിക്കുകതന്നെ വേണം.

എന്ന്, പ്രസാധകൻ

15-10-1956.

സി. മാധവമേനോൻ.

പോസ്റ്റ് പുള്ളോട്.

തൃപ്പാളൂർ, ആലത്തൂർ.

കൊല്ലങ്കോട്,
24-9-1956.

ഓം നമോ ഭഗവതേ വാസുദേവായ.

# ശ്രീകാവേരീമാഹാത്മ്യകഥോത്ഭവം.

---

നിചുളപുരാധിപൻ ധമ്മവമ്മൻ എന്ന രാജാവ് എല്ലാ ജനങ്ങൾക്കം ഐഹികവും പാരത്രികവുമായ പ്രേയസ്സും ശ്രേയസ്സും സിദ്ധിപ്പാൻ എളുപ്പമായ മാർഗ്ഗം എന്താകുന്നുവെന്ന് ശ്രീദാഭ്യൻ എന്ന മുനിയോടു ചോദിച്ചു. ഹരിശ്ചന്ദ്രൻ ഇതേ ചോദ്യം അഗസ്ത്യരോടു ചോദിച്ചതിന്നു അഗസ്ത്യൻ പറഞ്ഞ മറുപടിയെ ദാഭ്യൻ ധമ്മവമ്മനോടു പറഞ്ഞു. ഇങ്ങിനെയാണ് കഥ ആരംഭിക്കുന്നത്. ഹരിശ്ചന്ദ്രാഗസ്ത്യസംഭാഷണം കുരുക്ഷേത്രത്തിൽ അനേകം സജ്ജനങ്ങൾ നിറഞ്ഞിരിക്കുന്ന സഭയിൽ വെച്ചു നടന്നു. സൂതശൌനകാദിസംവാദരൂപേണ സമുത്ഭവിച്ച പുരാണങ്ങളിൽ ഒന്നായ വഹ്നി പുരാണത്തിൽ ഈ കഥ 30 അദ്ധ്യായത്തിൽ അടങ്ങിയിരിക്കുന്നു. കാവേരിനദി സഹ്യാദ്രിയിൽനിന്നുത്ഭവിക്കുന്നു. ചെറിയ ഒരു ഉറവാണ് ആദ്യം കാണപ്പെടുന്നത്. സാഹ്യതാഴ്‌വരയിൽ അതൊരു ചെറിയ തടാകമായി കെട്ടിപ്പടുത്തിരിക്കുന്നു. ആ തടാകത്തിൽ നിന്നു ഒരൊഴുക്കുചാൽ ചെറിയ ഒരു നദിയായി ഒഴുകി ക്രമത്തിൽ പോഷകനദികൾ സംഗമിച്ച് കിഴക്കെ സമുദ്രത്തിൽചെന്നു ചേരുന്ന ഒരു മഹാനദിയാണ് കാവേരി. തലക്കാവേരി എന്ന പുണ്യസ്ഥലം ഒരു തീർത്ഥയാത്രാ സ്ഥാനമാണ്. അവിടെ ഈ തടാകം കാണാം.

## ജലത്തിൻെറ മാഹാത്മ്യം

ജലം ആദിമഹാ പുരുഷനായ ശ്രീമന്നാരായണൻെറ-വിരാട്പുരുഷൻെറ വീര്യത്തിൽനിന്നുത്ഭവിച്ചു. സകല ചരാചരങ്ങളുടേയും ജന്മലയസ്ഥാനമായ ഒന്നാണതെന്നാണ് അക്ഷരാത്ഥം. 'ജ'കാരം ജന്മസ്ഥാനത്തേയും 'ല'കാരം ലയസ്ഥാനത്തേയും കാണിക്കുന്നു. അങ്ങിനെ ജലം എന്ന നാമധേയം ആ ദ്രവ്യത്തിന്നുണ്ടായി. ജലം ആദ്യസൃഷ്ടിയാണെന്നു സൃഷ്ടിപര്യായത്തിൽ വേദത്തിൽ കാണപ്പെടുന്നുണ്ട്. "യാസൃഷ്ടിഃ സ്രഷ്ടുരാദ്യാ" എന്ന് മഹാകവി കാളിദാസരും ശാകുന്തളം നാടകത്തിലെ നാന്ദിപദ്യത്തിൽ പറഞ്ഞിരിക്കുന്നു. സർവ്വോൽപത്തിലയസ്ഥാനമായ ജലം എന്ന ആദ്യഭൂതത്തിൻെറ മാഹാത്മ്യത്തിന്നുള്ള ദിവ്യത്വം വിരാട്ടു പുരുഷവീര്യം എന്നതിൽനിന്നു സ്പഷ്ടമാകുന്നു.

## ലോകസ്വരൂപ സംഗ്രഹം

ആകാശം, വായു, അഗ്നി, ജലം, ഭൂമി, സൂര്യൻ, ചന്ദ്രൻ, പുരുഷൻ; ഈ എട്ടും വിരാട് പുരുഷന്റെ അവയവങ്ങൾ—ഏതു ലോകത്തിലും ഈ എട്ടു വസ്തുക്കൾ ഈശ്വരരൂപവിഭാഗങ്ങളായി വിളങ്ങുന്നതുകൊണ്ട് ലോകം ഈശ്വരൻതന്നെ. അദൃശ്യനായ ഈശ്വരൻ ദൃശ്യനായിവിളങ്ങുന്നു. അതിനാൽ വിചാരശക്തിയുള്ള ഏതൊരുവനും ഏതൊരു വസ്തുവിലും ഈശ്വരസ്വരൂപത്തെതന്നെ കണ്ടുകൊണ്ട് അനാദ്യവിദ്യാബന്ധത്താൽ വന്നുചേൎന്നിരിക്കുന്ന സംസാരബന്ധത്തിൽനിന്ന നിൎമ്മുക്തനാകേണം. സ്വരൂപമായ ആത്മാവിനെ സാക്ഷാത്തായറിഞ്ഞ് ജീവന്മുക്തനായി പ്രാരബ്ധാവസാനംവരെ ശരീരസന്ധാരണം ചെയ്തശേഷം അവസാനത്തിൽ ആത്മാവിൽ, നദി സമുദ്രത്തിലെന്നപോലെ, ചേൎന്ന് ഏകരസമായി ഭവിക്കുക—എന്നാണ് വേദശാസ്ത്രാദികൾ ചെയ്യുന്ന മഹോപദേശം.

## ഈ പരമലക്ഷ്യപ്രാപ്തിമാൎഗ്ഗം.

സദാചാരത്തേയും ശാസ്ത്രവിധിയേയും അനുസരിച്ച് സ്നാനാശനശയനാദി സകലദിനകൃത്യങ്ങളിലും ശ്രദ്ധയും വിചാരവും ഉണ്ടായിരിക്കേണം. ഇങ്ങിനെ ക്രമത്തിൽ വിധിനിഷേധങ്ങളെ അറിഞ്ഞു നിഷിദ്ധകൎമ്മങ്ങളെ തീരെ പരിത്യജിച്ചും വിധിച്ചകൎമ്മങ്ങളെ ഫലകാംക്ഷകൂടാതെ ലോകസംഗ്രഹത്തിന്നായാചരിച്ചുംകൊണ്ട് ജീവിതം നയിക്കുന്നവർ ക്രമത്തിൽ ലക്ഷ്യത്തിൽ എത്തി പരമവിശ്രാന്തി അനുഭവിക്കാൻ അൎഹന്മാരായിവരും. ഈ വക സംഗതികൾ മനുഷ്യരെല്ലാവരും അറിഞ്ഞിരിക്കേണ്ടതാകയാൽ പ്രകൃതാനുസരണമല്ലെങ്കിലും ഇവിടെ ആദ്യമായുപന്യസിച്ചതാകുന്നു.

## സ്നാനകൃത്യം.

സ്നാനം സാധിക്കുന്നപക്ഷം നദിയിൽ ആക്കുന്നത് ഏററവും ശ്ലാഘ്യം. അടുത്ത് നദിയില്ലാത്തപക്ഷം ജലത്തിന്റെ പരിശുദ്ധിയെ സ്മരിച്ചുകൊണ്ട് മന്ത്രപൂൎവ്വം സ്നാനം ആരംഭിക്കേണം. പ്രധാനങ്ങളായ ഏഴുനദികളെ സ്തുതിപൂൎവ്വം സ്മരിക്കേണം.

1) ഗംഗെചയമുനെചൈവ ഗോദാവരി സരസ്വതി
നൎമ്മദെ സിന്ധുകാവേരി ജലേസ്മിൻസന്നിധിംകുരു.

2) ആപഃ പുരുഷവീൎയ്യാസ്ഥഃ പുനന്തീൎഭ്ഭൂൎഭുവഃ സുവഃ
താം നഃ പുനീതാമീവഹ്നീഃ സ്പൃശതാമാത്മനാഭുവഃ.

3) ഗംഗേ ഗംഗേതി യോ ബ്രൂയാൽ യോജനാനാംശതൈരപി
മുച്യതെസൎവ്വപാപെഭ്യോ വിഷ്ണുലോകംസഗച്ഛതി. (നദീകീൎത്തനം)

4) ഓം അച്യുതായനമഃ
ഓം അനന്തായനമഃ
ഓം അമൃതായനമഃ
ഓം ഗോവിന്ദായനമഃ
ഓം ഗോപാലായനമഃ
ഓം ഉപേന്ദ്രായനമഃ
ഓം വാമനായനമഃ
ഓം വിഷ്വക്സേനായനമഃ
ഓം ജനാർദ്ദനായനമഃ
ഓം ഹൃഷീകേശായനമഃ
ഓം നാരായണായ പരമാത്മനെനമഃ.

( ഈശ്വരനാമ സങ്കീൎത്തനം )

ഇങ്ങിനെ ഈശ്വരനാമം ഉച്ചരിച്ചും സ്മരിച്ചുംകൊണ്ട് വിധിപ്രകാരം സ്നാനം ഏതു ജലത്തിലായാലും ആചരിക്കേണം. സർവ്വപാപക്ഷയം ഫലം. കാവേരി എന്ന നദി മഹാനദികളിൽ ഒന്നാണ്. അതു പരമപരിശുദ്ധിയെ ഏതുകാലത്തും നൽകും എങ്കിലും തുലാമാസം വിശേഷകാലമാണ്. അക്കാലത്തിൽ 60കോടി തീൎത്ഥങ്ങൾ ആ മഹാനദിയിൽ വന്നു ചേരുമെന്ന് ഋഷീശ്വരന്മാർ തപഃശക്തികൊണ്ടു കണ്ടറിഞ്ഞിരിക്കുന്നു. കാവേരീനദിയുടെ ഇരുകരകളിലും കാലക്രമത്താൽ അനേകം ഗ്രാമങ്ങൾ ഉണ്ടായിട്ടുണ്ട്. പ്രായേണ പുണ്യഗ്രാമങ്ങളിൽ ജനിച്ച് ആ മഹാ നദിയിൽ സ്നാനാചമനാദികൾ നടത്തികൊണ്ടിരിക്കുന്ന പലരും ബുദ്ധിശാലികളും പണ്ഡിതവരേണ്യന്മാരുമായിവന്ന ചരിത്രം കാവേരീമാഹാത്മ്യത്തിൽ കാണാം. പലവിധ മഹാപാപങ്ങൾ ചെയ്തവരുടെ ആ ദുരിതങ്ങൾ നശിച്ചതായ പല കഥകളും ആ മഹാത്മ്യത്തിൽ കാണപ്പെടുന്നുണ്ട്. ജലത്തിനുള്ള ശുദ്ധീകരണശക്തി സ്വതഃസിദ്ധമാണ്. ജലം ശ്രീനാരായണമൂൎത്തിയുടെ അത്യുൽകൃഷ്ടമായ ഉപാധിയാണെന്നു എല്ലാ പുരാണങ്ങളിലും വൎണ്ണിക്കപ്പെട്ടിരിക്കുന്നു. നാരായണൻ എന്ന നാമധേയത്തിന്ന് ജലശായി എന്നാണൎത്ഥം. ശ്രീനാരായണന്റെ ഉപാധികൾതന്നെ എല്ലാ ചരാചരങ്ങളും. എങ്കിലും പ്രഥമോപാധി ജലമാകയാൽ ജലം കൂടാതെ യാതൊരു കൎമ്മവും നടത്തുക പതിവില്ലെന്നുള്ളത് ഏവൎക്കും അനുഭവമുള്ളതുതന്നെ. ഐശ്വൎയ്യാദികൾക്കെല്ലാം എന്നുവേണ്ട ജീവസന്ധാരണത്തിന്ന് ഒഴിച്ചുകൂടാത്ത സകല സസ്യാദികളുടെയും ഉല്പത്തിസ്ഥാനം ജലമാണെന്നതും ആൎക്കും അറിയാം. ഏതു ജലത്തിനും ദിവ്യമായ ശുദ്ധീകരണശക്തിയുണ്ടെന്നിരിക്കിലും അതിൽ ഇതരമലിനവസ്തുക്കളുടെ സംബന്ധംനിമിത്തം താരതമ്യം കാണപ്പെടുന്നത് സംസൎഗ്ഗജന്യമായ ദോഷാധിക്യംനിമിത്തമാണ്. ഗംഗാനദി മഹാനദികളിൽചേരുന്ന ഏതുവിധ മാലിന്യത്തേയും നശിപ്പിക്കുവാനുള്ള മഹാശക്തി അതിലുള്ള സൎവ്വേശ്വരസാന്നിദ്ധ്യംനിമിത്തം സിദ്ധമാകയാൽ ആ മഹാനദികളിൽ സ്നാനാദികൾ നടത്തുന്നവരുടെ ജന്മകോടികളിൽ സംഭവിച്ച ദുരിതങ്ങളും നശി

ച്ച് അവർ മഹാത്മാക്കളായി ഭവിക്കുന്നതിൽ ആശ്ചര്യമൊ അതിശയോക്തിയൊ ഒന്നുമില്ലെന്ന് ധരിക്കേണം. അതുകൊണ്ട് മഹാനദികളിൽ ഒന്നായ കാവേരിയുടെ—കവേരകന്യകയുടെ—മാഹാത്മ്യത്തെ വർണ്ണിച്ചിരിക്കുന്ന ഈ പുരാണത്തിലും ആസ്തികന്മാർക്ക് വിശ്വാസവും ഫലവും ഉണ്ടെന്നതുകൊണ്ട് ഇന്നും എന്നും ഈ മാഹാത്മ്യം ലോകത്തിൽ നിലനില്ക്കും. "സംശയാത്മാ വിനശ്യതി" ഒന്നിലും വിശ്വാസമില്ലാത്തവർ നശിക്കും എന്നു സ്പഷ്ടമായിട്ട് ഭഗവാൻതന്നെ അരുളിച്ചെയ്തിരിക്കുന്നു. "വിശ്വാസഃ ഫലദായകഃ" വിശ്വസിക്കുന്നവർക്ക് ഫലം സിദ്ധിക്കും. വേദശാസ്ത്രപുരാണേതിഹാസങ്ങളിൽ വിശ്വാസപൂർവ്വം സ്നാനാദിസകലനിത്യകർമ്മങ്ങളും നടത്തുന്നവരുടെ മാനുഷജന്മം സഫലമാകും. ഇനി കാവേരിമാഹാത്മ്യാദികളെ അല്പം പ്രതിപാദിക്കാം.

ജലം ആദ്യസൃഷ്ടിയാണെന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. സൃഷ്ടമായ പദാർത്ഥം കാര്യവും സൃഷ്ടികർത്താവ് ഉപാദാനം, നിമിത്തം, എന്ന രണ്ടു കാരണവുമാകുന്നു. കടകകുണ്ഡലാദ്യാഭരണനിർമ്മാണത്തിനു നിമിത്തോപാദാനകാരണങ്ങൾ ഭിന്നങ്ങളെന്നപോലെ ഈശ്വരസൃഷ്ടമായ ലോകത്തിന് രണ്ടു കാരണമില്ല. ഈശ്വരൻ ഏകൻതന്നെ രണ്ടു കാരണവും. കാരണഗുണം കാര്യത്തിൽ കാണപ്പെടുന്നു. കാര്യത്തിൽ കല്പിതങ്ങളായ നാമരൂപങ്ങൾ ലോകവ്യവഹാരത്തെ നിർവ്വഹിക്കുന്നുവെന്നുമാത്രം. കാരണരൂപംതന്നെ കാര്യസ്വരൂപം. കടകകുണ്ഡലാദിനാമരൂപങ്ങളെ നീക്കംചെയ്താൽ ആഭരണസ്വരൂപം സ്വർണ്ണം. എന്നതുപോലെ ഈശ്വരനാകുന്ന ഉപാദാനകാരണവും ജലാകാശവഹ്ന്യാദിഭൂതങ്ങളോടുകൂടിയ ലോകവും ഒന്നുതന്നെ. ഈശ്വരസ്വരൂപംതന്നെ ലോകം. അപ്പോൾ സ്നാനാശനാദികൾക്കു ഉപയോഗപ്പെടുന്ന ജലം, അന്നം, എന്നിവ ലോകത്തെ നിലനിർത്തിരക്ഷിക്കുന്ന ഈശ്വരന്റെ നാമരൂപാദിസഹിതമായ സ്ഥൂലരൂപമാകുന്നു. അതുകൊണ്ട് ഏതൊരു പദാർത്ഥത്തിലും പ്രാണികളിലും ഈശ്വരസ്വരൂപത്തെ സൂക്ഷ്മമായ ബുദ്ധിദൃഷ്ടികൊണ്ട് കാണേണം. രൂപം ഈശ്വരനു പ്രകാശിപ്പാനുള്ള ഉപാധി. അതിന്ന്—ആ ഉപാധിക്ക്—പല മലിനപദാർത്ഥങ്ങളുടെ സംബന്ധംനിമിത്തം ഉച്ചനീചഭാവങ്ങൾ കാണപ്പെടുന്നു. നദീജലത്തിൽ മാലിന്യം കെട്ടിനിൽക്കാത്തതിനാൽ അതീവശുദ്ധം. വിശിഷ്യ ഗംഗാദി സപ്തനദികളിലെ ജലത്തിന് പരമദിവ്യത്വം സിദ്ധം. അതുകൊണ്ടു മഹാനദികളിൽ ഒന്നായ കാവേരീജലത്തിന്നുള്ള മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്ന കാവേരീമാഹാത്മ്യം എന്ന വഹ്നിപുരാണത്തിലെ മുപ്പത് അദ്ധ്യായംകൊണ്ടു വർണ്ണിച്ചിരിക്കുന്നതിനെ വേറെതന്നെ ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തി സംസ്കൃതത്തിൽ വ്യുൽപത്തിയുള്ളവർ ആ പുരാണം തുലാമാസത്തിൽ നിയമേന പാരായണം നടത്തുകയും അതിശ്രദ്ധാലുക്കളെ കേൾപ്പിക്കുകയും പതിവാകുന്നു. കാവേരിയിൽ തുലാമാസത്തിൽ അനേകം പുണ്യനദികൾ ദിവ്യവിഗ്രഹംധരിച്ച് വന്നുചേരുമെന്നും അക്കാലത്തിലെ കാവേരീസ്നാനം മഹാപാപങ്ങളെ ന

ശിപ്പിക്കുമെന്നും അതിലുംവെച്ച് ശ്രീരംഗത്തിൽ ശ്രീരംഗനാഥക്ഷേത്രസമീപത്തിലുള്ള ഘട്ടത്തിൽ സ്നാനംചെയ്ത് രംഗനാഥഭജനാദികൾ നടത്തുന്നത് മഹാപുണ്യാഭിവൃദ്ധികരമാണെന്നും പുരാണത്തിൽ സിദ്ധാന്തിച്ചിരിക്കുന്നു. തുലാമാസം ഒന്നാംതിയ്യതി, വാവ് മുതലായ പുണ്യകാലത്തിൽ മൂന്നു ദിവസം കാവേരിസ്നാനം ചെയ്യുന്നത് സമസ്തപാപപരിഹാരമായ മഹാപ്രായശ്ചിത്തമാണെന്നു കീൎത്തിച്ചുകൊണ്ട് ശ്രോതാക്കളെ ഉത്സുകന്മാരാക്കുന്നുണ്ട്.

ഈ പുരാണം സംസ്കൃതത്തിൽ പരിചയംകുറഞ്ഞ ഭക്തന്മാൎക്കും ഉപയോഗമാകുവാൻ പൊൽപ്പുള്ളി കടിയംകുളത്ത് ശ്രുപ്പുമേനോൻ കേരളഭാഷാഗാനരീതിയിൽ കുറെകാലംമുമ്പെ തൎജ്ജമ ചെയ്തു. കുറെ കാലത്തിനുശേഷം ആ പുസ്തകം കിട്ടാതെയായപ്പോൾ അന്തരിച്ചുപോയ വിദ്വാൻ കോമ്പിഅഛൻ എന്ന തിരുനാമമായ പാലേക്കാട്ടെ ശേഖരിവൎമ്മവലിയ രാജാവവർകൾ ശ്രുപ്പുമേനോൻ ഉണ്ടാക്കിയ കേരളഭാഷാഗാനത്തിൽ ഉണ്ടായിരുന്ന ചില തെററുകളെ ശരിപ്പെടുത്തി അതിൽ വിട്ടുപോയിരുന്ന ചില കഥാഭാഗങ്ങളെക്കൂട്ടിച്ചേൎത്തി ഉണ്ടാക്കിയ ഗ്രന്ഥത്തെ മുണ്ടയിൽ പിഷാരത്ത് ഗോവിന്ദപിഷാരോടി, രായിരംകണ്ടത്ത് പണ്ഡിതവരേണ്യൻ ഗോവിന്ദമേനോൻ, ചേപ്പിലമുറി കളരിക്കൽ കുഞ്ഞികൃഷ്ണപണിക്കർ ഇവരുടെ പരിശ്രമത്തിൽ പുനരപി പ്രസിദ്ധീകൃതമായി. ആ പതിപ്പും കിട്ടാതെവന്നപ്പോൾ മേൽപറഞ്ഞ വിദ്വാൻ കോമ്പിഅച്ഛനവർകൾതന്നെ അവസാനത്തിൽ 'ധൎമ്മരാജസ്തുതി' എന്ന 100 ശ്ലോകങ്ങളേയുംകൂടി വ്യാഖ്യാനിച്ച് ഒടുവിൽ ചേൎത്തി ഒരു പുതിയപതിപ്പും പ്രസിദ്ധപ്പെടുത്തി. ഇപ്പോൾ അതും കിട്ടാതെവന്നിരിക്കയാൽ മേപ്പടി വിദ്വാൻ കോമ്പിഅച്ഛനവർകളുടെ മകനായ ശ്രീമാൻ സി. മാധവമേനോൻ പുതിയ പതിപ്പിന്നായി ചെയ്യുന്ന പരിശ്രമം തുലാകാവേരിമാഹാത്മ്യഭാഷാഗാനം കിട്ടിയാൽകൊള്ളാമെന്ന് ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന ഭക്തകോടിജനങ്ങളെ അനുഗ്രഹിക്കുന്ന ഒരു പുണ്യകൎമ്മമാകയാൽ അതിനു സൎവ്വവിജയവും ആശംസിക്കുന്നു. 'നഹി കല്യാണകൃത്കശ്ചിത് ദുൎഗ്ഗതിം താത! ഗച്ഛതി' സൽകൎമ്മാനുഷ്ഠാനത്തിൽ തൽപരനായ ഏതൊരുവനും സൽഗതിയെ പ്രാപിക്കും എന്ന ഭഗവദുപദേശത്തെ വിശ്വസിച്ചുകൊണ്ട് ലോകസംഗ്രഹത്തിന്നായി കൎമ്മം നടത്തുന്ന ശ്രീമാൻ മാധവമേനോന്ന് ചിരകാലസുഖജീവിതം സൎവ്വേശ്വരൻ നൽകേണം എന്നു പ്രാൎത്ഥിച്ചുകൊണ്ട് ഈ പുതിയ പതിപ്പിനെ സജ്ജനങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നു.

സാഹിത്യകുശലൻ,
പണ്ഡിററ്
പി. ഗോപാലൻനായർ.

[illegible]

ശ്രീമദ്ധേമാംബികായൈ നമഃ.

# കാവേരിമാഹാത്മ്യം



ഷൾപദമുഖരിതഗണ്ഡംകോടീരഭരാവബദ്ധശശിഖണ്ഡം
പ്രണമതവാരണതുണ്ഡംപാദകമലപ്രണതസകലസുരഷണ്ഡം

ദോൎഭിൎയ്യുക്താചതുൎഭിസ്സ്ഫടികമണിമയീമക്ഷമാലാന്ദധാനാ
ഹസ്തേനൈകേനപത്മംസ്ഥിതമപിചശുകം പുസ്തകഞ്ചാപരേ
ഭാസാകുന്ദേന്ദുശംഖസ്ഫടികമണിനിഭാഭാസമാനാസമാനാ (ണ
സാമേവാഗ്ദേവതേയംനിവസതുഹൃദയേ സൎവ്വദാസുപ്രസന്നാ.

സൎവ്വകല്യാണനിലയേ സൎവ്വതീൎത്ഥസ്വരൂപിണി
ശൎവ്വമാന്യേമഹാദേവി കാവേൎയ്യംബനമോസ്തുതേ.

ശ്രീഗോവിന്ദായനമോനാരായണായനമഃ ശ്രീഗോവിന്ദായനമോനാരായണായനമഃ * ശ്രീഗോവിന്ദായശ്രീനാരായണായാനന്തായ ശ്രീഗോവിന്ദായമഹാവിഷ്ണവേനമോസ്തുതേ * ഗോവിന്ദൻതിരുവടിതിരുനാമങ്ങൾപാടി ഗോവിന്ദൻകനിവിനുപാത്രമാംകിളിപ്പെണ്ണേ * ഗോവിന്ദൻപ്രസാദിപ്പാനുള്ളൊരുസാരധൎമ്മം ഗോവിന്ദഗുണമേറീടുന്നനീചൊല്ലീടേണം. * ഗോവിന്ദപ്രിയയായപൈങ്കിളിപ്പൈതൽതാനും ഗോവിന്ദധ്യാനത്തോടെചൊല്ലുവാൻതുടങ്ങിനാൾ * ഗോവിന്ദസ്വസ്രീയനാംശ്രീമഹാഗണേശനും ഗോവിൻദേവതാപത്മസംഭവപുത്രീയും * ഗോവൃന്ദംമേച്ചുവൃന്ദാവനത്തിൽക്കളിച്ചൊരു ഗോവിന്ദൻനന്ദൻതന്റെനന്ദനൻശ്രീകൃഷ്ണനും * ഗോവിന്ദൻതന്നെയവതരിച്ചവേദവ്യാസൻ ഗോവിന്ദഭക്തൻകവിസത്തമൻവാല്മീകിയും * ഗോവൃന്ദാരകന്മാരുംരാഘവാചാൎയ്യേന്ദ്രനും ഗോവിന്ദാചാൎയ്യൻതാനുംതുണപ്പാൻവന്ദിക്കുന്നേൻ * കല്യാണംനി

ങ്ങൾക്കെല്ലാംവന്നീടും മേല്ക്കുമേലേ കല്യമാംധൎമ്മസാരംകേൾ പ്പാനിച്ഛിക്കയാലെ * ചൊല്ലുവാൻപാണ്ഡിത്യമേമതിയല്ലെന്നാകിലും ചൊല്ലുള്ളോർചൊല്ലീടേണമെന്നചൊല്ലുകയാലും * നല്ലലോകോപകാരകാരകമാകയാലും ചൊല്ലുന്നേൻമഹാജനം ക്ഷമിച്ചുകൊള്ളേണമേ * വല്ലഭംവാക്കിങ്കലേറീടുന്നവിദ്വജ്ജനം വല്ലായ്മസഹിച്ചെങ്കൽപ്രീതിപൂണ്ടരുളേണം * ശ്രീഗുരുശ്രീപാദാരവിന്ദകാരുണ്യാമൃത സാഗരമദ്ധ്യത്തിങ്കൽസാനന്ദംവാഴുന്നഞാൻ * ശ്രീകരംദീൎഘായുഷ്യംയശസ്യംസുകൃതങ്ങൾക്കാകരംധൎമ്മസാരംചൊല്ലുവൻകേട്ടുകൊൾവിൻ * ധൎമ്മിഷ്ഠന്മാരിൽമുമ്പൻനിചുളാപുരാധിപൻ ധൎമ്മവൎമ്മാവെന്നൊരുരാജൎഷിശ്രേഷ്ഠൻമുന്നം * നിൎമ്മലൻഭാഗവതമുഖ്യൻശ്രീദാഭ്യൻതന്നെസ്സമ്മദാനചിതൻനമസ്കരിച്ചുചോദ്യംചെയ്താൻ * ഭഗവൻമഹാമതേജനങ്ങളെല്ലാവൎക്കും സുഖവുംസൽപുത്രരുംസമ്പത്തുംദീൎഘായുസ്സും * സകലമാകുംവണ്ണമുണ്ടാവാനെന്തുപായം നിഖിലപാപങ്ങളുമെങ്ങിനെയകന്നീടു * ശ്രീപതിപാദഭക്തിയെങ്ങിനെയുണ്ടായ്വരു ശ്രീപത്മനാഭനെന്തുധൎമ്മത്താൽപ്രസാദിപ്പൂ * പാപമേറീടുംകലിയുഗത്തിൽവിശേഷിച്ചും പാപിഷ്ഠന്മാൎക്കുപാപശാന്തിയെങ്ങിനേവരു * എന്നിവയെല്ലാമരുൾചെയ്യേണംശ്രീമൽഗുരോ സന്ദേഹംതീൎന്നിടുമാറനുകമ്പാംബുരാശേ * എന്നതുകേട്ടുദാഭ്യൻബ്രാഹ്മണകുലോത്തംസൻ മന്നവനോടുചിരിച്ചരുളിച്ചെയ്തീടിനാൻ * നന്നെടോനിന്റെചോദ്യംഭക്തിവൎദ്ധനമേററം നന്ദനന്ദനകഥാശ്രവണശ്രദ്ധാദ്ഭുതം * തതചംചൊല്ലുവൻകുംഭസംഭവനോടുപണ്ടു യത്ഥത്തെത്തന്നെ ചോദിച്ചീടിനാൻഹരിശ്ചന്ദ്രൻ * ഉത്തമനായമുനികുരുക്ഷേത്രത്തിങ്കന്നു സത്തുക്കൾസമക്ഷമേയവനോടരുൾചെയ്താൻ * അക്കഥാസാരംചൊല്ലുന്നുണ്ടുഞാൻനൃപാധിപ സല്ക്കഥചൊല്ലീടിലുംകേൾക്കിലുമവിളംബം * അക്കനെക്കണ്ടതമസ്സെന്നതുപോലെനീങ്ങും ദുഷ്കൃതമത്രയല്ലപുണ്യവുംവൎദ്ധിച്ചീടും * ശ്രീമാനാംഹരിശ്ചന്ദ്രമന്നവനയോദ്ധ്യയിൽ സീമാതീതാനന്ദേനവാ

ണീട്ടംകാലംപുരാ * ഭൂമിയിലേററംപുണ്യസ്ഥലമാംകുരുക്ഷേ ത്രേ ഭൂമിനായകൻയജനത്തിനായ്ച്ചെന്നീടിനാൻ * അവി ടെശ്ശൌനകാദിമാമുനീന്ദ്രന്മാരെക്കണ്ടവനീശ്വരൻ വിനയാ നചിതംവണങ്ങിനാൻ * അവനെക്കണ്ടുമോദാൽസത്യവാദിക ളായോരവരുംയഥോചിതമരുളിച്ചെയ്താരേവം * സ്വാഗതം തവമഹാരാജേന്ദ്രശിഖാമണേ ഭാഗവതന്മാരിൽവെച്ചുത്തമോ ത്തമപ്രഭോ * ലോകരെധമ്മത്തോടെപാലിച്ചീടുന്നതല്ലീ ലൌ കികപ്രധാനരാജ്യത്തിലുംപുരത്തിലും * ഭണ്ഡാരത്തിലുംചതുരം ഗമാംബലത്തിലും പണ്ഡിതാവതംസമേകശലമല്ലീസദാ * ച ണ്ഡാരിഷണ്ഡമുച്ചണ്ഡംവിനിർജ്ജിതമല്ലീ ഖണ്ഡിതോത്സാഹമ ല്ലീതൽബന്ധുകദംബവും * മിത്രങ്ങൾബന്ധുക്കളെന്നിവരെയ നാരതമെത്രയും സുഖത്തോടെ രക്ഷിച്ചീടുന്നതല്ലീ * ധാത്രി യിൽഷൾഭാഗവുംവാങ്ങിരക്ഷിച്ചീടാതെ ധാത്രീശൻബ്രഹ്മകല്പം മുഴുവൻകഴിവോളം * നരകങ്ങളെബ്ഭജിച്ചിട്ടുദുർയ്യോനിയിങ്കൽ പരിതാപേനജനിച്ചീടുമെന്നാകയാലേ * ധരണീസുരന്മാരില ധികഭക്തിപൂർവ്വം ധരണീതലംപരിപാലിച്ചുധമ്മത്തോടും * ഇ ന്ദ്രിയജയംകീൎത്തിസന്തതിദീൎഘായുസ്സുമിന്ദ്രൈശ്വര്യ്യവും ഭവാൻ നിയതംപ്രാപിച്ചാലും * ബ്രഹ്മണ്യനല്ലോഭവാൻപുണ്യശ്ലോ കാഗ്രഗണ്യൻ ബ്രഹ്മജ്ഞൻസുധീശമദമവാൻവദാന്യേശൻ * സജ്ജനശ്ലാഘനീയൻമൂന്നലോകത്തിങ്കലുമിജ്ജനം വിശേഷിച്ചു ചൊല്ലുവാനെന്തുള്ളതും * ഇത്തരംചൊല്ലിബ്രഹ്മവിസ്തരമാതി ത്ഥ്യവുമുത്തരംചെയ്തുപീഠംസത്വരംനല്കീടിനാർ * ഇരുന്നഹ രിശ്ചന്ദ്രൻനിറഞ്ഞഭക്തിയോടും വിരഞ്ഞുതൊഴുതവരോടുണ ൎത്തിച്ചീടിനാൻ * ധന്യധന്യന്മാരായയിങ്ങളെക്കാൺകയാലെ ധന്യനായ്കൃതാൎത്ഥനായ്ശുദ്ധനായ്ചമഞ്ഞേനഹം * എന്നാലുമ റിവതിന്നൊന്നുചോദിച്ചീടുന്നേ നെന്നോടുപരമാൎത്ഥമരുളിച്ചെ യ്തീടേണം * വന്ദാരുമന്ദാരന്മാരായനിങ്ങളെക്കണ്ടു വന്ദിപ്പാനി വിടേയ്ക്കുവന്നതെന്നറിഞ്ഞാലും * സംസാരസാഗരത്തെക്കട പ്പാനെന്തുപായം പുംസാംസത്ഭക്തിമുക്തിരണ്ടുമെങ്ങിനെവരു *

വംശായുൎയ്യശസ്സുകളെങ്ങിനെവൎദ്ധിച്ചീടു കംസാരിനാരായണ
നെന്തൊന്നാൽപ്രസാദിപ്പു * നിശ്ചയിച്ചുള്ളിൽപരമാത്ഥമാംധ
ൎമ്മസാരം വിശ്വസിച്ചടിയനോടരുളിച്ചെയ്യേണമേ * നൃപതി
തിലകനോടന്നേരംമുനീന്ദ്രരും കൃപയാലരുളിനാരത്ഭുതംനി
ൻെറചോദ്യം * ധൎമ്മതല്പരനായനിന്നോടുതത്വാത്ഥമാം ധ
ൎമ്മസാരത്തെച്ചൊല്ലാംകേട്ടുകൊണ്ടാലുമെങ്കിൽ * അശ്വമേ
ധത്താൽബ്രഹ്മഹത്യാദിപാപമെല്ലാം നിശ്ശേഷംനീങ്ങിബ്ഭു
ക്തിമുക്തികൾസിദ്ധിച്ചീടും * വിശ്വനായകൻമഹാവിഷ്ണുവും
പ്രസാദിക്കും വിശ്വത്തിലത്യുൽകൃഷ്ടംമംഗലംമാഹായജ്ഞം *
എങ്കിലോയജ്ഞംചെയ്യിച്ചീടുവാൻനിങ്ങൾക്കുള്ളിലെങ്കൽകാരു
ണ്യമുണ്ടാകേണമേയെന്നുമെല്ലാം * തങ്ങളിൽച്ചൊല്ലുന്നേരമ
വിടേക്കെഴുന്നെള്ളി മംഗലാത്മാക്കളായമാമുനിശ്രേഷ്ഠരെല്ലാം *
നൈമിശാരണ്യസ്ഥലത്തിങ്കന്നുപുറപ്പെട്ടു താമസഹീനംപൌ
രാണികനാംസൂതനോടും * വസിഷ്ഠൻവാമദേവൻകാശ്യപൻ
ജാബാലിയും പ്രസിദ്ധൻഭൃഗുവിശ്വാമിത്രനുംദുൎവ്വാസാവും * വീ
തിഹോത്രാന്നമത്രിമതംഗൻഹരിതനും പൂതനാംമാൎക്കണ്ഡേയൻ
ഗാലവൻകണ്വൻതാനും യാജനുമുപയാജനസിതൻസ്ഥൂതൻ
ഭരദ്വാജൻഗൌതമൻവൈലൻവ്യാസനുംപരാശരൻ * മുൽ
ഗനുംശതാതപൻകവഷൻവാല്മീകിയുംമൌൽഗല്യനഗസ്ത്യനും
വാരുണൻമതംഗനും * ജാതുകൎണ്ണനുംശതാനന്ദനുംസുതീക്ഷ്ണ
നും പ്രീതൻശാശ്വതൻസത്യതപസ്സുംസത്യവ്രതൻ * ധൌ
മ്യൻനാരദൻകരാസുരികാളിന്ദനും ധൂമകേതുവുംമധുഹാശ്ര
യൻമാണ്ഡവ്യനും * ഉചത്ഥ്യൻഗതക്ഷയൻരോതാപുഞ്ജലാ
പ്ലവൻ പ്രശസ്തനായഗൎഗ്ഗനൂൎദ്ധ്വരേതസ്സുശംഖൻ * യാജ്ഞ്യ
വൽക്യനുംമഹാതേജസ്സുംലിഖിതനും യജ്ഞകേതുവുംബോധാ
യനനുംമഹാക്രതു * പുലസ്ത്യനാപസ്തംബനാശ്വലായനൻ
രൈഗൻ പുലഹൻബഭ്രുയജ്ഞരാശിയുംമരീചിയും * ഇത്യാദി
മററുംമഹാത്മാക്കളാംമുനീന്ദ്രരും സത്യനിഷ്ഠന്മാരായശിഷ്യരും
പ്രശിഷ്യരും * അബ്ഭക്ഷന്മാരാംചിലർവായുഭക്ഷന്മാർചില

തപ്പോലെമൂലഫലാശനന്മാരായും ചിലർ * ഗൃഹസ്ഥന്മാരാം ചിലർവാനപ്രസ്ഥന്മാർചിലർ മഹത്വമേറും സന്യാസികളായ് മററുംചിലർ * കായേനവാചാലോകാനുഗ്രഹകർത്താക്കളായ് ന്യായശാസ്ത്രാർത്ഥപ്രവർത്തകന്മാരായേനിത്യം * വേദവേദാം ഗോപാംഗസ്മൃതിവേദാന്തതത്വ വേദികരാംവിഷ്ണുഭക്ത്യാവേധസാ സമാനന്മാർ * മാധവപ്രിയൻതുലാകാവേരീമാഹാത്മ്യത്തെ ശ്രോതുകാമന്മാരായേലോകാഘക്ഷയത്തിനായ് * കുരുക്ഷേത്രത്തിങ്കൽവാണീടുന്നമുനീന്ദ്രന്മാർ തെരിക്കെന്നെതിരേററുപൂജിച്ചുയഥാന്യായം * കുശലപ്രശ്നങ്ങളുംചെയ്തിതന്യോന്യംമുദാ വിശുദ്ധാസനങ്ങളിലിരുന്നുയഥാസുഖം * അവരെക്കണ്ടുഹരിശ്ചന്ദ്രനമേററംതെളിഞ്ഞവനീതലേവീണുനമസ്കാരവുംചെയ്താൻ * ആനന്ദാശ്രുക്കളോടുംതൊഴുതുതൊഴുതുടൻ മാനനീയന്മാർതന്നോടീവണ്ണമുണർത്തിച്ചാൻ * ഇന്നുമാമകജന്മംസഫലമായിവന്നിതിന്നുവന്നിതുമമവംശവുംവിശുദ്ധമായ് * ഇന്നുതൃപ്തിന്മാരായ്വന്നിതുപിതൃക്കളെമിന്നുസാഫല്യംവന്നു മാമകവ്രതത്തിനും * ഇന്നുപൂജിതനായവിഷ്ണുവുംപ്രസന്നനായിന്നുനിർണ്ണയം കൃതകൃത്യനായ്വന്നുഞാനും * മന്നവാധമൻമൂർഖനൈശ്വര്യമത്തചിത്തൻ മന്ദനാമിനിക്കിന്നുനിങ്ങളെക്കാണുമാറായ് * വന്നതുനിരൂപിച്ചാലെത്രയുമത്യത്ഭുതം മുന്നംചെയ്തൊരുതപഃഫലമെന്നതേവേണ്ടു * ധന്യന്മാരായനിങ്ങളെങ്ങളിൽപ്രസാദിക്കിൽ പിന്നെയെന്തുള്ളുലോകംമൂന്നിലുമലഭ്യമായ് * എന്നെല്ലാംചൊല്ലിവണങ്ങീടുന്നഹരിശ്ചന്ദ്രൻ തന്നോടായരുളാംചെയ്തുമുനിസത്തമന്മാരും * മന്നവർമൌലിമാണിക്യക്കല്ലേ!ഹരിശ്ചന്ദ്ര! നന്നെടോ!വിഷ്ണുഭക്തപ്രവര! നിന്റെവാക്യം * വസിഷ്ഠശിഷ്യനായനിനക്കുനിരൂപിച്ചാൽ വിശിഷ്ടഫലംമററങ്ങളാലെന്തുള്ളതും * വിശുദ്ധാസനത്തിന്മേലിരിക്കെന്നൊരുപീഠം പ്രസിദ്ധനായനൃപനവരുംനൽകീടിനാർ * വസിഷ്ഠാനുജ്ഞയാപൂർവ്വമിരുന്നനേരംതത്ര വസിക്കുമവരോടുശൌനകൻചൊല്ലീടിനാൻ * യശസ്വീഹരിശ്ചന്ദ്രനശ്വമേധാഖ്യമാകും പ്രശ

സ്സാമ്രാജ്യം ചെയ്യാനുദ്യോഗിച്ചിരിക്കുന്നു * നിങ്ങളുംയദൃച്ഛയാവ
ന്നിതിന്നാകയാലെ യെങ്ങിനെചെയ്യിക്കേണമവനെക്കൊണ്ടു
യജ്ഞം * അങ്ങിനെകേട്ടനേരംനാരദനഗസ്ത്യന്മമിങ്ങിനെ
ചൊന്നാരിതുകേൾക്കേണമെന്നാകിലോ * രാജശേഖരൻമ
ഹാപ്രജ്ഞനെത്രയും ധമഭാജനൻജിതേന്ദ്രിയൻബ്രാഹ്മണപ്രിയ
തമൻ * വാജിമേധത്തിന്നിവൻയോഗ്യനെന്നിരിക്കിലും രാജ
മാനനാംവിശ്വാമിത്രൻെറകടംകൊണ്ടു * പേടിച്ചുമഹാര
ണ്യമോടിച്ചെന്നകംപുക്ക പീഡിച്ചുകണ്ണുനീരുംചാടിച്ചുസത്യവ്ര
തൻ * പട്ടിണിയിട്ടുകഷ്ടപ്പെട്ടൊന്നുംകിട്ടാഞ്ഞുള്ളം മട്ടിൽ
പെട്ടെന്നുഞെട്ടിക്കാട്ടിൽസഞ്ചരിക്കുമ്പോൾ * കിന്ദമൻതപസ്സു
ചെയ്തിരിപ്പേടത്തുചെന്നു സന്നാമംചെയ്തീടാതെനിന്നിതുദൈവ
യോഗാൽ * ശ്രാന്തനാംനൃപൻതന്നെഭ്രാന്തനെപ്പോലെകണ്ടു
ശാന്തനാംമുനീന്ദ്രനുംസ്വാന്തത്തിൽനിരൂപിച്ചാൻ * ഇപ്രപ
ഞ്ചത്തിലോക്കിൽസൽപ്രഭുഹരിശ്ചന്ദ്രൻ സപ്രഭൻജിതേന്ദ്രി
യൻവിപ്രപൂജകൻനിത്യം * ഇന്നെന്നെപൂജിച്ചീടായ്കന്നതെ
ന്തെന്നുശങ്കിച്ചുന്നതതപോധനൻതന്നുള്ളിൽധ്യാനിച്ചുടൻ *
വിശ്വാമിത്രൻെറവാക്യംവിശ്വവുമെന്നുകണ്ടു വിശൈ്വകധ
ന്യൻതങ്കൽവിശ്വാസദയാന്വിതം * അവധാനംചെഹറില്ലീ
യവനീശനുനമുക്കവമാനവുമല്ലെന്നവധാരണംചെയ്താൻ *
ഇപ്രകാരത്തിൽവന്നവിപ്രാവമാനദോഷം സപ്രായശ്ചിത്തംമ്പ
ബിൽക്ഷിപ്രംനീക്കിടുകിലെ * യജനാർഹത്വമുള്ളസ്വജനത്തി
ന്നുമേവം വൃജിനംവരുംവിപ്രഭജനംചെയ്യായ്കിലോ * വാങ്മ
നഃകായങ്ങളിലൊന്നിനാലൊരുനേരം ബ്രാഹ്മണൻതന്നെയവ
മാനംചെയ്തീടുന്നവൻ * വേഗത്തിലൈശ്വര്യവുമായുസ്സുംനശി
ച്ചതിശോകത്തോടധഃപതിച്ചീടുംതൽപിതൃക്കളും * അറി
യാഞ്ഞാകിൽപ്രായശ്ചിത്തംകൊണ്ടൊടുങ്ങീടു മറിഞ്ഞുചെയ്തീ
ടുകിൽബ്രഹ്മരക്ഷസ്സാംധ്രുവം * കാവേരീസ്നാനംതുലാമാസത്തി
ലൊരിക്കലുമേവംനർമ്മദാസ്നാനം വൈശാഖമാസത്തിങ്കൽ *
മേഷത്തിൽദിവാകരൻനില്ക്കുന്നാളിലുംചെയ്കിൽ ദോഷത്തെ

നീങ്ങിയജ്ഞത്തിന്നധികാരമുണ്ടാം * നിശ്ശേഷതീൎത്ഥങ്ങളുമുണ്ടല്ലോവിശേഷിച്ച നിശ്ചയംതുലാമാസേകാവേരീനദിയിങ്കൽ * സ്നാനംചെയ്യുവൎക്കെല്ലാദോഷവുംപോക്കമവരു സാനന്ദമിഷ്ടാൎത്ഥത്തിൻപരിപൂൎത്തിയുംനൽകും * സൎവ്വയജ്ഞങ്ങളുടെഫലവുംദാനംചെയ്യുമവ്വണ്ണംതന്നെമോക്ഷം മുമുക്ഷുജനത്തിന്നും * പരിശുദ്ധങ്ങളായലോകങ്ങളീരേഴിലു മറുപത്താറുകോടിത്തീൎത്ഥമുള്ളവയെല്ലാം * തങ്ങൾക്കുള്ളൊരുപാപംപോക്കുവാൻ കാവേരിയിലിങ്ങുവന്നീടുംതുലാമാസത്തിൽ സ്നാനാൎത്ഥമായ് * ആരാൽവൎണ്ണിക്കാവതുകാവേരിമാഹാത്മ്യംതാനോരാതെശേഷൻതന്നെമുഖമായിരംകൊണ്ടും * പാരാതെവൎണ്ണിക്കിലുംപതിനായിരംവൎഷം പോരായെന്നതുന്യൂനമില്ലസംശയമേതും * മൂന്നഹോരാത്രംതുലാമാസത്തിൽസ്നാനത്തിനായ് പോന്നുകാവേരിയിങ്കൽവസിച്ചീടുന്നപുമാൻ * ദുഷ്കൃതിയെന്നാകിലുംദുഷ്കൃതമൊക്കനീങ്ങി സ്വൎഗ്ഗതിലഭിച്ചീടുംമറ്റൊക്കച്ചൊല്ലേണമോ * എന്നതുകൊണ്ടുതന്നെസഹ്യപൎവ്വതത്തിങ്കൽനിന്നുസാഗരത്തോളംരണ്ടുതീരത്തിങ്കലും * ശിവക്ഷേത്രങ്ങൾവിഷ്ണുക്ഷേത്രങ്ങളാലയങ്ങൾ ജപത്തിൽസൎവ്വസിദ്ധിപ്രദങ്ങളായുള്ളതും * സമസ്തകാമഫലംതപസ്സിന്നായ്ക്കൊണ്ടുപക്രമിക്കുമ്പോഴെതന്നെകൊടുക്കുന്നതുംനൂണാം * ശ്രീവാസുദേവൻമഹാദേവനുമന്നിയേയാക്കിൽ കാവേരിമാഹാത്മ്യത്തെയൊക്കവൎണ്ണിച്ചീടുവാൻ * യുഗകോടികൾകൊണ്ടുമൂന്നുലോകത്തിങ്കലും യുഗപന്മാത്രംപോലുമൊരുവനുണ്ടൊസ്സുരാ * അലകൾ നദീജാലംചുഴികൾതടാകങ്ങൾ ശിലകൾമണലുംദേവതകളുതിലെല്ലാം * ഉലകിരേഴിലുള്ളസൎവ്വതീൎത്ഥങ്ങളുടെ ഫലവുംലഭിച്ചീടുമതിലെസ്നാനംകൊണ്ടേ * ഭൂമിയിലെത്രയുണ്ടുപൊടികൾതൃണങ്ങളും വ്യോമത്തിൽ നക്ഷത്രങ്ങൾവൎഷത്തിൻധാരകളും * അത്രകോടികളുണ്ടുതീൎത്ഥങ്ങൾകാവേരിയി ലത്രസേവിച്ചുവസിച്ചീടുന്നുസദാകാലം * എത്രബിന്ദുക്കളുണ്ടുകാവേരീപാനീയത്തിന്നത്രതീൎത്ഥാകാരയാമവളെന്നറികെടോ! * എത്രയുണ്ടെണ്ണി

ടുകിലംബുധിക്കംബുകണ മത്രതീർത്ഥത്തൊടൊഴുകീടുന്നുകവേര ജാ * ബ്രഹ്മാണ്ഡകോടികളിലുള്ളതീർത്ഥങ്ങളെല്ലാമിമ്മഹാനദിയോടുവന്നുകൂടുകയാലെ * വർണ്ണിക്കാവല്ലാക്കുമേയെന്നതിൽതുലാമാസേ വർണ്ണാശ്രമങ്ങളേതെന്നാകിലുമാരെന്നാലും * സ്നാനംചെയ്തീടുന്നാകിൽപാപങ്ങളെല്ലാം നീങ്ങിസ്സാനന്ദംശിവലോകപൂജ്യനായ്വന്നുകൂടും * ആകയാൽനിയ്യംതുലാമാസത്തിൽകാവേരിയി ലാപ്ലുതംസിദ്ധിപ്പാനായ് സ്നാനംചെയ്യേടോ! രാജൻ * എന്നാകിലിഷ്ടാൎത്ഥങ്ങളെല്ലാമേലഭിച്ചീടു മെന്നുകേട്ടത്യാശ്ചൎയ്യമുൾക്കൊണ്ടുഹരിശ്ചന്ദ്രൻ * പിന്നെയുംനാരദാഗസ്ത്യന്മാരോടുണൎത്തിച്ചാ നന്യൂനകാരുണ്യാംബുരാശികളല്ലോ നിങ്ങൾ * ദാസനാംമമയജ്ഞമെങ്ങിനെചെയ്തീടാവു ശാസനംചെയ്യേണ്ണംവിപ്രസത്തമന്മാരെ * എങ്ങിനെതുലാമാസേ കാവേരിസ്നാനമെന്നു മെങ്ങിനെവൈശാഖത്തിൽനമ്മദാസ്നാനമെന്നും * എങ്ങിനെവിധിയെന്നുമെന്തതിൻഫലമെന്നു മെങ്ങനെതുലാവൈശാഖങ്ങളാംമാസങ്ങളിൽ * സർവ്വധൎമ്മങ്ങളേക്കാളുൽകൃഷ്ടംവന്നതെന്നും സൎവ്വദായിതിന്നെന്തുദേവതായെന്നുംപിന്നെ * ദാനമെന്തെന്നുമെപ്പോൾസ്നാനമെന്നതുംനിങ്ങൾ മാനിച്ചുചൊല്ലീടേണംസ്നാനത്തിൻനിഷ്ഠയെല്ലാം * പൃഥിവിയിങ്കലറിയാതവക്കറിവാനായ് പൃഥുലപ്രഭാവമാമാഗ്നേയപുരാണത്തിൽ * പ്രഥിതമായതുലാകാവേരീമാഹാത്മ്യത്തിൽ പ്രഥമാദ്ധ്യായമേവംചുരുക്കിച്ചൊല്ലീടിനേൻ * * *

---

ദ്വിതീയോദ്ധ്യായഃ—പ്രാരംഭഃ

---

ഹരിശ്ചന്ദ്രൻെറവാക്യമിങ്ങിനെകേട്ടനേരം ചിരിച്ചുകുംഭോത്ഭവനരുളിച്ചെയ്തീടിനാൻ * തിരിച്ചുതന്നെതുലാകാവേരീമാഹാത്മ്യത്തെഗ്രഹിച്ചീടേണമെന്നുനിനക്കുള്ളത്യാഗ്രഹം * സ്മരിച്ചോളവുംനന്നുനന്നഹോചിത്രംചിത്ര മുരച്ചീടുന്നുണ്ടുഞാനെങ്കിലോകേട്ടാലുംനീ * ഹരിച്ചീടുമേപാപമഖിലമിദമന്നസരി

ച്ചുകേട്ടീടിലുംചൊല്ലിലുംമഹീപതേ * സ്നാനവുംചെയ്തുതുലാ
കാവേരീമാഹാത്മ്യത്തെ സാനന്ദമദ്ധ്യായമോശ്ലോകമോപഠി
ക്കിലും * മാനിച്ചുകേട്ടീടിലുമവൻെറപുണ്യവൃന്ദം മാനംചെയ്തീ
ടാവതല്ലെത്രയുംവദ്ധിച്ചീടും * പൂവ്വപുണ്യത്തിൻപ്രഭാവാതി
രേകംകൊണ്ടല്ലോ സാവ്വഭൌമനാംതവലഭിച്ചുസാധുസംഗം *
ഇഷ്ടാപൂത്താദിധമ്മാദ്ധ്യയനതപോവ്രത നിഷ്ഠയാലനേകജന്മ
ങ്ങളിലാജ്ജിച്ചുള്ള * പുണ്യങ്ങൾകൊണ്ടുതന്നേസത്സംഗംലഭി
ച്ചീട പുണ്യപൂരുഷന്മാരാംസാധുക്കൾസംഗത്തിനാൽ * സൽ
ക്കഥാശ്രവണത്തിൽശ്രദ്ധയുമുണ്ടായ്വരും സൽക്കഥകേൾക്കിൽ
പാപമൊക്കവെനശിച്ചുപോം * നിഷ്പാപന്മാക്കമനഃശ്ശുദ്ധി
യുംവന്നുകൂടും ഏല്പത്തേഹരിപദംധ്യാനിക്കായ്വരുമപ്പോൾ *
ശ്രീപാദദ്ധ്യാനംകൊണ്ടുപുരുഷോത്തമൻദേവൻ ശ്രീപതിതെളി
ഞ്ഞുസാരൂപ്യവുമരുളിടും * ആകയാൽകൃതാത്ഥനായോരുനീ
വിശേഷിച്ചും വ്യാകലഹീനംസാധുസംഗത്തെബ്ഭുജിച്ചാലും *
കാവേരീമാഹാത്മ്യത്തെച്ചുരുക്കിച്ചൊല്ലെന്നിയെ ആവതല്ലാരാ
ലുമേവിസ്തരിക്കെന്നെതേതും * ശ്രീകണ്ഠവിശേഷശരസന്നിഭലിം
ഗങ്ങളുണ്ടേകൈകദേശെതീരത്തിങ്കലുംജലത്തിലും * ലക്ഷകോ
ടികളോടുസഹസ്രകോടികളും തൃക്ഷമൂത്തികളെടോനൃപതിശി
ഖാമണേ * ജലങ്ങളെല്ലാംപുണ്യതീത്ഥങ്ങളാകുന്നതും ശിലക
ളെല്ലാംദിവ്യന്മാരായമഹത്തുകൾ * നിഖിലമണലുകളമരരതി
നാലെ സകലനദികളിൽകാവേരിമുഖ്യയല്ലൊ * ലഭ്യയല്ലല്ലൊ
ന്നൊണാംലഭിക്കിൽകൈവല്യവും ലഭ്യംമററത്ഥംമൂന്നുംകൊണ്ടെന്നു
ചിന്തിച്ചാലും * സമസ്തതീത്ഥാശ്രിതാകാവേരിതുലാമാസെശ
മിപ്പിച്ചീടുംപഞ്ചപാതകംനിശ്ശേഷമായ് * അശ്വമേധാദ്ധ്വ
രത്തിൻഫലവുംലഭിപ്പിക്ക മാശ്ചയ്യമതുകൊണ്ടുദേവകൾപിതൃ
ക്കളും * ഋഷിവയ്യരുംപ്രശംസിക്കുന്നിതിഷമാസെ വൃഷദാമരു
ദ്ധാനന്നനന്നെത്രയും * മൂന്നുനാൾതുലാമാസേകാ
വേരീസ്നാനംചെയ്കിൽ തീന്നുപോംപാപമെല്ലാമത്രയുമല്ലചൊ
ല്ലാം * ദേവലോകവുംകടന്നലഭ്യമായ വാസുദേവലോകംപ്രാപി

ക്കുംക്ഷോണീന്ദ്രതിലകമെ * മാഘമാസവുംതുലാമാസവും കാവേരിയിൽ ശ്ലാഘനീയമാംസ്നാനംവിധിനാചെയ്യുന്നവൻ * നിമ്മലമായകുലംമൂന്നുകോടികളോടും ബ്രഹ്മലോകംപ്രാപിച്ചു പൂജ്യനാമനുവേലം * ഉത്തമേതുലാമാസേകാവേരിതീരസ്ഥലേ ദത്തമായതുകോടിഗുണമാംവിശേഷിച്ചും * ശസ്തമാംപുണ്യകാലേസൽപാത്രത്തിങ്കലെന്നാൽ വക്തവ്യമല്ലാഫലമക്ഷയംലഭിച്ചീടും * ശ്രദ്ധയാപിതൃക്കൾക്കുപിണ്ഡവുംതിലോദകം ശ്രാദ്ധവുംചെയ്യിൽതൃപ്തിയാകല്പംഭവിച്ചിടും * ഇങ്ങിനെവേദാനുശാസനമെന്നറികനീ തിങ്ങിനഭക്തിയോടുംനിത്യവുംതുലാമാസേ * ബ്രഹ്മാദിദേവന്മാരുംവാണിയും ലക്ഷ്മീശിവാബ്രാഹ്മ്യാദിമാതൃക്കളുമപ്സരഃസ്ത്രീവൃന്ദവും * ശചിയും രോഹിണിമമരസ്ത്രീകളെല്ലാം ശുചിയാംകാവേരിയിൽസ്നാനം ചെയ്തീടുന്നതും * വളരെച്ചൊല്ലുന്നതെന്തിനുമാനുഷക്കുള്ളം കുളിരക്കാമ്യാത്ഥവുംമുക്തിയുംസിദ്ധിപ്പാനായ് * ബ്രഹ്മാതന്നാൽനിമ്മിക്കപ്പെട്ടു കാവേരിയെന്നിമ്മഹാനദീസാക്ഷാലീശ്വരിയറിഞ്ഞാലും * നിത്യവുംപ്രാതഃകാലേനദീസംഗമമുഖേ ഹൃദ്യമാംജലേവിശേഷിച്ചുമത്തുലാമാസേ * മജ്ജനംചെയ്തീടുന്നസജ്ജനശ്രേഷ്ഠൻതൻെറ യച്ഛനുമംബയുംമററച്ഛനാംശ്വശ്രുരനും * എന്നിവരുടെവംശംമൂന്നുകോടികളെയുമുന്നതപുണ്യംകൊണ്ടുകരയേററിടുംദൃഢം * കഷ്ടത്തെപ്പോക്കുവാനുമിഷ്ടത്തെസ്സാധിപ്പാനും ശിഷ്ടരാംനരന്മാക്കുംമറ്റോലുംമൊഴിമാക്കും * ഒട്ടൊഴിയാതെതുലാകാവേരീസ്നാനംചെയ്യാം നിഷ്ഠയിന്നവക്കെന്നില്ലേവക്കുംവിധിയല്ലോ * പക്ഷികൾമൃഗങ്ങളുംകാവേരിതീരത്തുള്ള വൃക്ഷങ്ങൾലതാതൃണാദികളെന്നിവയെല്ലാം * തജ്ജലവാതമേററുമുക്തിയെ പ്രാപിക്കുന്നു മജ്ജനംചെയ്യുന്നമാനുഷരോചൊല്ലേണമോ * അനന്തമവളുടെമാഹാത്മ്യംചൊല്ലീടുവാ നനന്തൻതന്നെയുദ്യോഗിക്കുന്നിതെന്നാകിലും * ആയിരംമുഖംകൊണ്ടുദിവ്യസംവത്സരങ്ങളായിരംകാലംകൊണ്ടുംമതിയല്ലാകയാലേ *

സഹ്യജാമാഹാത്മ്യത്തെച്ചുരുക്കിച്ചൊല്ലുന്നുഞാൻ മഹ്യധിപ തേഹരിശ്ചന്ദ്രഭാഗ്യാംഭോനിധേ * വിദുഷാംപ്രഭാവവുംതുളസീ മാഹാത്മ്യവും നിതരാംപ്രസിദ്ധമാംജാഹ്നവീമഹത്വവും * മ ഹിതമേകാദശീമാഹാത്മ്യമതുപോലെ വിഹിതംവംന്യപാസ്തി മാഹാത്മ്യംവിശേഷിച്ചും * വിലസുംസാളഗ്രാമത്തിങ്കലർച്ചിച്ചീ ടുന്ന തുളസീമാഹാത്മ്യവുമനന്തംചെല്ലീടിലാം * കാവേരീമാ ഹാത്മ്യമത്യത്ഭുതംവിഷ്ണുപ്രിയം സാവധാനംനീകേട്ടുകൊണ്ടാ ലുംചൊല്ലീടുവൻ * കാവേരിസ്മരണവുംകാവേരീസംകീർത്തനം കാവേരീസന്ദർശനംകാവേരീശ്രവണവും * കാവേരീജലസ്പർശം കാവേരിജലസ്നാനം പാവനജന്മാന്തരതപസാംഫലംനൂനം * ബഹുജന്മങ്ങൾതോറുമാർജ്ജിച്ചപുണ്യപുഞ്ജ മഹിമനിധിയായ മർത്ത്യശ്രേഷ്ഠന്നുതന്നെ * കാവേരീസ്നാനത്തിങ്കിൽശ്രദ്ധയുമുണ്ടാ യ്വരു ദൈവയോഗത്താൽതുലാമാസേവൈശാഖത്തിലും * സ്നാ നംചെയ്യുന്നപുണ്യാത്മ്യാവിൻെറഫലംചൊൽവാൻ ശ്രീനാരാ യണൻതന്നേശക്തനെന്നറിഞ്ഞാലും * വിഷ്ണുശ്രീപാദാരവി ന്ദോത്ഭവമഹാപുണ്യാ ജിഷ്ണുബ്രഹ്മാദിസേവ്യാജാഹ്നവിയെന്ന പോലെ * പുഷ്പത്തിൽതുളസിയുംവ്രതത്തിലേകാദശി യപ്പഞ്ച മഹായജ്ഞംഗ്രഹസ്ഥകർമ്മത്തിലും* ശുദ്ധിയിൽമനഃശുദ്ധിദേവ ന്മാരിലോവിഷ്ണുരുദ്രരിൽശ്രീശങ്കരൻവർണ്ണത്തിലോങ്കാരവും* വേ ദത്തിൽസാമവേദംമന്ത്രത്തിൽഗായത്രിയും ഭൂദേവസാദ്ധ്വീജന ത്തിങ്കൽവെച്ചരുന്ധതി* നാരിയിൽശ്രീദേവിയുംദാനത്തിലന്ന ദാനം താരാനായകൻഗ്രഹങ്ങളിലുംയഥാതഥാ * ബലവാന്മാ രിൽതാർക്ഷ്യൻശാസ്ത്രീണാം സുബ്രഹ്മണ്യൻബലിദാനവന്മാരിൽ ഭക്തരിൽപ്രഹ്ളാദനും * ത്രയിയിലുപനിഷത്തുംബുജംപുഷ്പങ്ങ ളിൽ പ്രിയവസ്തുവിൽമാതാ ധേനുവിൽകാമധേനു * സകലതീ ർത്ഥങ്ങളിൽചന്ദ്രപുഷ്കരിണിയും യുഗങ്ങളെല്ലാററിലുംകൃതവുമെ ന്നപോലെ * നദികളെല്ലാററിലും പ്രവരാ കവേരജാപൃഥിവീപ തിമൌലേകേട്ടാലുമിനിയുംനീ * മിത്രൻതേജസ്വികളിൽയജ്ഞ ത്തിൽമനുയജ്ഞം മിത്രത്തിൽധർമ്മംതന്നേസൽതപസ്സിങ്കൽ

ജപം * പൂജയിൽവിഷ്ണുപൂജാഗാർഹസ്ഥ്യമാശ്രമത്തിൽ പൂജി
തൻഭൂമിദേവൻവർണ്ണങ്ങളെല്ലാററിലും * ക്ഷമിക്കുന്നവർകളിൽ
ഭൂമിയുമെന്നപോലെ സമസ്തസരിന്മുഖ്യാകാവേരീമഹിപതേ *
അസ്ത്രങ്ങളെല്ലാററിലുംബ്രഹ്മാസ്ത്രമെന്നപോലെ ക്ഷേത്രങ്ങളെ
ല്ലാററിലുംശ്രീരംഗമെന്നപോലെ * പാവനമായുള്ളതിൽ
സേതുവെന്നതുപോലെ കേവലംയുഗങ്ങളിൽ കൃതവുമെന്നപോ
ലെ * ഗംഗയിൽദേഹത്യാഗംകൊണ്ടുവന്നീടുംമുക്തി മം
ഗലംധനുഷ്കോടിതൻെറദശ്നംകൊണ്ടും * പാവനരാമഗാ
ഥാശ്രവണംകൊണ്ടുംപിന്നെ കാവേരിസ്മരണമാത്രംകൊണ്ടുംമ
ർത്ത്യന്നുമേ * സേതുകൈലാസങ്ങൾക്കുമദ്ധ്യത്തിലുള്ളഭൂമി പൂ
തയാംകമ്മഭൂമിയെന്നുവിശ്രുതയെടോ! * യോജനാലക്ഷമുണ്ടു
നീളമോനട്ടമയ്യും യോജനയുണ്ടൊമ്പതിനായിരംവിസ്താര
വും * പുണ്യകമ്മങ്ങളിവിടന്നുചെയ്തുണ്ടാവുന്ന പുണ്യ
ങ്ങൾകൊണ്ടുപരലോകങ്ങൾസാധിക്കേണം * ഇവിടെച്ചെയ്ത
പുണ്യകമ്മത്തിൻഫലമെല്ലാ മവിടെയിരുന്നനുഭവിയ്ക്കുന്നതേ
യുള്ളു * പണ്ടുപണ്ടനേകജന്മങ്ങളിലെല്ലാമാർജ്ജിച്ചുണ്ടായപു
ണ്യംകൊണ്ടുവന്നീടുമനുഷ്യത്വം * അവിടെബ്ബഹുജന്മങ്ങളി
ലെപ്പുണ്യത്തിനാലവനീസുരനാകുംകാകതാളീയന്യായാൽ *
മാനുഷജന്മംമഹാദുർല്ലഭംപുണ്യലഭ്യം മാനേനലഭിച്ചിട്ടുമാന്യ
യാം കാവേരിയിൽ * സ്നാനംചെയ്തീടാതവൻതന്നെഗോഖര
മെടോ മാനസത്തിങ്കൽവഴിയാംവണ്ണംചിന്തിച്ചാലും * കാ
വേരിജലേതുലാമാസത്തിൽവിശേഷിച്ചു ദൈവാതിരേകാൽസ്നാ
നംചെയ്തീടുന്നവന്നഹോ * കമ്മാചാരങ്ങൾകൊണ്ടുമിഷ്ടാപൂ
ത്താദികളാംധമ്മങ്ങൾകൊണ്ടും തപോവ്രതനിഷ്ഠാദികൊണ്ടും ഴ
എന്തൊന്നു വേദങ്ങളെക്കൊണ്ടും തീത്ഥങ്ങൾകൊണ്ടും ചിന്തി
ക്കിൽ സാക്ഷാൽനാരായണനായ്ഭവിച്ചീടും * മററുള്ളവ്രതങ്ങ
ളിൽവൈകല്യംവന്നിടുകിൽ മുററുമിപ്പ്രായശ്ചിത്തംവിധിക്ക
പ്പെട്ടന്നതും * മിണ്ടാതെകാവേരിയിൽസ്നാനമാത്രമേതന്നെ മ
ണ്ടീടുമേഴജന്മങ്ങളിലെപ്പാപങ്ങളും * കൊണ്ടാടിസ്നാനംനിയ

മത്തോടെചെയ്തിൽക്കലം രണ്ടിലുമേഴിനോടുംവിഷ്ണുവെപ്രാപി
ച്ചീടും * ബ്രാഹ്മമാംമുഹൂൎത്തത്തിൽസ്സുഖമേയെഴുന്നേററു തൻ
മനസ്സികൽശ്രീനാരായണധ്യാനംചെയ്തു * ദന്തശോധന
പയ്യന്തംകഴിച്ചനന്തരം സന്തോഷത്തോടുംസ്നാനംചെയ്യേണ
മുഷഃകാലെ * പുഷ്പമൎച്ചിച്ചുകാവേരിയേയുംനമസ്കരിച്ചുല്ല
ന്നാനന്ദംരംഗേശനേയുംവന്ദിച്ചുടൻ * ഉത്തമസന്ധ്യാദികൃ
ത്യംകഴിച്ചുഗായത്രിയെ പ്പേൎത്തുമാവൎത്തചെയ്തുശുദ്ധനായ്സ്സഭാ
മദ്ധ്യേ * ഉന്നതാശ്ശുഭ്രമൃദുകോമളശ്ലക്ഷ്ണാസനംതന്നിലേസ്സൂ
ക്ഷ്മോത്തരച്ഛദവുംവിരിച്ചതിൽ * വിജിതക്രോധംശാന്തംവിജി
തേന്ദ്രിയംസദാ ശുചിമാചാരനിഷ്ഠംവിദ്വാംസംപൌരാണികം*
വേദവേദാംഗതത്വവേദിനംപുരാണജ്ഞം വേദാന്താദ്ദൃതംധൎമ്മ
ശാസ്ത്രവക്താരംദ്വിജം * മണ്ഡനംചെയ്തിരുത്തിപ്പൂജിച്ചയഥാ
ന്യായം പണ്ഡിതൻവ്യാസനിവനെന്നുറച്ചുകതാരിൽ * താല്പ
ൎയ്യത്തോടുംതുലാകാവേരിമാഹാത്മ്യത്തെ കേൾപ്പിച്ചുശുദ്ധന്മാ
രാക്കേണംഞങ്ങളെയെല്ലാം * എന്നപേക്ഷിച്ചുതങ്ങൾക്കിഷ്ടാ
ൎത്ഥങ്ങളുംപ്രാൎത്ഥിച്ചൊന്നിച്ചുവരുമിരുന്നേകാഗ്രമനസ്സോടും *
കഥയുംകേട്ടുസമൎപ്പിപ്പോളംമൌനംഭിക്ഷിച്ചഥദക്ഷിണാപൂൎവ്വം
വന്ദനംചെയ്തീടേണം * ശക്തിക്കതക്കവണ്ണംനിയമത്തോടും
കൂടിക്കൎത്തവ്യംതീൎത്ഥസ്നാനമെന്നിയേഫലംവരാ * അശക്തന്മാ
ൎക്കുമൌനമാത്രമേപോരുന്താനും വിശുദ്ധന്മാരാസ്വരുമില്ലസംശ
യമേതും * സ്നാനത്തിൻവിധിപോലെമജ്ജനംചെയ്തിൽദേവ
സ്ഥാനത്തെപ്രാപിച്ചീടുംസമസ്തജനങ്ങളും * ക്ഷൌരവുംതാം
ബൂലചൎവ്വണവുംതൈലാഭ്യംഗം നാരീസംഗവുംപകലുറക്കംദുഷ്ട
സംഗം * നിഷിദ്ധാചാരാശനാദികളുംവൃഥാവാൎത്താ നിഷിദ്ധ
വ്യഞ്ജനാദികടശയ്യാദികളും * വൎജ്ജിച്ചീടേണംപ്രതിഗ്രഹവും
പരാന്നവുംസജ്ജനങ്ങളോവഴിനടപ്പെന്നിവയെല്ലാം* നിയമം
വിശേഷിച്ചുംതൌലികാവേരീസ്നാനേ നിയതംചൊല്ലുന്നുണ്ടുകേ
ൾക്കെടോനൃപശ്രേഷ്ഠ * ബൃഹതീകൂശ്മാണ്ഡവുംനിഷ്പാവംകല
ത്ഥവുംബൃഹന്മാഷവുംരാജമാഷമാഢകംതക്രം * ശിഗ്രുവും

പീച്ചങ്ങയും‌തരുണീചുരക്കയും കക്കരിക്കയുംവിഷ്ണുശാകംവെള്ള
രിക്കയും * ചേനയുംപാരാസിയുംകാംസ്യപാത്രത്തിലൂണും ഹീ
നയാംഭിസ്സടാപത്ര്യഷിതാശനന്താനും * ബാലന്മാരോട്ടക്കൂടി
ബ്ഭോജനംപിന്നെപ്രാതഃ കാലേഭോജനമുച്ചനേരത്തുഭുജിക്ക
യും * സായംഭോജനംരാത്രിഭോജനമനിവേദ്യ മായവണ്ണമേകേ
ശദൂഷിതംശ്രാദ്ധശേഷം * മൃഷ്ടാന്നംശൂദ്രശേഷംസ്ത്രീശേഷമവ
യെല്ലാം ശിഷ്ടനിന്ദിതങ്ങൾവജ്ജിക്കേണംവിശേഷിച്ചും * കായ
ശോഷണക്ലേശാദികളെന്നിയേഭൂവി ശ്രേയസ്സൊന്നുമേയെന്നുംല
ഭിയാനൃപോത്തമ * അതിനാൽകാവേരിയിൽസ്നാനംചെയ്യേണ
മെന്നാൽ വിധിനാതന്നെവേണമെന്നിയെമോഹത്തിനാൽ *
നിഷിദ്ധഭക്ഷ്യങ്ങളെബ്ഭക്ഷിച്ചിട്ടെന്നാകിലോ ദൂഷിക്കപ്പെട്ട
പന്നിജനനമകപ്പെടും * പൂർവ്വോക്തവ്യഞ്ജനങ്ങളൊക്കവേയു
പേക്ഷിച്ചു നിവ്വേദാനചിതമിഷ്ടവസ്തുത്യാഗവുംചെയ്തു * കാവേ
രീസ്നാനംതുലാമാസത്തിൽചെയ്യുന്നവൻ കേവലംമുക്തൻതന്നേ
നിൎണ്ണയംനിസ്സംശയം * സ്നാനമാത്രമേമുററവുംവിധിഹീനംചെ
യ്തിലോ നൂനംപാപങ്ങളകന്നീടുമെന്നതേയുള്ളു * ദേഹമസ്ഥി
രതരംനീരിലെപ്പോളപോലെ ദേഹികൾക്കതുംകൃമിമലമൂത്രാ
ദിപൂൎണ്ണം * രന്ധ്രമന്വേഷിച്ചുപാൎത്തിരിക്കുന്നിതുയമനെന്ത
ഹോകഷ്ടംകഷ്ടമുദയാസ്തമനങ്ങൾ * ആയുന്നാശത്തെച്ചെയ്യും
ശത്രുക്കളെല്ലോനിത്യ മായത്തമല്ലോദേഹമിന്ദ്രിയങ്ങളുമിപ്പോ
ൾ * പഴതേകളെകൊല്ലാപഴതേകളെകൊല്ലാ പഴതേകളെ
കൊല്ലാദിവസംക്ഷണംപോലും * നദികളുണ്ടുമഹാപുണ്യകൾ
ശരല്കാല മധികശുദ്ധപ്രദമാകയാലുഷഃകാലെ * നിദ്രയാംപി
ശാചിയേനിരസിച്ചെഴുനീററു രൌദ്രമാംനരകത്തിൽഭയമുള്ളവ
രെല്ലാം * കാവേരിജലത്തിങ്കൽസ്നാനത്തെചെയ്യിൻചെയ്യി
നാവോളമുച്ചത്തിൽക്കൈയുയൎത്തിച്ചൊല്ലുന്നുഞാൻ * ദൂഷ്കൃ
തദ്ധ്വംസദീക്ഷാദീക്ഷിതാമഹാനദി പുഷ്കലാകാവേരിയുണ്ടൊഴു
കുന്നിതുപുണ്യാ * വ്രതവുംദാനംധൎമ്മംയോഗമെന്നിവററിനാ ല
ധികംപുണ്യപ്പെട്ടുലഭിക്കുംപരലോകം * സ്നാനമാത്രത്താൽത

ന്നേസിദ്ധിക്കുംചിത്രംചിത്രം മാനസേനിരൂപിച്ചുകൊള്ളുവിനെല്ലാവരും * രണ്ടാമദ്ധ്യായമിവിടെക്കഴിഞ്ഞിതുകേൾപ്പാനുണ്ടഭിലാഷമെങ്കിലിനിയുംചെല്ലീടുവൻ *

---

## തൃതീയോഽദ്ധ്യായഃ—പ്രാരംഭഃ.

കേട്ടാലുംതുലാമാസേകാവേരീമാഹാത്മ്യത്തെ കേട്ടോളമത്യത്ഭുതംരാജപുംഗവഭവാൻ * സ്നാനത്താൽതുലാമാസേധർമ്മാർത്ഥകാമങ്ങളെ ദാനംചെയ്തീടുംതഥാമോക്ഷവുംകവേരജാ * ആകയാൽപാപംപോക്കുംകാവേരീജലസ്നാന മാകുന്നയത്നംചെയ്തുചെയ്കനീതുലാമാസേ * മാതൃഹന്താവുംപിതൃഹന്താവുംഗോഘ്നൻമഹാപാതകീഭ്രൂണഹന്താഗുരുതല്പഗന്താനും * സ്വാദ്ധ്യായംസദാചാരമൌപാസനാദിയൊന്നും സാദ്ധ്യമല്ലെന്നുവെടിഞ്ഞീടിനവിപ്രാധമൻ * കേവലാന്നാദിസ്വരാപായിയെന്നിവരെല്ലാം കാവേരീജലത്തിങ്കലേകദാസ്നാനത്തിനാൽ * മുക്തദുഷ്കൃതന്മാരായ്ബ്രഹ്മലോകംപ്രാപിക്കും ശക്തിയില്ലത്രമാത്രത്തിന്നുമെന്നുള്ളജനം * ഭക്തിയോടുഷ്ണോദകസ്നാനംചെയ്കിലുംപോരും ശക്തനല്ലതിന്നുമെന്നാകിലോകേട്ടാലുംനീ * കാവേരീമാഹാത്മ്യത്തേക്കേൾക്കേണമതുപോലുമാവതല്ലെങ്കിൽ പൌരാണികനുധനംനൽകി * ചിത്തത്തിൽപ്രസന്നതചേർക്കേണംദരിദ്രനോ മൃദുവാക്കുകൾകൊണ്ടുംധനദാപനംകൊണ്ടും * സ്ത്രീകൾക്കുംബാലന്മാർക്കുംശൂദ്രർക്കുംസൂര്യോദയെ വേഗത്തിൽസ്നാനംപോരുംവൈദികാചാരംവിനാ * കാവേരീജലത്തിങ്കൽപ്രാതഃസ്നാനവുംചെയ്തു ദേവർഷിപിതൃക്കളേക്കുറിച്ചുഭക്തിപൂർവ്വം * അക്ഷതതിലങ്ങളേ ക്കൊണ്ടുതർപ്പണംചെയ്തി ലക്ഷയംദീർഘായുസ്സുംലഭിക്കുമെന്നുനം * തൃപ്തിയേപ്രാപിച്ചീടുമവൻെറപിതൃക്കളും സിദ്ധദേവർഷിയക്ഷകിന്നരവസുക്കളും * കിംപുരുഷാദിത്യരുദ്രോരഗസാദ്ധ്യന്മാരും സംപ്രീതികലർന്നിടുംസകലലോക

ങ്ങളും * ഉദിച്ചോരാദിത്യനെനമസ്കാരംചെയ്തുടൻ സ്തുതിച്ചുമാഹാത്മ്യത്തെക്കേൾക്കേണംകേൾപ്പിക്കേണം * കാവേരിമാഹാത്മ്യത്തെയെഴുതിത്തൽപുസ്തകം സാവധാനമെഗൃഹത്തിങ്കൽ വെച്ചനുദിനം * അച്ചിക്കുന്നവർവാഗീശ്വരനായ്ഭവിച്ചീടു മച്ചനീയനാംവിദ്വാനായ്ക്കൊണ്ടുദാനംചെയ്കിൽ * സമസ്തവിദ്യാവിശാരദനായിഹലോകെ സാമത്ഥ്യമായിവിഷ്ണുലോകവുംപ്രാപിച്ചീടും * കേൾക്കെടൊതുലാമാസേദാനവുമത്യുത്തമം മാഗ്ഗമെകുളിച്ചുതപ്പുണവുംചെയ്തുശേഷം * അക്കാലത്തുള്ളശുദ്ധമംഗലവസ്തുക്കളെസ്സല്ക്കാരപൂവ്വംദ്വിജശ്രേഷ്ഠനുനൽകുന്നവൻ * ഐഹികത്തിങ്കലിഷ്ടഭോഗങ്ങളെല്ലാം ഭുജിച്ചാഹിതാനന്ദംബ്രഹ്മലോകത്തുവസിച്ചിടും * മുപ്പതുനാളുംനെയ്കൊണ്ടെണ്ണകൊണ്ടെന്നാകിലു മുല്പലേക്ഷണഹരന്മാരുടെതിരുമുമ്പിൽ * വിളക്കുവെക്കിൽസൂയ്യലോകത്തുചിരംവാണു വിളക്കംപൂണമാത്മജ്ഞാനിയായ്ഭവിച്ചീടും * ദരിദ്രനായഭൂമിദേവന്നുവസ്ത്രദാനം തരത്തിൽചെയ്യുന്നാകിൽസമ്പത്തുംദീഗ്ഘായുസ്സും * തിറത്തോടനുഭവിച്ചിട്ടവൻസ്വഗ്ഗലോകെ തിറത്തോടകംപുക്കസുഖിച്ചുവസിച്ചീടും * കുടുംബത്തോടുംധനഹീനനാംശ്രോത്രിയന്നു വദ്ധംഭംവൃത്തിദാനംഭൂദാനമെന്നാകിലും * ചെയ്യുൻബ്രഹ്മലോകംപ്രാപിച്ചുവാണുപിന്നെ ദൈവസംപ്രാപ്യംഭുവിസാമ്രാജ്യംലഭിച്ചീടും * ധാന്യമാകിലുംധനമാകിലുംദരിദ്രന്നു മാന്യമാംവിശ്രാണനംചെയ്തീടിലമ്മാനവൻ * ധനവുംദീഗ്ഘായുസ്സും സുഖമേലഭിച്ചിഹ ധദനന്തൻെറസഖാവെന്നതുവന്നുകൂടും * മധുദാനംചെയ്യുകിലപുത്രൻപുത്രവാനാ യഥാജന്മങ്ങൾതോറും ശ്രോത്രിയനായുംവരും * ദീനനാംകൃഷിവലന്നായ്ക്കൊണ്ടുവൃക്ഷങ്ങളെ ദാനംചെയ്താകിൽസ്വഗ്ഗലോകഭോഗങ്ങളെല്ലാം * സുഖമേഭുജിച്ചുഭൂപതിയായ്ജനിച്ചിടും സുകൃതിജനമെഴലേട്ടാലുംനൃപോത്തമ * ശിശുമാനായവിപ്രനായ്ക്കൊണ്ടുതുലാമാസേ പശുദാനം ചെയ്കിലോസമ്പത്തുംസന്താനവും * വളന്നുകടംമൂന്നുകടന്നുപിതൃലോകെ തെളിഞ്ഞുചിരകാലംവാണീടുംനിസ്സംശയം * മൃത്യു

നാശനമായമഹിഷദാനംചെയ്കിൽ മൃത്യുഭീതിയില്ല വംശ്യന്മാ
ൎക്കുംദീൎഘായുസ്സുണ്ടാം * ബീജദാനംചെയ്തീടിൽഭോഗങ്ങളനേ
കംനാളോജസാഭുജിച്ചേറംപുത്രപൌത്രന്മാരോടും * ദിവ്യസ്ത്രീ
ജനസാകംപിന്നയാചന്ദ്രതാരം ഭവ്യമായ്പ്പതിന്നാലുവട്ടംക്രീ
ഡിച്ചശേഷം * ഗ്രാമനായകനായിക്ഷോണിമണ്ഡലത്തിങ്കലാ
മയാപേതംജനിച്ചീടുമെന്നറിഞ്ഞാലും * തണ്ഡുലംനൽകുംദാ
നശൌണ്ഡമന്ദിരംതന്നിൽ ചണ്ഡനാംകലിയൊരുനാളുമെയ
ണഞ്ഞീടാ * രംഭാപകപത്തെക്കൊടുക്കുന്നവൻസുരലോകേ രം
ഭാകൊങ്കകളാംപരിരംഭണംചെയ്തുവാഴും * ഇളനീർകൊടുക്കിലും
താംബൂലംനല്കീടിലും കളവാണിയാംരംഭാബിംബോഷ്ഠരസ
ജ്ഞനാം * കൎപ്പൂരാഗരുകസ്തൂൎയ്യാദിയാംസുഗന്ധത്തെ വിപ്രൎക്ക
നൽകുന്നവനപ്സരഃസ്ത്രീകളോടും * ലസിച്ചവേഷംപൂണ്ടുരസിച്ച
ദേവലോകേ വസിച്ചുഭൂമൌസാൎവ്വഭൌമനായ്ജനിച്ചീടും * ഹിത
മാംപാലുംദധിഘൃതവുംദാനംചെയ്കിൽ സുതരുംപശുക്കളുമായു
സ്സുംവളൎന്നീടും * നെല്ലിക്കകൊടുപ്പവൎക്കുണ്ടാകുംതത്വജ്ഞാനം
നല്ലപ്പംനൽകുന്നാകിൽഭഗവത്ഭക്തിയുണ്ടാം * ദ്വിജൎക്കുപിതൃ
ക്കളെക്കുറിച്ചുതിലംനല്കിൽ ഭജിക്കുംഗയാശ്രാദ്ധഫലത്തെപ്പി
തൃക്കളും * കട്ടിലുംകിടക്കയുംപുഷ്ടമാംതലയണ മിഷ്ടമാൎദ്ദവം
കോലുംവിരിപ്പുംപുതപ്പിവ * കളൎന്നുവലയുന്നകുടുംബിദ്വിജേ
ന്ദ്രന വളൎന്നഭക്തിയോടുംദാനംചെയ്തീടുന്നവൻ * ദിവ്യസ്ത്രീ
കുചകുംഭകുങ്കുമപങ്കാങ്കിത ദിവ്യാംഗനായ്പിന്നെയുംപിന്നെ
യുംഭവിച്ചീടും * ശീതപീഡിതനുനല്കുംബളംനൽകുന്നവൻ
വാതരോഗങ്ങളാംവേററെററവുംസുഖിച്ചീടും * ഛത്രത്തെക്കൊ
ടുപ്പവൻപ്രാസാദോപരിഭാഗേ മാത്രത്തോടൊരുമിച്ചുരസിച്ചുവ
സിച്ചീടും * മല്ലികാകേതകാദിപുഷ്പങ്ങളാംതല്കാലത്തിലുല്ല
സിച്ചീടുന്നവയറുത്തുനല്ലവണ്ണം * കേശവപൂജയ്ക്കായിട്ടാനംചെ
യ്യുന്നപുമാൻ ക്ലേശമെന്നിയെഭുജിച്ചഖിലഭോഗങ്ങളും * പൂജ്യ
നായ്വിഷ്ണുലോകേവസിച്ചുസത്സംസദി പ്രാജ്യസമ്പദാവിഷ്ണുഭക്ത
നായ്ജനിച്ചീടും * യജ്ഞോപവീതദ്വയംനൽകുകിൽപ്പുത്തു

ജന്മം വിജ്ഞാനിമുഖ്യൻവേദജ്ഞോത്തമനായുംവരും * മുഞ്ജ മേഖലാദാനംചെയ്കിലൊവൈരാഗ്യവുമഞ്ജസാസവ്വവിദ്യാവൈ ശാരദ്യവുമുണ്ടാം * പൂണനൂലിന്നുതുലംകൊടുക്കിൽ കഷ്ടമെ ന്നംപൂണകയില്ലാസൽബ്രാഹ്മണ്യവുംലഭിച്ചീടും * തുളസീദാ നംവിഷ്ണുഭക്തന്മാൎക്കുത്തമം വിലസന്മനസ്സോടുംചെയ്കിലൊ വിശേഷിച്ചും * തടവെന്നിയെയെല്ലാലോകവുംകണ്ടുരസിച്ചുട നേഭുവിസാവ്വഭൌമത്വംലഭിച്ചീടും * മേലേരിചമതയുംപാവ കേഹോമിക്കിലൊ മേലവനഗ്നിമാനായ്‌വിദ്വാനായ്‌ഭവിച്ചീ ടും * പായസംതുലാമാസേകാവേരീതീരസ്ഥലേ ഭൂയസാശാകാ ദിനാഷഡ്രസസമന്വിതം * ദാനംചെയ്യുന്നപുമാൻവാനെന്ന ലോകത്തിങ്കൽ സാനന്ദംദേവനായിത്താനെന്നുംസുഖിച്ചീടും * മധുവുംമാഷംമുൽഗ്ഗംതൈലവുംകലത്ഥവു മധികംവൃക്ഷങ്ങളാം മുളകുംകടുകിവ * ശക്തിക്കുതക്കവണ്ണംനൽകുകിൽസ്വഗ്ഗലോ കഭുക്തിയുംസവ്വലോകസുഖവുംലഭിച്ചീടും * മംഗലസ്നാനംതു ലാമാസേകാവേരിജലെ രംഗസന്നിധിയിങ്കൽച്ചെയ്യുന്നപുരുഷ ന്റെ * പുണ്യങ്ങളുള്ളവണ്ണംചൊല്ലുവാനറിവാനും പുണ്ഡരീകാ ക്ഷൻതന്നേശക്തനെന്നറിഞ്ഞാലും * സൈ്വരിണീപണ്ടുകാ ചിൽബ്രാഹ്മണികാവേരിയിൽ പാരവശ്യത്താൽസ്നാനംചെ യ്തുപോയതുമൂലം * സുരലോകത്തെപ്രാപിച്ചീടിനാളവളുടെ വ രന്നുംവിഷ്ണുലോകംപുക്കാനെന്നറിഞ്ഞാലും * മൂന്നുലോകത്തി ലെങ്ങുമുള്ളൊരുപുണ്യതീൎത്ഥം മൂന്നരക്കോടിയെല്ലാംനാരായ ണാജ്ഞയാലെ * ഗംഗയെമുന്നിട്ടുകാവേരിയെപ്രാപിച്ചീടും മംഗലംതുലാമാസേനിയതമറികനീ * നിയമത്തോടുമുവ്വ ത്സരംഗംഗാസ്നാനം നിയതംതുലാമാസേകാവേരീജലസ്നാനം * ജഹ്നുജാവേധാവോടുമുന്നംചോദിച്ചീടിനാൾ തന്നുടെവിശു ദ്ധിവന്നീടുവാനുള്ളുപായം * പാപികളുടെമഹാപാ പസംഘങ്ങളാലെ ലേപിതയായതന്റെശുദ്ധിക്കുതദാജ്ഞ യാ * സ്നാനംചെയ്യുന്നുതുലാമാസെകാവേരിജലെ സാനന്ദം ശ്രീരംഗസന്നിധിയിലറിഞ്ഞാലും * കാവേരീതീൎത്ഥത്തി

ങ്കൽ മൌസലസ്നാനംകൊണ്ടും കൈവരും പാപമോക്ഷമേഴ്ജ ന്മത്തിങ്കലും * ഭാവശുദ്ധിയോടുള്ളമജ്ജനമെന്നാകിലും പാവ നിയാകും കുലകോടിയുമതിനാലെ * ഭക്ത്യാ കാവേരീസ്നാ നംതൌലിമാസത്തിലാകിൽ ഭുക്തിമുക്തികൾക്കുള്ള മുഖ്യസാ ധനമല്ലൊ * കാവേരീമാഹാത്മ്യത്തെച്ചൊല്ലുവൻ കേൾ പ്പാൻമാളാവോരാരിത്രിലോകേശേഷനെന്നിയെയോർത്താൽ * ഇങ്ങിനെ കുംഭോത്ഭവനരുളിച്ചെയ്തനേരം തിങ്ങിനമോദംപൂണ്ടു മന്നേരമുണർത്തിച്ചാൻ * അംഗനാവിപ്രപതീവന്ധകീയായ്തു ന്നതാരെങ്ങിനെ നരകത്തിന്നതിഥിയാകുമവൾ * നാകലോക ത്തെപ്രാപിച്ചതു മെന്നെന്നോടിപ്പോളാകവെയരുളിച്ചെയ്തീടേ ണംദയാനിധേ * ഈവണ്ണമുള്ളനിങ്ങൾ ഗ്രാഹ്യമെന്നിരിക്കിലും കേവലംകൃപയാലെലോകാനുഗ്രഹാർത്ഥമായ് * മാദൃശാമുപദേ ശംചെയ്യുമെന്നാകയാലേ സാദരം ചോദിക്കുന്നെൻദാസനായു ള്ളോരുഞാൻ * വിനയാനതനായ ഹരിശ്ചന്ദ്രനോടപ്പോൾ മുനിയുംസന്തോഷംപൂണ്ടരുളിച്ചെയ്തീടിനാൻ * സൽകഥാശ്രവ ണത്തിൽ ശ്രദ്ധയേറീടുംനിന്റെ മുഖ്യമാംചോദ്യം നന്നുനന്നെ ടോ നൃപോത്തമ * അക്കഥചൊല്ലീടുവനെങ്കിലോ കേട്ടാലും നീ സചിത്തയായീടിനാൾപാംസുലാചിത്രംചിത്രം * മധുരാപു രിയുണ്ടുദേവവേന്ദ്രപുരംപോലെ മധുരാകൃതികൃതമാലയാംനദീ തീരെ * ഋഷഭാചലത്തിന്റെസവിധസ്ഥലത്തിങ്കൽ വൃഷസം പൂർണ്ണരായചതുർവ്വർണ്ണികളോടും * തുംഗങ്ങളായമാതംഗങ്ങളും തുരഗങ്ങൾ തുംഗതുംഗങ്ങൾ ശതാംഗങ്ങളുംപത്തികളും * പൊ ങ്ങുംഗോപുരങ്ങൾ സാലങ്ങളുംകൈലാസാദ്രി ശൃംഗാംഗീകൃതഭം ഗിസംഗീതസൌധങ്ങളും * രമ്യശുദ്ധാന്തങ്ങളും ഗമ്യപ്രാസാ ദങ്ങളുംഹർമ്മ്യൌഘമസാമ്യമിത്യാദിയാൽമനോജ്ഞയായ് * അ പ്പുരിതന്നിലൊരുവിപ്രേന്ദ്രൻ പഞ്ചയജ്ഞതല്പരനുണ്ടായ്വന്നു സ ല്പഞ്ചപൂജാരതൻ * വേദവേദാംഗശാസ്ത്രവേദാന്തവേദിനാമ്നാ വേദരാശിയെന്നൊരുവേദിയർകുലോത്തംസം * ശമവും ദമമുപ രതിയുംസമാധാനം ക്ഷമയുംശ്രദ്ധാവിഷ്ണുഭക്തിക്കുമിരിപ്പിടം *

മത്സരമില്ലചെററവും സത്സംഗത്തിങ്കലേററ മുൽസുകൻ മിത്രബ
ന്ധുവത്സലൻമഹായോഗി * തല്പതിയായിട്ടുണ്ടൊരുല്പലേക്ഷ
ണമാരതാം സല്പാതിവ്രത്യനിഷ്ഠക്കല്പത്തിസ്ഥാനമായേ * അ
പ്പുരികഴലിതന്നത്ഭുതകാന്തിചൊൽവാൻ സപ്പരാജനും പാ
ക്കിൽ കെൽപുപോരാതേവരും * സകലചന്ദ്രകാന്തമുഖിയാം
ചന്ദ്രകാന്താ സകലാഭരണവുമണിഞ്ഞുശോഭയോടെ * പ്രതി
വാസരംനിജപതിശുശ്രൂഷയും ചെയ്തതിവിശദാസശ്രദ്ധാവതി
യംസ്ഥാഴംകാലം * അടുത്തുവിദ്യാവലിയെന്നുപേരായുണ്ടൊരു
മട്ടുത്തുകന്നവാണീപുംശ്ചലീപതിഹന്ത്രീ * ചന്ദ്രകാന്തയോട
വളേകാന്തേചൊല്ലീടിനാൾ ചന്ദ്രമണ്ഡലംതൊഴുംവദനേകേൾ
ക്കേണംനീ * എന്നുടെ കണ്ണിന്മണിയല്ലോനീയാകയാലെ നി
ന്നിലേസ്നേഹംകൊണ്ടുചൊല്ലുന്നുഞാനിന്നെടോ * രഹസ്യമാ
യകായ്യമെത്രയുംമനസ്സിങ്കൽ ഗ്രഹിച്ചിട്ടുള്ളവണ്ണമുത്തരംചൊല്ലീ
ടേണം * ഭത്താവുനിൻെറവശവത്തിയോദുവ്വശ്യനോ നിത്യവും
സുഖഭോഗമെത്തിവന്നീടുന്നിതോ * വദ്ധിച്ചുണ്ടല്ലോഭോഗശ്രദ്ധ
യുംനിനക്കതത്സിദ്ധിക്കുണ്ടുപായവുംബുദ്ധിയിൽചേരുംവണ്ണം *
അധ്രുവമല്ലോകാലമധ്രുവമല്ലോദേശമധ്രുവംവിശേഷിച്ചു യൌവ
നംസ്ത്രീകൾക്കെല്ലാം * ഇത്തരംകേട്ടുപേടിച്ചെത്രയുംലജ്ജയോടു
മുത്തരംചൊല്ലീടിനാളുത്തമപതിവ്രതാ * എന്തൊരുകഷ്ടംകഷ്ടം
ഹന്തചൊന്നതുദുഷ്ടേ കിന്തുഞാൻനിന്നോടിതിന്നുത്തരംചൊ
ല്ലായ്കിലോ * ബന്ധമെന്നിയേഞാനുംവന്ധകിയെന്നാമതു ചി
ന്തിച്ചിട്ടെത്രെനിന്നോടുരിയാടുന്നുനൂനം * ഭാവനയെല്ലോംപാ
ക്കിൽ കാരണംഭവത്തിനും പാവനമനസ്സുകൾക്കില്ലല്ലോദോഷ
മേതും * അഞ്ചുനീർകളിച്ചന്നുതുടങ്ങിപ്പന്ത്രണ്ടുനാളഞ്ചിതരതി
കാലംദമ്പതിമാക്കുള്ളതിൽ * നിഷിദ്ധദിനങ്ങളെയൊഴിച്ചുധ
മ്മംചെററും പിഴച്ചീടാതേരമിപ്പിപ്പുമൽപ്രാണേശ്വരൻ * പര
ലോകമേസാദ്ധ്യംഞങ്ങൾക്കഭോഗംകൊണ്ടും പരിശുദ്ധമാം നാ
ളിൽഗഭമുല്പാദിക്കിലോ * വൃദ്ധന്നൻ ദീഗ്ഘായുഷ്മാൻധനസമ്പ
ന്നനായ സൽപുത്രനുല്പാദിക്കുംധമ്മതല്പരനായെ * ദുർവിദഗ്ധ

ത്തിൽഗർഭംധരിച്ചുണ്ടാകുംപ്രജാ നിർദ്ധനാനിരാരോഗ്യാദുഃഖദാ
പിതൃക്കൾക്കും * എന്നല്ലോബോധമുള്ളോരെന്നുംചൊല്ലീടുന്ന
തും നന്നല്ലാതൊരുദിനമെന്തെന്നാലതുംകേൾനീ * അഷ്ടമിച
തുർദ്ദശീദ്വാദശീവാവുരണ്ടും ഷഷ്ഠിയുംഹരിദിനംശ്രാദ്ധനാൾ
സംക്രാന്തിയും * പിറന്നാളോണംപകൽസന്ധ്യയുംവ്രതകാ
ലം നിറന്നീടാതതല്ലോമൈഥുനത്തിങ്കലാക്കും * ഇച്ചൊന്നകാ
ലങ്ങളിൽ ക്ഷൌരവുംവ്യായാമവുമിച്ഛയാതൈലാഭ്യംഗംദന്ത
ശോധനമിവ * ആചരിപ്പവൻകീഴ്പ്പെട്ടാശുസംപതിച്ചിട്ടു മാ
ചായ്യൻസോമയാജിസൎവ്വജ്ഞനെന്നാകിലും * ഗൃഹസ്ഥനാക്കീ
വണ്ണംമഹത്താംവിധിയുള്ളിൽ ഗ്രഹിച്ചിട്ടകലോകപ്രസിദ്ധമെ
ന്നറിയും *ചന്ദ്രകാന്തോക്തികേട്ടുചൊല്ലിനാൾവിദ്യാവലീചന്ദ്രി
കാമന്ദസ്മിതേകേൾമമപ്രിയവാക്യം * നല്ലതുനിനക്കുഞാൻചൊ
ല്ലുവൻചൊല്ലുകേൾക്കി ലല്ലൽതെല്ലുമേവരാകില്ലില്ലെന്നറിഞ്ഞാ
ലും*ദേഹമൈത്രയുംപ്രിയംദേഹികൾക്കെല്ലായിലും ദ്രോഹമെന്നി
യേയുള്ളയൌവനംസുഖകാലം * കുടത്തോടൊത്തമുലത്തടത്തി
ൻഭംഗിതാണാൽ മട്ടുത്തേൻമൊഴിമാർക്കുമട്ടത്തുപോകുംമനം *
തറച്ചുകാമബാണംവിറച്ചുയുവാവിനു മറച്ചുപോമെല്ലോവീണടി
ഞ്ഞമുലകണ്ടാൽ * നിറഞ്ഞയൌവനത്തിൽക്കുറഞ്ഞുരതിയെ
ങ്കിലുറഞ്ഞീടുമേരോഗമറിഞ്ഞുകൊണ്ടാലുംനീ * തരുണിക്കുടൻ
തരുണന്മാരെയനുസരണം ചെയ്കിൽനീങ്ങുംതരാസാരോഗങ്ങളും
മറിച്ചൊന്നോർത്തിടാതെമറച്ചൊല്ലെൻറചൊല്ലെ ന്നുറച്ചുപര
സംഗംകുറിച്ചുദ്യോഗിക്കനീ * പുണരുന്നീതുനിൻെറകണവൻ
വിടമല രണയിൽദാസിമുലയിണയെദ്ദിവരാത്രം * കിഞ്ചന
പോലുംനീയോവഞ്ചനമറിയുന്നീ ലഞ്ചനമിഴിയാളേ!നെഞ്ചകം
നേരാകയാൽ * ദുഷ്ടയാംദാസിയിനിക്കിഷ്ടയാകയാലതി ദുഷ്ട
ൻെറചരിത്രങ്ങളൊട്ടൊഴിയായെചൊന്നാൾ * ദേഹത്തെക്കാ
ളുംനിന്നിൽസ്നേഹത്താലത്രേഞാനും മോഹത്തെപ്പുണ്ടുമൂഢ
മാഹന്തചൊല്ലീടിനേൻ * ആന്തരംകേട്ടുചന്ദ്രകാന്തീയുംചൊ
ന്നാളഹോ കാന്തനെത്രയുംമൂർഖൻഭ്രാന്തനെന്നിരിക്കിലും * വി

ടനാകിലംശാൻകഠിനനെന്നാകിലും മട്ടനേർമൊഴിക്കവനുടയ ദൈവമല്ലോ * വൈദികസംസ്കാരവുംവൈദികാനുഷ്ഠാനവും വൈദികദൈവതോപാസനയുംനമുക്കുണ്ടൊ * വാസുദേവങ്കൽ ഭക്തിവാസനാചെറുതുണ്ടോ വാസവലോകേസുഖവാസംചെയ്യേണമെന്നാൽ * ഭർത്താവീശ്വരനെന്നതുറത്താരില്ലുറക്കേണം ഭർത്താവെനിന്ദിക്കിലോശ്രൂനിയായ്ജനിച്ചീടും* അന്നേരംവിദ്യാവലിപിന്നെയുമുരചെയ്താൾ നിന്നുടെയറിയായ്മനന്നുതന്നെന്നേ വേണ്ടു * മേനകാരംഭാദിയാംദേവദാസിമാരാക്കും മാനിനിമണേ പുനരില്ലയോപുണ്യജ്ഞാനം * മെയ്യുമിത്താരുണ്യവുംമെയ്യല്ലെന്നുറച്ചിട്ടത്തയ്യലാരെല്ലാവരുംമെയ്യായഭോഗാനന്ദം * പരലോകത്തുമിഹലോകത്തുംപലരേയും പരിചോടനുഭവിപ്പിച്ചനുഭവിപ്പതും * സ്വർഗ്ഗത്തെക്കണ്ടോരുണ്ടോദുർഗ്ഗതിചൊല്ലുന്നിതു ദുർഗ്ഗതി വന്നീടുമേവർക്കുമെന്നതുന്നൂനം * പാപപുണ്യങ്ങളുടെരൂപവുമറിയുംഞാൻപേപറകയുമല്ലപതിയേക്കൊന്നിട്ടെത്രേ * സാദ്ധ്വസംവേർപെട്ടുഞാൻധൂർത്തയായ്ചമഞ്ഞതും സാദ്ധ്വികൾക്കൊത്തവണ്ണംസാദ്ധ്യമല്ലൊരുകാര്യം * സ്വാധീനക്കെത്രെസുഖംപുണ്യവുംതപസ്സുമസ്വാധീനക്കെന്തുസുഖമന്തരാചിന്തിച്ചാലും * ഇത്തരംനരകത്തെസ്സത്വരംനൽകീടുന്നൊരുക്തത്തെ വിദ്യാവലീയൊത്തദൃഷ്ടാന്തത്തോടും * വിസ്മരിച്ചോതുന്നേരംചിത്തവുംകലങ്ങിപ്പോയ് ദുസ്തരപൂർവ്വകർമ്മവാസനാവശത്താലെ * സ്ത്രീചാപല്യത്താൽമനസ്സസ്ഥിരമാകയാലും നീചമൈഥുനത്തിങ്കലിച്ഛയേറുകയാലും * പാതിവ്രത്യവുംകുലാചാരവുംപരിത്യജിച്ചാധിക്യംദുഷ്ടസൌഖ്യത്തിനെന്നതുറക്കയാൽ * ആരുമേറിയാതെജാരരെപ്പുൽകീടിനാളുരിലെല്ലാരുമറിഞ്ഞിനാർ മാസംകൊണ്ടേ * ദുശ്ചരിത്രങ്ങളറിഞ്ഞവനീസുരോത്തമൻ നിശ്ചയിച്ചീടവാനായവളോടൊരുമിച്ചു * പത്തഹോരാത്രംഗൃഹേവസിച്ചു ജിതേന്ദ്രിയൻ വൃത്തവുംപലററാലുംനിർണ്ണയിച്ചറിഞ്ഞുടൻ * ഗൃഹവുംധനംധാന്യം ഗൃഹണീമമത്വവും ഗൃഹിയാമവൻവിട്ടുബഹിർന്നിർഗ്ഗമംചെയ്തു * സഹവാസത്താൽവന്നപാപത്തെപ്പോ

ക്കീടുവാൻ സഹസാപശ്ചാത്താപംകൊണ്ടുസന്തപ്തനായെ * സഹ്യജാതീരേവന്നുവസിച്ചീടിനാനെടോ മഹ്യധിപതിമണിമകുടമാണിക്യമേ * കഴിഞ്ഞിതദ്ധ്യായംമൂന്നിനിയുമിതിങ്കലേ ചുഴിഞ്ഞുചെവിതന്നുകേൾക്കിലോചൊല്ലീടുവൻ *

## ചതുൎത്ഥാദ്ധ്യായഃ—പ്രാരംഭഃ

ചന്ദ്രകാന്തയുംതന്റെ കണവൻപോയശേഷം ചന്ദ്രനെക്കാളുംതെളിവേറിനമുഖത്തോടും * ചന്ദ്രികനാണീടുന്നപുഞ്ചിരിക്കൊഞ്ചലോടും സാന്ദ്രസമ്മദംയുവജാരരെവശത്താക്കി * അവരോടന്നംവസ്ത്രംനവമാലങ്ങൾ ഗന്ധംനവരത്നോജ്ജ്വലാലംകാരങ്ങൾസ്വൎണ്ണവും * ആകൎഷിച്ചാകൎഷിച്ചുസാകംക്രീഡിച്ചുനിത്യമാകവേയനുരാഗസാഗരേമുക്കീടിനാൾ * ബ്രാഹ്മണക്ഷത്രവൈശ്യശൂദ്രരുംചണ്ഡാളരും ബ്രാഹ്മണീസംഭോഗത്തെച്ചെയ്തിതുഖലരെല്ലാം * ദ്രാമിഡോത്തമൻപാണ്ഡ്യഭൂമിപനിന്ദ്ര്യമ്മൻസ്വാമിയാംതങ്കൽപ്പാപംബ ന്ധിയാതിരിപ്പാനായ്*നാട്ടിൽനിന്നാട്ടിമറുനാട്ടിലോട്ടിനാൻതന്റെപാട്ടിലുള്ളിഷ്ടന്മാരും ചന്ദ്രകാന്തയുംതദാ * ദ്രവ്യമൊക്കയുംനൃപൻകൈവശമാക്കയാലെ സവ്യഥമനസ്സോടുംകാവേരീതീരംപുക്കാർ * ദൂഷ്ടരാംവിടന്മാരും കട്ടുകൊണ്ടന്നധനം മട്ടോലുമൊഴിക്കിഷ്ടമൊട്ടൊഴിയാതെ ചെയ്താർ * രമിപ്പിച്ചവരെയുംഭ്രമിപ്പിച്ചനാരതംരമിച്ചുരസാബ്ധിയിൽക്രമിച്ചു വാഴുന്നാളിൽ * കുളുന്ന മേനിയെങ്ങുംവളൎന്ന രോഗംകൊണ്ടു തളൎന്നു മഹാപാപബലവൈഭവത്തിനാൽ * ദേഹത്തെത്യജിച്ചിതുദേഹിയുംതദാപതി ദ്രോഹത്താൽ മന്വന്തരം മുഴുവൻനരകങ്ങൾ * ഇരുപത്തൊന്നുവിധം ഭുജിച്ചോരനന്തരം സുരപത്തനമൊത്തനിച്ചുളപുരംതന്നിൽ * നിന്ദ്യയ ം ദേവം സീനന്ദിനിയായാളവളുന്ദുർവ്വണഗ്രന്ഥിവന്നുസംഭവിച്ചിതു * പഴുത്തു മൂക്കുംകാതും പഴുത്തു വിരൽകളും മുഴുത്തനോവാൽ നിലവിളിച്ചുകരഞ്ഞവൾ * ശൃംഗാടകങ്ങളുടെയങ്ങോട്ടിങ്ങോട്ടുമോ

ടി യിങ്ങുകാവേരിയിങ്കലങ്ങിനേപോന്നുവന്നാറം * സജ്ജനംതു ലാമാസേമജ്ജനംചെയ്യുന്നതുമച്ച്നാപൂർവ്വംതുലാകാവേരീ മാഹാ ത്മ്യത്തെ * ക്കൂട്ടമിട്ടെല്ലാവരുംകേട്ടിരിപ്പതുംദ്വിജ ശ്രേഷ്ഠനാം പൌരാണികൻകേറംപ്പിക്കുന്നതുംകണ്ടു * മംഗലംവളത്തുംശ്രീ രംഗസന്നിധിയിങ്കൽ മൂണ്ടിനാറംപരിതാപമെണ്ടുമേപൊറാഞ്ഞു യാൽ*പഠിക്കുന്നോരുതുലാകാവേരിമാഹാത്മ്യത്തിൽപൊട്ടക്കെ ന്നൊരുപാദ്യംകേട്ടിതുഹരികഥാ * ചൊല്ലേറുംതുലാമാസേകാല മേയൊരുദിനംനല്ലകാവേരീതീർത്ഥമജ്ജനംചെയ്യുന്നാകിൽ * ഭ്രഷ്ടനുംവിഷ്ണുലോകേപൂജ്യനായ്വന്നുകൂട്ട മൊട്ടല്ലസഹ്യോദ്ഭവാമ ഹത്വംനിരൂപിച്ചാൽ * ദാസിയുമതുകേട്ടുദേഹത്തെത്ത്യജിച്ച പ്പോറം ഭാസുരവേഷശീലരാംയമഭൂതന്മാരും * വ്യോമയാനത്തി ലേററിക്കോമളരൂപം പൂണ്ടസോമനേർമുഖിയാളെസ്സാദരംകൊ ണ്ടുപോയാർ * സ്നാനം ചിക്കുംകാവേരിയിലൊരിക്കൽകുളിക്കയാലുര ക്കുംപാപങ്ങളുംതെരിക്കെന്നശേഷംപോയ് * നിറഞ്ഞുംവിമാന ത്തിൽചരിക്കെന്നെതുംദ്യോവിലിരിക്കെന്നെതുംവന്നധരിക്ക നൃപോ ത്തമ * വഴിയിൽതത്രതത്രസുഖമേവിശ്രമിച്ചുംമുഴിയാതന്നം ര സായനവുംഫലങ്ങളും * ഭുജിച്ചുഭുജിച്ചുപാനീയപാനകപാനം ഭ ജിച്ചുഭജിച്ചാനന്ദാംബുധിനിമഗ്നയായ് * ഉദിച്ചഭക്തിയോടുംകാ വേരീസലിലത്തെസ്തുതിച്ചുംസാധുദൈളനമിച്ചും സ്വർഗ്ഗംപൂക്കാറം ദുഷ്ടതചേരുംവിദ്യാവലിയാകട്ടേപിന്നെപ്പെട്ടെന്നു ധർമ്മരാജൻ തന്നുടെയാജ്ഞയാലെ*കഴുത്തില്ക്കൂടിച്ചുംനായിഴുത്തുചത്തു പാരം മുഴുത്തകന്മഷത്താൽപ്രളയകാലത്തോളം* രൌരവാദികളായന രകങ്ങളിൽവീണഘോരയാതനയനുഭവിച്ചുശിവ!ശിവ! * ശുനി യായിരിപതുജനിയുംമൂന്നിട്ടുമേദിനിയിൽപ്പന്നിയായുംജനിച്ചോ രനന്തരം * ഭീഷ്മവിക്രമനായഭാർഗ്ഗവരാമനോട്ടു ഭീഷ്മർക്കുയുദ്ധ ത്തിനുകാരണഭൂതയായെ * കാശിരാജാവിൻമകളംബയായ്ജ നിച്ചിതുകേശിനാശനഭക്തോത്തംസമേദ്യപാധിപ * വേദവി ദ്വരനായവേദരാശിയുംപിന്നെസ്സാദരം തുലാമാസേകാവേരീതീ ത്ഥസ്നാനം * വിധിയാംവണ്ണംചെയ്തുവിഷ്ണുഭക്തനാംതപോനി ധിയുംകാലധമ്മംപ്രാപിച്ചുകാലാന്തരേ * കാവേരീസ്നാനപു

ണ്യംകൊണ്ടുപാപങ്ങൾ നീങ്ങിബ്ഭാവശുദ്ധിയുംവന്നുഭാസ്കര സംകാശനായ് * കോടിമാത്താണ്ഡപ്രഭതേടുന്നദിവ്യയാനത്തോ ടുംപോയ്ചെറുകടന്നീടുമ്പോൾകാണായ്വന്നു* പുണ്യപാപങ്ങ ളുടെഫലത്തെബ്ഭുജിക്കുന്ന പുണ്യപൂരുഷന്മാരുംപാപിഷ്ഠജന ങ്ങളും* യാതനസഹിയാഞ്ഞുഖേദിക്കുന്നിതുചിലർ നൂതനസുഖം പൂണ്ടുമോദിക്കുന്നിതുചിലർ * കണ്ടുള്ളിൽകൌതുഹലംകൊണ്ടെ ല്ലാമറിവാനുല്ക്കണ്ഠയാമവൻ യമദൂതരോടറിയിച്ചാൻ * മാൎഗ്ഗ ത്തിൻമദ്ധ്യെചെന്നുകാണേണമെന്നുവാഞ്ഛരാ മാൎഗ്ഗത്തെത്തന്നെ യനുസരിച്ചാരവർകളും * അയ്യയ്യോയെന്നുപരിദേവനങ്ങിചിലദി ക്കിൽപയ്യവേസല്ലാരസാന്ത്വാകതികൾചിലദിക്കിൽ * ന ല്ലന്നംഭുജിച്ചാലുംനന്മധുസേവിച്ചാലും മെല്ലവെനടന്നാലുംനിഴ ലിലിരുന്നാലും * ഇതെല്ലോകുറുക്കപാലിതെല്ലോകട്ടത്തയിരി തെല്ലൊപത്തുരുക്കനെമണംചേരുംമോരും* ഇതെല്ലൊരസായ നമിതെല്ലൊനല്പാനക മിതെല്ലൊപനസാമ്രകദളിഫലങ്ങളും * ഏലവുംരാമച്ചവുംലവങ്കംകർപ്പൂരവും മേളനഞ്ചെയ്തജലമിതെ ല്ലൊസുശീതളം * തൃപ്തിവന്നീടുവോളമെല്ലാമാസ്വദിച്ചാലും ലു പ്തസംഭ്രമംമന്ദംസുഖമേശമിച്ചാലും * ചന്ദനംഗോരോചനം കസ്തൂരിപനിനീരും കുന്ദമല്ലികാജാതിമാലയുമണിഞ്ഞാലും * ഭൂ സുരന്മാൎക്കുമുന്നംകൊടുത്തിട്ടുള്ളൊന്നിവ ഭാസുരന്മാരേനിങ്ങളി ന്നനുഭവിച്ചാലും * ഉത്തമായതുതന്നേലഭിക്കുംതാപസാദിക്കുമുത്ത മോത്തമന്മാരായുള്ളസജ്ജനത്തിനും * കൊടുത്തിട്ടുള്ളോൎക്കിതി ന്നടുത്തതിങ്ങുംകിട്ടും തൊടുത്തുതപസ്സെങ്കിൽപരലോകവൃന്ത ഥാ * ആകയാല്ക്കുറഞ്ഞൊന്നെന്നാകിലുംതങ്ങൾതങ്ങൾക്കാകു ന്നവണ്ണംദാനംവിപ്രൎക്കുചെയ്തീടേണം * കൊടുക്കാതവൎക്കില്ലധ നവുംസ്വൎഗ്ഗാപ്തിയും കൊടുക്കാതവൎക്കില്ലമനഃശുദ്ധിയുംസുഖം * കൊടുക്കാതവൎക്കില്ലപുത്രരുമാത്മജ്ഞാനം കൊടുക്കാതവൎക്കില്ല പിതൃപ്രീതിയുംനൂനം * കൊടുക്കാതവൎക്കില്ലപശുവൃദ്ധ്യാദികളും കൊടുക്കുന്നവൎക്കില്ലനരകപ്രാപ്തിയെന്നും * ദാതാവുപലപലസ ല്കൎമ്മം പഞ്ചയജ്ഞംപ്രാതഃസ്നാനവുഞ്ചെയ്തഫലത്തെപ്രാപിച്ചീ

ട്ടം * വൈശാഖമാഘതുലാകാൎത്തികമാസങ്ങളിൽ വൈശിഷ്ട്യ മേറുംമുഖ്യനദികളല്ലാററിലും * മുഖ്യകാവേരിസ്നാനംകൊ ണ്ടുപാപങ്ങളുംപോക്കി സ്വൎഗ്ഗത്തെഗ്ഗമിക്കുന്നസജ്ജനശ്രേഷ്ഠ ന്മാരെ * സതിയാമരുന്ധതീദേവിക്കുതുല്യമാരാം പതിദേവത മാരേഭൎത്തൃസമ്മതമാരെ * പാരിൽനിന്നവരവർചെയ്യുന്നപു ണ്യന്തന്നേ പാരംലൌകികമായപാഥേയംനിങ്ങൾക്കെല്ലാം * നിത്യവുംസദാചാരരതമാരായുള്ളോരവെ ശുദ്ധമാരെല്ലോപതി പ്രിയമാരെല്ലൊനിങ്ങൾ * വൈദികകൎമ്മംകൊണ്ടുലഭ്യമാംസു രലോകമാദരാൽസുലഭമായ്നിങ്ങൾക്കുചിത്രംചിത്രം * ആതുര നെന്നാകിലുംനിഷിദ്ധനെന്നാകിലും മേദുരക്രോധശീലനാകിലും ഭൎത്താവിങ്കൽ * നിശ്ചലയായഭക്തിനിങ്ങൾക്കുപാഥേയമിന്നി ഷ്ടാന്നരൂപമതിൻഫലത്തെബ്ഭുജിച്ചാലും * അന്ത്യകാലത്തിങ്ക ലുമന്തകന്തന്നെക്കാണാ സന്തോഷാൽസ്വൎഗ്ഗംപുക്കുസന്തതംസു ഖിച്ചാലും * എന്നിത്ഥമുപകരിച്ചന്തകദൂതന്മാരാലുന്നിദ്രം സംപൂ ജ്യരായ്ദിവ്യയാനാരൂഢരായ് * സാമോദംത്രിവിഷ്ടപംപ്രാപി ക്കുന്നിതുചില രാമായമെങ്ങുമണഞ്ഞീടാതേചിലദിക്കിൽ * മുൽ ഗ്ഗരംഭിണ്ഡിപാലംഗദയുംമസൃണിയും ഖഡ്ഗവുംധരിച്ചുദംഷ്ട്രാക രാളാസ്യന്മാരായ് * ഘോരാകാരരായുൽഭുകേശരാംയമഭടരാരു ഢരോഷംഛിന്ധിഭിന്ധിയെന്നുടന്നുടൻ * ചൊല്ലിബ്ഭേദിച്ചു പേൎത്തുനിൎദ്ദയംമൎദ്ദിക്ക യാലല്ലൽപൂണ്ടത്യുച്ചത്തിൽകരയുന്നി തുചിലർ * ചെറുഞ്ചുട്ടുള്ളമണൽവീറേറംകണ്ടകങ്ങളാറാതെപ ഴപ്പിച്ചോരിരിമ്പുകീലങ്ങളും * തഴച്ചമാൎഗ്ഗങ്ങളിൽപെഴിച്ചുംകവി ഴ്ത്തിയിട്ടിഴച്ചുംദ്രുതംകണ്ണീർപൊഴിച്ചുനിരന്തരം * തൊഴിച്ചുംപൈ ദാഹത്താൽക്കുഴച്ചുന്തിക്കൊണ്ടു ചുട്ടിഴച്ചുമവരവർപിഴച്ചപിഴ പോലെ * വെള്ളവുംജനങ്ങളുമില്ലാതകൊടുംകാട്ടിൽത്തുള്ളത്തു ള്ളവേവെട്ടിയെള്ളോളത്തുന്നറുക്കിയും* ക്രൂരദംഷ്ട്രങ്ങളായസാരമേ യങ്ങൾചുററു മോരോമൎമ്മങ്ങളിൽക്കടിച്ചുപിടയിച്ചും * സാഹ സാദേവംയമദൂതന്മാർപീഡിപ്പിച്ചു ഹാഹേതിചിലരലറുന്നിതു ചിലടിക്കിൽ * പരഹിംസയുംപരനിന്ദയുംചെയ്യുന്നോരും പര

സ്ത്രീധനപരായണന്മാരായുള്ളോരും * വിഹിതമല്ലാത്ത കൎമ്മ
ത്തെയാചരിപ്പോരു മഹിതംസദാചാരംവൎജ്ജിച്ചജനങ്ങളും *
സജ്ജനങ്ങളെസ്സദാധിക്കരിക്കുന്നോർകളും തജ്ജനഡംഭാദി
യാൽമുഷ്ടരായുള്ളോരും * സ്നാനവുമൌപാസനംദൈവതാ
ൎച്ചനംശാസ്ത്രജ്ഞാനവുമദ്ധ്യയനംശ്രാദ്ധകൎമ്മാനുഷ്ഠാനം * എ
ന്നിവയില്ലാതവിപ്രന്മാരുംമാതാപിതൃ നിന്ദകന്മാരുംപരദോ
ഷൈകദൃഷ്ടികളും * അക്രയമായവസ്തുവിക്രയഞ്ചെയ്യുന്നോരുംവ
ക്രബുദ്ധികൾപരാൎത്ഥങ്ങളെത്തട്ടപ്പോരും * കേവലംശിശ്നോദര
മാത്രപൂരകന്മാരും ദേവബ്രാഹ്മണശിവവിഷ്ണുനിന്ദകന്മാരും * ദ
രിദ്രന്മാരെയുപദ്രവിക്കുന്നോരും മഹീസുരദ്രോഹികൾഭൃത്യദാസ
ഹിംസകന്മാരും * ദുഷ്പ്രതിഗ്രഹംദുഷ്ടസംസൎഗ്ഗഞ്ചെയ്യുന്നോരും
നിഷ്കൃതികാരാംനികത്യാഗത്തെച്ചെയ്യുന്നോരും * ലുബ്ധന്മാർകു
ബുദ്ധികളവ്രതാചാരന്മാരും ലബ്ധാന്നാദന്മാരന്ന്യപാകന്മാരപാ
കന്മാർ * പരക്ഷേത്രാപഹാരംപംക്തിഭേദവുന്തഥാ കുറക്കും
ഗോക്കളെക്കൊണ്ടുഴവുചെയ്യുന്നോരും * നല്ലവസ്തുക്കൾതാനെ
ഭുജിക്കുംജനങ്ങളുംവല്ലതുംവ്യാജത്തിന്നുസാക്ഷിയായിരിപ്പോരും *
ജനനീജനങ്ങളെദ്ധിക്കരിപ്പവർകളു മനൃതന്മാരുംസന്ധ്യാജപവ
ൎജ്ജിതന്മാരും * സല്പാത്രത്തിങ്കലസല്ക്കാരവുമപാത്രത്തിലപ്പോ
ലെസല്ക്കാരവുഞ്ചെയ്യുന്നമൂഢന്മാരും * യജ്ഞഹോമാൎത്ഥമെന്നി
വൃക്ഷങ്ങൾമുറിപ്പോരു മജ്ഞരായ് പുണ്യകൎമ്മരോധികളായുള്ളോ
രും * ദ്രവ്യാൎത്ഥംമഹാമന്ത്രംവിനിയോഗഞ്ചെയ്യോരും ഭവ്യമാം
പുണ്യഭൂമിതന്നെനിന്ദിക്കുന്നോരും * സല്കഥാശ്രവണഞ്ചെയ്തീ
ടാതജനങ്ങളുംമുഖ്യമാന്തുലാസ്നാനംധൎമ്മവുംവൎജ്ജിച്ചോരും * ഇ
ത്യാദിമററുംമഹാപാപികൾപീഡാന്വിതമത്യൎത്ഥമുച്ചം നിലവി
ളിച്ചുകരയുന്നോർ * കരഞ്ഞോരന്നമന്നമെന്നലറുന്നുചിലരെരി
ഞ്ഞുവെള്ളംവെള്ളമെന്നുകേഴുന്നുചിലർ * മെല്ലെപ്പോകെന്നു
ചൊല്ലിവിലാപിക്കുന്നുചിലർ കൊല്ലൊല്ലകൊല്ലൊല്ലെന്നുകേ
ണീടുന്നിതുചിലർ * ആകാശത്തിങ്കൽചുഴററിക്കരുങ്കല്ലിലറ
ഞ്ഞാകവേകായംപൊട്ടിച്ചിതറിത്തെറിച്ചിട്ടും മൂർച്ഛയേറുന്നഖ

ഡ്ഗംകൊണ്ടും മുൽഗരംകൊണ്ടുമീച്ചവാൾകൊണ്ടും കീറിമുറി
ഞ്ഞവ്രണങ്ങളിൽ * ഉപ്പുവെള്ളത്തിൽനൂറുംകലക്കിത്തളിച്ചിട്ടു
മപ്പൊഴേകളുന്നവെള്ളംകൊണ്ടുതളിച്ചുടൻ * കൂൎത്തസൂചികൾ
പാരംമൂൎത്തുള്ളകീലങ്ങളും ചേൎത്തുപാച്ചിയുംപറിച്ചേൎത്തുടൻത
റച്ചിട്ടും * കണ്ഠത്തിൽവയററത്തുംമാറത്തുംകയറിട്ടു കണ്ടദുൎമ്മാ
ൎഗ്ഗത്തൂടെനിൎദ്ദയമിഴച്ചിട്ടും * നാലുവൎണ്ണത്തിലുള്ളനരന്മാൎനാരി
മാരുംമാലിയന്നധീരരായ്രോദനഞ്ചെയ്തീടുന്നു * ഭൎത്താവെദ്ദുഷി
ച്ചുതാനൊത്തവണ്ണമേ ചെയ്യുമിതപരിജനങ്ങളെത്തപ്പായശ്ശലാക
യാൽ * ഗുഹ്യത്തിൽകോൎത്തുദുരധപാവുടെയിഴച്ചിട്ടും സഹ്യമ
ല്ലാതെയുള്ളനിഷ്ഠുരവാക്യങ്ങളാൽ * ശപ്ശൂരശപ്ശൂഗ്ഗുരക്കന്മാ
രെനിന്ദിക്കുന്ന നൃശംസജിഹ്വാമദ്ധ്യത്തിങ്കലുമതുപോലെ * കോ
ൎത്തിഴച്ചിട്ടുംപാരംമൂൎത്തെഴുംക്രകചത്താൽ മൂൎത്തിയെയറുത്തറു
ത്താൎത്തിപെട്ടുലറിയും * ദുഷ്ടകൎമ്മങ്ങളൊരുമ്പെട്ടുചെയ്തിട്ടന്ത്യഹാ
ശിഷ്ടാചാരങ്ങളെല്ലാംവിട്ടുനിഷ്ഠുരമാരാം * മറ്റോലുംമൊഴിമാരേ
യൊട്ടേറമററുംപല കഷ്ടശീലത്താൽപ്രതികൂഷ്ടമാരായോരയും*
ഈൎഷ്യയാപലതരംഭത്സിച്ചുയമദൂതരീച്ചവാൾ കൊണ്ടുകീറിവിറ
ച്ചുകേണീടുന്നു *ദുഷ്കൃതമവരവർചെയ്യതിന്നനുരൂപം നിഷ്കൃ
തികരുതീടുംയമകിങ്കരന്മാരും* നിഷ്ഠുഷിച്ചെപ്പൊഴുംപീഡിപ്പിച്ചു
ഹാഹാകാരമുൽകൃഷ്ടമായിയമപുരിമാൎഗ്ഗത്തിലെത്തി * ദക്ഷോ
ഹംസമ്പന്നോഹംപ്രബുദ്ധോനെന്നുംപിന്നെ യിക്ഷിതിതങ്കലി
നിക്കാരുള്ളസമമെന്നും * സല്ക്കുലീനോഹമെന്നുമുൾക്കാമ്പിലു
റഞ്ഞെഴുമുല്ക്കടഗൎവ്വാന്ധമാനസന്മാരായിനിങ്ങൾ * സജ്ജനങ്ങ
ളെമുന്നന്തൎജ്ജനംചെയ്തീലയോ ദുൎജ്ജനങ്ങളേയിന്നുതൽഫലം
ഭുജിച്ചാലും * ഇക്കണ്ടരാജാക്കന്മാരെത്രയുംശഠരെല്ലൊ ചൊ
ല്ലെക്കൊണ്ടരാജ്യലിപ്സാപരന്മാൎദ്ദുരാത്മാക്കൾ * കയ്ക്കൊണ്ടുനിത്യം
ബ്രഹ്മസ്വാദികളന്യായ മായൾക്കൊണ്ടധനമദാലുബ്ധതന്മാരാ
യവർ * ഇവരെച്ഛേദിക്കെടോഭേദിക്കപേഷണംചെയ്യവരന്ന
ന്നുചെയ്യപാപത്തിന്നനുരൂപം * ബ്രാഹ്മണഭക്തിചെ
ററില്ലിമ്മഹീപാലകൾളളിൽ ധാൎമ്മികത്വവുംദയാസത്യവുമി

ല്ലയെല്ലോ * അക്രൂരദന്ധങ്ങളാലടിച്ചപൊടികെന്നും ക്രൂ
കചംകൊണ്ടിന്നംഗംനുറുക്കീടുകയെന്നും * നല്ലാരിക്കാ
ണായവരെല്ലാരുംഭൎത്താക്കളോ ടൊല്ലാവിപ്രിയമെന്നിച്ചൊല്ലാ
രെന്നതുമൂലം * നെരിക്കത്തെച്ചെന്നുംമെയ്യ്നുറുക്കീടുകയെന്നും
തെരിക്കെന്നമ്മിയിലിട്ടരച്ചീടുകയെന്നും * ഇങ്ങിനെചൊല്ലി
ച്ചൊല്ലിയങ്ങിനെചെയ്തുചെയ്തു തിങ്ങിനദണ്ഡംകൊണ്ടുപൊങ്ങു
ന്നാറാഹാരവം * ഇവത്തെപ്പൊടിവണ്ണംപാപികൾക്കേഴുംമാ
ൎഗ്ഗമെമ്പത്താറായിരംയോജനയുംകണ്ടനേരം * തപസാംരാശി
വേദരാശിയുമനക്കാമ്പിൽ കൃപയാപാരംപരവശനായോൎത്തീ
ടിനാൻ * തപ്തരായ്ദുഃഖിക്കുമിമ്മൎത്ത്യരെയന്തൊന്നിനാലു
ദ്ധരിപ്പിച്ചീടാവുസത്വരമെൻദൈവമേ * ഇത്തിരിനേരമു
ള്ളിലിത്തരം നിരൂപിച്ചിട്ടുദാരദേവേശ്വരനിതംകല്പിച്ചീ
ടിനാൻ * മറവുള്ളപുണ്യംകൊണ്ടുമുറ്റീടുംപാപംനീങ്ങിത്തെ
റ്റെന്നേവൎക്കുമുണ്ടോസൽഗതിവന്നീടുന്നു * മൂന്നഹസ്സിങ്കൽ
തുലാകാവേരീസ്നാനത്തിനാൽ ചേൎന്നുള്ളപുണ്യമിവൎക്കായ്ക്കൊണ്ടു
കൊടുക്കേണം * സ്നാനവുമെന്നാൽമമസഫലമായ്വന്നീടും മാന
സത്തിങ്കലിതിന്നില്ലസംശയമേതും * സാധുക്കൾപരോപകാരി
കളെന്നതുന്നൂനം സാധുക്കൾപരന്മാൎക്കുസൌഖ്യത്തെച്ചെയ്യുന്ന
വർ * സാധുക്കളനുകമ്പാശീലന്മാർജന്തുക്കളിൽ സാധുക്കൾ
പരന്മാൎക്കുംദുഃഖത്തെയൊഴിപ്പവർ * ഇഷ്ടാപൂൎത്താദിധൎമ്മവ്രത
നിഷ്ഠകളെല്ലാമൊട്ടൊഴിയാതെചെയ്തുപുഷ്ടമാംപുണ്യംപോലും*
നഷ്ടമാംദയാശീലമന്യോപകാരവും വേറിട്ടുള്ളദുഷ്ടൎക്കെന്നുശിഷ്ട
സമ്മതമല്ലോ * സ്വൎഗ്ഗപ്രാപ്തിയുംതപഃഫലവുംയജ്ഞപുണ്യമ
ൎഘ്യസന്ധ്യാനുഷ്ഠാനജപഹോമാദിഫലം * ഹരിപ്രീതിയുംതീ
ൎത്ഥസിദ്ധിയുംമന്ത്രസിദ്ധി വരിഷ്ഠമായകാലദാൎഢ്യവുമെന്നുവേ
ണ്ട * സൎവ്വവുംപരോപകാരംകൊണ്ടുസിദ്ധിച്ചീടും സൎവ്വയത്നം
കൊണ്ടുംഞാനിന്നതുനിമിത്തമായ് * ദുൎദ്ധരവ്യഥാഭരത്തിങ്കൽ
നിന്നവൎകളേയുദ്ധരിച്ചീടുന്നുണ്ടെന്നോൎത്തുമുനിശ്രേഷ്ഠൻ * ശ്രീ
നാരായണശ്രീപാദാംബുജംധ്യാനിച്ചുള്ളിൽ ദീനന്മാൎത്തമ്മെ

നോക്കിട്ടുച്ചത്തിൽചൊല്ലീടിനാൻ * തൌലികാവേരീസ്നാനംമൂന്നനാൾചെയ്തപുണ്യം മാലിയന്നീട്ടമിപ്പാപികൾക്കനൽകീടിനേൻ * ലോകങ്ങളെല്ലാമിന്നുസാക്ഷികളിതിന്നെന്നു ശോകനാശാൎത്ഥംഘോഷിച്ചീടിനാൻമുഹുൎമ്മുഹുഃ * ബ്രാഹ്മണോത്തമൻവേദരാശിയീവണ്ണംചൊല്ലും സാമ്യമില്ലാതവചനാമൃതംചെവിയിങ്കൽ * ചെന്നമാത്രയിൽതന്നെപാപികളെല്ലാവരും സന്നവേദനന്മാരായ്സുഖമുൾക്കൊണ്ടുപാരം * പാശവുംയമഭടബാധയുംപൈദാഹവുമാശുവേർപെട്ടുഹൃഷ്ടപുഷ്ടസന്തുഷ്ടന്മാരായ് * സജ്ജനങ്ങളെപ്പോലെദിവ്യയാനാരൂഢരായ് വിജ്വരമനസ്സോടുംനിൎജ്ജരലോകംപുക്കാർ * കാവേരീപ്രഭാവത്തെക്കേട്ടുംവിസ്മയപ്പെട്ടും കേവലാനന്ദമനുഭവിച്ചുവാണീടിനാർ * ആകയാൽതുലാമാസേകാവേരീസ്നാനപുണ്യം നാഗേന്ദ്രനായശേഷനെന്നിമറ്റാൎക്കുചൊല്ലാം * ത്രിദിനസ്നാനപുണ്യമസംഖ്യംപാപിഷ്ഠരെ ത്രിദിവംപ്രാപിപ്പിച്ചിതെത്രയുംചിത്രംചിത്രം * അന്നേരംയമദൂതൻബ്രാഹ്മണശ്രേഷ്ഠൻതന്നോടത്യന്തകൌതൂഹലം പൂണ്ടുചൊല്ലിനാനേവം * പൃത്ഥ്വിയിൽനിന്നോരോരോദുഷ്കൎമ്മംചെയ്തുചെയ്തു തത്തൽപാപത്തിൻഫലമിവിടെബ്ഭുജിക്കുന്നു * മദ്ധ്യസ്ഥനാല്ലായമൻനിത്യവുംശാസിപ്പതു മത്ത്യൎത്ഥംപാപിഷ്ഠൎക്കുപാപം പോക്കുവാനെല്ലൊ * രൌരവാദികളായനരകങ്ങളിലിട്ടു ഘോരയാതനയാലെപാപങ്ങളൊടുങ്ങിയാൽ * ശേഷകൎമ്മത്തെയനുസരിപ്പാൻഭൂമണ്ഡലേ ദോഷമേറുന്നകഷ്ടയോനിയിൽജനിച്ചീട്ടും * പിന്നെയുംകൎമ്മാനുസാരേണപാപങ്ങളുണ്ടായ്വന്നീട്ടമതുഫലംഭുജിപ്പാനറിഞ്ഞാലും * ഇങ്ങിനെദുഃഖപാരമ്പൎയ്യത്തെപ്രാപിക്കുന്നു തിങ്ങിനദുഷ്കൎമ്മങ്ങൾചെയ്യുംപാപിഷ്ഠരെല്ലാം * സ്നേഹംകൊണ്ടറിയാതെകൊണ്ടുവന്നിതു ഞങ്ങളാഹന്തവേഗമെഴുന്നെള്ളേണമിനിയിപ്പോൾ * എന്നുഴറോടുപോയ്സംയമനീസമീപത്തിൽ ചെന്നപ്പോൾകേൾക്കായതുഹാഹേതികോലാഹലം * കണ്ടൊരുമാൎഗ്ഗത്തൂടേകൊണ്ടന്നജനങ്ങളെക്കൊണ്ടോരോനരകത്തെഭുജിപ്പിക്കുന്നനേരം * ഓരോരോദിക്കിൽനിന്നിട്ടോ

രോരോവിധങ്ങളിൽ പാരാതെചെയ്തീടുന്നയാതനപൊറായ്ക യാൽ * കരയുന്നിതുചിലരലറുന്നിതുചിലർ മുറയിട്ടോരോവിധം പറയുന്നിതുചിലർ * ഒന്നുരണ്ടെന്നല്ലനേകായിരംകോടിജനം ഖിന്നരായതൃച്ചത്തിൽകേഴുന്നുശിവശിവ * ചിലരെശ്ശൂലത്തിൻ കൂർമുനയിലേററീടുന്നു ചിലരെക്കഠോരമാമശ്മത്തിലേററീടുന്നു * ചിലരെച്ചെമ്പുകിടാരങ്ങളിൽവറുക്കുന്നു ചിലരേയീച്ചവാളാകൊ ണ്ടീൎന്നുടലറുക്കുന്നു * തണ്ണീരുംചോറുംമുഹുരിരന്നുംവെന്തുവെന്തു കണ്ണീരിററിററുവീണുമറുകീടുന്നുചിലർ * ചിലരെജലത്തിലുംചി ലരേതൈലത്തിലുമലറിവെന്തുവെന്തുമറുകപ്പചിക്കുന്നു * ദുഷ്ട രായ്പ്രജാപീഡചെയ്യുംമന്നവന്മാരേ പെട്ടെന്നുതപിച്ചുരുകീ ടുന്നൊരിരുമ്പിന്നിൽ * ഇട്ടുരുക്കിയുംപുനരെടുത്തുതണുപ്പിച്ചും വെട്ടിയുംവ്രണങ്ങളിൽചുട്ടെണ്ണപകൎന്നിട്ടും * ഉപ്പോടുന്ത്രറുംചേ ത്തുകലക്കിത്തളിച്ചിട്ടും പിള്ളാട്ടുതണ്ണത്തനീർകൊണ്ടൊട്ടുതണു പ്പിച്ചും * നരകങ്ങളിലെല്ലാംവെവ്വേറെപതിപ്പിച്ചും പെരികക്ക ഷ്ടംശാമാംസംതന്നെയടിപ്പിച്ചും * ചുഴലുന്നൊരുഘടീയന്ത്ര ത്തിൽഭ്രമിപ്പിച്ചുമഴലുകൾകൊണ്ടു കേണുവീണുടന്മോഹിക്കുന്നു * എണ്ണമില്ലാതെമററീവണ്ണമേദണ്ഡപാണി ദണ്ഡരായ്വിഷണ്ണ രാംപുണ്യഹീനരേക്കണ്ടു * കരുണാവിവശാന്തഃകരണനായീ ടിന ധരണീസുരൻവിഷാദേനചോദിച്ചീടിനാൻ * എന്തൊരു പാപംചെയ്തിട്ടിങ്ങിനെ കേണീടുന്നതെന്തിനായ്ക്കൊണ്ടുചെയ്തു ദുരിതംഭയങ്കരം * ക്ഷണികമായകായമവലംബിച്ചുപാപക ണികപോലുമാജ്ജിപ്പതിനെന്തവകാശം * മാനുഷജന്മംമഹാ ദുല്ലഭംലഭിച്ചിട്ടും മാനസേശ്ശുഭകമ്മശ്രദ്ധയുണ്ടായീലയോ * മാ ഘാദിമാസേപുലർകാലവേമഹാനദീയോഗത്തിൽ സ്നാനമൊരു നാളുമേചെയ്തിലയോ * വസ്ത്രമന്നവുംക്ഷീരംഛത്രപാനകംമുററു മത്രമാത്രത്തിൽനല്ലപാത്രത്തിൽനൽകിലയോ * സന്ധ്യാസ്ന സ്നാനംജപമതിഥിപൂജാഹോമം സന്ത്യജിച്ചിതോമുററുംബലി തപ്പണങ്ങളും * മാധവതുലാമാഘമുഖ്യമാസത്തിലൊരുപോതു മേകാവേരിയിൽസ്നാനവുംചെയ്തീലയോ * ഏകാദശ്യാദിപുണ്യ

വ്രതത്തിന്നനുഷ്ഠാനമേകദാപോലുമൊരുവക്കമുണ്ടായില്ലയോ * ശ്രീമഹാദേവൻഗൌരീവല്ലഭൻഗംഗാധരൻ സോമശേഖരൻ ശിവൻതന്നെപ്പൂജിച്ചീലയോ * കലശാംബുധിശായിലക്ഷ്മീശൻ പാദാംബുജേതുളസീദളമൊന്നുപോലുമർച്ചിച്ചീലയോ * പിതൃതർപ്പണംശ്രാദ്ധകർമ്മമീശ്വരസേവാ പിതൃശുശ്രൂഷാഗുരുപൂജയും ചെയ്തീലയോ * ബ്രാഹ്മണോത്തമശ്രീപാദാംബുജംപരിചരിച്ചാണ്മയോടനുഗ്രഹമാദാനംചെയ്തീലയോ * അന്യോപകാരം ചെറുതുംകരുതിലയോപാരംദൈന്യംപൂണ്ടവർകളിൽകൃപയുണ്ടായീലയോ * ദുസ്തരതരംമഹാദുഷ്കൃതംപോക്കുവാനുമൊക്കാവിലിച്ചിക്കുന്നതൊക്കയുണ്ടാകുവാനും * ഉൽകർഷമേറുന്നതിൽമുഖ്യമുഖ്യതചേരും പുഷ്കരേക്ഷണഗാഥയെന്നുമെകേട്ടീലയോ * നാരകന്മാരുംവേദരാശിയിങ്ങിനെചൊല്ലും സാരവാഗമൃതസാന്ദ്രതൃപ്തിതന്മാരായ് * അവനോടുരചെയ്താരന്നേടോഹരിശ്ചന്ദ്രനൃവരോത്തമമൌഷിരതാമേകേട്ടാലുമിനി * അദ്ധ്യായംകഴിഞ്ഞിതിതുനാലിനുംകേൾക്കേണമെന്നത്യന്തം ശ്രദ്ധയുണ്ടെന്നാകിലൊ ചൊല്ലാമല്ലോ*

---

## പഞ്ചമോദ്ധ്യായഃ—പ്രാരംഭഃ.

---

അവനീദേവോത്തമകേട്ടാലുമെങ്കിൽഭവാനവധിയില്ലതെങ്ങൾചെയ്തപാപങ്ങൾചൊൽവാൽ * അവററിൽചെറുതുംചൊല്ലാംചോദിച്ചമൂലംഞങ്ങളവശ്യം ദുഷ്കർമ്മങ്ങളെന്നിയേചെയ്തിലെന്നും * അരുണോദയത്തിങ്കലുറങ്ങുംസന്ധ്യാജപസ്മരണംപോലുമൌപാസനവുഞ്ചെയ്തിലേതും* പഞ്ചയജ്ഞങ്ങളുംചെയ്തിലെന്നുമതിഥിഭിക്ഷകിഞ്ചനപോലുമൊന്നുഞ്ചെയ്തിലസൽക്കാരവും * ഉച്ചക്കുവിശന്നന്നമർത്ഥിക്കുംജനങ്ങളെ യുച്ചത്തിൽഭത്സിച്ചാട്ടിക്കളയുംലോഭത്തിനാൽ * നിഷിദ്ധദിനങ്ങളിലെന്നുംസംഗമഞ്ചെയ്യും പഴത്തു വെന്തുനീടുന്നിതിന്നനിനാലെ * ലാക്ഷയുമുപ്പും തൈലമാജ്യവുംപോലും തയിരീക്ഷണീയമാംവസ്തുമെല്ലാംവിക്ര

യഞ്ചെയ്യും * പരദ്രോഹവുംപരനിന്ദയുംചെയ്യുംനിത്യം പര
സ്ത്രീഭോഗംപരദ്രവ്യവുംപരാന്നവും * എന്നെന്നുമേകാദശീനാ
ളനുഭവിച്ചീടു മെന്നതുകൊണ്ടുവെന്തുമറുകുന്നിതുഞങ്ങൾ *
മൃതനാളിലുമമാവാസ്യാദികാലത്തിലും കൃതമായീലപിതൃപ്രീ
തികാരണശ്രാദ്ധം * അസത്സംഗത്താലസദ്വൃത്താന്തങ്ങളെ
ച്ചൊല്ലും പ്രസക്തിവിഷ്ണുകഥാമൃതത്തിലില്ലതാനും * അമ്മ
യുമച്ഛൻഗുരുദേവതാസജ്ജനങ്ങളമ്മഹീസുരരേയും പൂജിച്ചീ
ലോരിക്കലും * അർത്ഥിക്കുതന്നീടാമെന്നാശയെജ്ജനിപ്പിക്കു മ
ർത്ഥമൊട്ടുമേകൊടുത്തിട്ടുകയില്ലതാനും * പങ്കങ്ങളശേഷവുംക
ളയുംഗായത്രിയേ ശ്ശങ്കയില്ലൊരുപൊഴതെങ്കിലും ജപിച്ചീല *
യാഗവുംഞങ്ങൾചെയ്തീലെന്നതുമൂലമിന്നു യോഗംവന്നിതുവെ
ന്തുവെന്തുനീറുവാനേവം * നിഷിദ്ധദിനങ്ങളിൽതൈലാഭ്യംഗ
വുംചെയ്യും നിഷിദ്ധവ്യഞ്ജനങ്ങളുപജീവിക്കുമെല്ലാം * പഴ
വൻശൂദ്രശേഷംസ്ത്രീശേഷംശ്രാദ്ധംഗുണ മൊഴിയുംചുരക്കയും
പുളിയുംസമ്മിശ്രമായ് * ക്ഷാരവുമുപ്പുംകോശാതകിയുംപിണ്യാ
കവും ചേരവേതയിരോടുപാലുമാസ്വദിച്ചീടും * നിഷ്പാവം
മുരിങ്ങയും വെളുത്തവാർത്താകവുമഭ്യംഗഞ്ചെയ്തശേഷ മപ്പൊ
ഴേഭുജിച്ചീടും * ജനനിജനങ്ങളെദ്ദുർമ്മദംകലർന്നുള്ളിലനിശം പാ
രുഷ്യവാക്യങ്ങളാൽദൂഷിച്ചീടും * ഉണ്ണുന്നബാലന്മാരെക്കണ്ണി
ല്ക്കാണുന്നനേരംചണ്ഡിതചംപൂണ്ടു പാരംഭത്സിക്കുംലോഭത്തി
നാൽ * മുഴുകാതവൾവെച്ചോരന്നവുമൊരുമാസംമുഴുവൻസൂ
പംകൂടക്കൂടാതെയുള്ളന്നവും * പിന്നെയും പാകംചെയ്തോരന്ന
വുംഭുജിച്ചീടും തന്വംഗീരജസ്വലാതന്നെയുംഗമിച്ചീടും * നി
ശയിൽദധിപകൽപാലുംപാനംചെയ്തീടും പിശുനന്മാരായ്
ദോഷമെന്നിയേചിന്തിച്ചീടാ * നിരർത്ഥംപരാർത്ഥങ്ങൾക്കൊ
ക്കവെവിഫലാതവും വരുത്തുംസ്വാർത്ഥംസ്വാർത്ഥമോർത്തുപാർത്തി
രുന്നീടും * ദക്ഷോഹംകുലീനോഹംധനവാനഹംമഹാ ശി
ഷ്ടോഹംവിദ്വാനഹമെന്നുഗർവ്വാന്ധന്മാരായ് * ധിക്കരിച്ചീ
ടുംസാധുജനത്തേക്കഷ്ടംകഷ്ടം മിക്കതുംപിന്നെച്ചൂതുപൊരുതുമു

ള്ളനേരം * പകൽമൈഥുനംപകലുറക്കംസന്ധ്യാകാലേ സു
ഖമേയുഷഃകാലത്തിങ്കലുമഭ്യംഗവും * പ്രിയയുംതാനുമൊന്നി
ച്ചിരുന്നുണ്‍കയുംചെയ്യും പ്രിയമാംപുളിക്കുട്ടിപ്പചിച്ചുമരിങ്ങ
യും * വെളുത്ത വഴുതിനങ്ങയുമാസ്വാദിച്ചീടുംവളന്നചേമ്പുംഭുജി
ച്ചീടുംദ്വാദശീദിനേ * പുണ്യകമ്മങ്ങൾക്കെന്നുചൊല്ലിവാങ്ങി
ക്കൊണ്ടന്നതണ്ഡുലാദ്യങ്ങളാലേ കുക്ഷിപൂരണംചെയ്യും *
വേദശാസ്ത്രാദ്യങ്ങളെയഭ്യസിച്ചറിഞ്ഞിട്ടും വൈദികധമ്മങ്ങളെ
യൊന്നുമാചരിയാതേ * നിഷിദ്ധകമ്മങ്ങളുംചെയ്തസത്യവും
ചൊല്ലിക്കഴിക്കുംവൃത്തിനിത്യം ഭൃതകാദ്ധ്യയനത്താൽ * വള
രേയെന്തിന്നിവചൊല്ലുന്നുനിരൂപിച്ചാലളവില്ലല്ലോ ഞങ്ങൾ
ചെയ്തുള്ളദുഷ്കമ്മങ്ങൾ * അതിനാലനേകയാതനകളനുഭ
വിച്ചുനാവെന്തു വെന്തുമറുകീടുന്നുഞങ്ങൾ * രൌരവംപുന
ൎമ്മഹാരൌരവംകാലസൂത്രം ഘോരമാംകരാളവുംകക്കശംവിക
രാളം * തപ്തവാലുകംകുംഭിപാകവും തുഷാഗ്നിയുംതപ്തസീസ
വുംതപ്തജലവുംസന്താപവും * തപ്തതൈലവുംതപ്തായഃപി
ണ്ഡഭക്ഷണവുംതപ്തപാഷാണപേഷം വിണ്മൂത്രഭക്ഷണവും *
രേതഃപാനവുംരക്തഭക്ഷവും വസാഭക്ഷം പൂതിഗന്ധിയാംശ്വ
മാംസാദനംക്ഷാരോദകം * സപ്പദംശനം സ്വമാംസാശ
നം കീടപീഡാതപ്താദ്രിനിപാതവും വൃഷണശിലാപാതം *
അംഗാരശയനവുംമുൽഗരദശനവു മംഗാരഭക്ഷണം വൈതര
ണീനദിതാനും * ജ്വലനജ്വാലാവേശംനഖരസൂചീവ്രണം
സ്വലിംഗാശനംലിംഗശങ്കുപീഡനമെന്നും * താമിസ്രംകോ
ലാഹലമന്ധതാമിസ്രംമുഖ്യായ് ഭീമദുഃഖങ്ങളായുള്ളൊരുനരക
ങ്ങൾ * ഏറിയൊന്നെല്ലാമനുഭവിച്ചുപലതരംമാറിയില്ലിന്നും
പാപഫലത്തിൻപാകമേതും * ഏഴുമന്വന്തരങ്ങൾകഴിഞ്ഞു
കാലംചില ക്കേഴരണ്ടായിചിലക്കതിലുമേററമേററം * നൂറു
മായിരംപതിനായിരം നൂറായിരംനൂറുനൂറായിരവുംപത്മവുംപ
രാദ്ധ്യവും * ആയിതോരോരോജനങ്ങൾക്കിതിങ്കനു വേർപാ
ടായിതില്ലിതിന്മീതേദുഃഖമെന്തൊന്നുള്ളതും * തലകീഴായിട്ടി

ച്ചുവാളുകൊണ്ടറുക്കയും പലകീടാദിദുൎജ്ജന്തുക്കളാൽപീഡിപ്പിക്കയും * ഇക്കാണായവരാൽപണ്ടുജ്ജയിനീനഗരത്തിൽ വിഖ്യാതസുഘോഷാഗ്രഹാരത്തിലിരുന്നോരു * കുലദൂഷിണീദുരാചാരയാം വിപ്രാംഗനാ കലഹാസദാകാലംക്രോധമൂൎച്ഛിതയത്രെ * പുത്രന്മാർതനിക്കുണ്ടുപലരെന്നതുകൊണ്ടു മെത്രയുംഗൎവ്വിഷ്ഠയായ് സോദരംഭരിയായേ * ഭൎത്തൃമാതാവിന്നുമച്ഛന്നുമപ്രിയഞ്ചെയ്തും ഭൎത്തൃഭത്സനഞ്ചെയ്തുമെപ്പൊഴുമുറങ്ങീടും * കൊന്നിതുസപത്നികളുള്ളാത്മജൻതന്നെത്തനിക്കൊന്നൊഴിയാതെ ധനധാന്യങ്ങളടക്കുവാൻ*ഗുരുസജ്ജനങ്ങളെനിന്ദിക്കുംതന്റെ പതിക്കൊരുശുശ്രൂഷപോലുംചെയ്കയില്ലൊരുനാളും * ജനകന്നിവളുടെ നാമവുംകേട്ടിടരു തന്വംഘലപതിവ്രതമാരെഗ്ഗൎഹണഞ്ചെയ്യും * വന്ധകിമാൎക്കവേണ്ടുംപ്രിയമന്വേഷിച്ചുട നെന്തൊന്നാകിലുമതുകൊടുക്കുംരഹസ്യമായ് * ഭിക്ഷുക്കൾദരിദ്രരുംഭിക്ഷയെയപേക്ഷിക്കിലക്ഷണമക്ഷാന്തിയാലക്ഷീണമാക്ഷേപിക്കും*ഒരിക്കൽ പതികടുത്തുരക്കിൽ തെരിക്കന്നെമരിക്കുന്നുണ്ടെന്നോതിത്തിരിക്കും ധാൎഷ്ട്യത്തോടും * ദേവബ്രാഹ്മണഗുരുദ്രോഹവുംചെയ്തിങ്ങിനെ കേവലമസതികൾക്കിഷ്ടയായെപ്പൊഴുംകാലം * അത്യന്തോല്ക്കട പാപഫലരൂപങ്ങളായ മൃത്യുദശ്വാസകാസാദികളാക്രമിക്കയാൽ * മരിച്ചുവേഗംകൊണ്ടുതിരിച്ചുമാൎഗ്ഗേതച്ചു ഞെരിച്ചുമുസലാദിധരിച്ചയമഭൂതർ*മുപ്പത്തുകോടിക്കാലംമുൻചൊന്നനരകങ്ങ ളെപ്പേരുമനുഭവിപ്പിച്ചുപിന്നെയുമിപ്പോൾ*കോലാഹലാഖ്യനരകത്തിങ്കൽത്തള്ളിക്കാലുമ്മേലായിത്തൂക്കിമലമെപ്പോഴുംഭക്ഷിപ്പിച്ചു*ദംശവൃശ്ചികമുഖദുൎജ്ജന്തുക്കളെക്കൊണ്ടു ദംശിപ്പിക്കുന്നതിതുകണ്ടാലുംമഹാമതെ*പുരുഷാധമന്മാരാമിരിവരവളുടെയരികെക്കണ്ടീലയോകരയുന്നതുപാരം * നരനായകനതിലൊരുവനിവന്മഹീസുരഹിംസകൻമഹാദുരിതവാരാന്നിധി * അന്യായന്തന്നെച്ചെയ്താൻമന്നവനിവൻനാട്ടി ലൊന്നുമേധൎമ്മലേശമൊന്നുമേചെയ്തീലെല്ലോ*പറിച്ചുധനമെല്ലാംമറച്ചുസംഗ്രഹിച്ചു മരിച്ചുനരകത്തിയെരിച്ചീടുന്നതിപ്പോൾ * ഇതരനളകാഗ്രഹാരത്തിൽബ്രഹ്മശ്രു

തി സ്വതനാംബ്രഹ്മചാരികൃതഘ്നൻമഹാധൂർത്തൻ * അദ്ധ്യയനാദ്യാശ്രമകൃത്യങ്ങളെല്ലാം വെടിഞ്ഞത്ര്യൎഹന്താംബൂലചവ്വണവുംചെയ്തനാഹം * ജാരിണിയായമാതാവിനെയുമനുസരിച്ചാരേയുംപേടിയാതെനടക്കുംമഹാഖലൻ * തല്പാപാധിക്യത്തിനാലല്പായുസ്സായിട്ടവനിപ്പോലെതന്നെദുഃഖിച്ചെപ്പോഴുംവലയുന്നു* മുപ്പതുസൌഷുപ്തികകല്പംചെന്നിതുകാലമല്പമല്ലിരിവൎക്കുംസല്പതേവിപ്രോത്തമ * ഇങ്ങിനെയുള്ളദുഃഖംഞങ്ങളോസഹിക്കയില്ലെങ്ങളിൽന്നുറുമടങ്ങല്പതിലേറുമെത്രെ * നിന്തിരുവടിതന്നേക്കണ്ടതിൽപ്പിന്നേഞങ്ങൾക്കെന്തൊരത്ഭുതംമഹാദണ്ഡങ്ങളില്ലേതുമേ * അന്തികേചെറുനേരംനിന്നതുളേണംഞങ്ങൾക്കന്തരമില്ലാഹരിനിന്തിരുവടിയത്രേ * വേദരാശിയാംമുനിശ്രേഷ്ഠനെക്കാണ്കയാലും വേദജ്ഞൻതന്നോടേവംസല്ലാപംചെയ്കയാലും * വേദനാഹേതുവായപാപങ്ങളെല്ലാംനീങ്ങി വേദാന്തവേദ്യൻശ്രീനാരായണൻതിരുനാമം * ഹരിയെന്നുള്ളരണ്ടുവൎണ്ണംചൊല്ലുകയാലെ പെരികപുണ്യങ്ങളുംവളൎന്നിട്ടവരെല്ലാം * നരകങ്ങളിൽനിന്നുയാതനകളുംനീങ്ങി തരസാമേല്പോട്ടുയൎന്നീടിനാരതുനേരം* കണ്ടുകൌതുകംപൂണ്ടുവേദരാശിയുമേററംകൊണ്ടാടിനിരൂപിച്ചാനെന്തിതിന്നവകാശം * ഇണ്ടലുംതീൎന്നുനരകങ്ങളിൽനിന്നുംവേർവാട്ടുണ്ടാവാൻതക്കപുണ്യമെന്തിവൎക്കുണ്ടായതും * ദാനങ്ങൾയജ്ഞങ്ങളുംവ്രതങ്ങൾതപസ്സുകൾമാനനീയങ്ങൾമററുമുള്ളസല്ക്കൎമ്മങ്ങളാൽ * നൂനമിപ്രാരബ്ധത്തെനീക്കരുതെല്ലോതെല്ല മൂനമെന്നിയേഭുജിച്ചീടേണമെല്ലാവൎക്കും*ഊഴിയെദ്രുഭ്കൊണ്ടുവിരിച്ചുമൂടിത്തപസ്സേഷണാഹീനംചെയ്തുലോകങ്ങൾദഹിക്കിലും * ആഴിയെദ്രാനവാരികൊണ്ടുപൂരിച്ചീടിലുംതാഴവീലനുഭവിച്ചെന്നിയേമഹാപാപം * ദുഷ്കൎമ്മമെന്നാകിലുംസല്ക്കൎമ്മമെന്നാകിലു മുൾക്കാമ്പിലിഷ്ടത്തിനുതക്കവണ്ണമേചെയ്താൽ * അക്കൎമ്മഫലമവനൊക്കവേഭുജിക്കേണം നൃക്കൾക്കുസൌഖ്യമേദുഃഖശൃംഖലന്തനം * ആകയാൽസ്വതന്ത്രനാംലോകേശൻലക്ഷ്മീപതിക്കാകിലാംകൎമ്മബന്ധമാകച്ഛേദിച്ചീടുവാൻ *

പോകയില്ലറിഞ്ഞറിയാതെചെയ്യുണ്ടായ തിലേകദേശംപോലും മറെറാന്നിനാലെന്നൂനം * അങ്ങിനെയുള്ളമഹാവിഷ്ണുവിൻ സങ്കീൎത്തനമിങ്ങിവരാതുമൊരിക്കലമേചെയ്തീലെല്ലോ * എങ്ങിനെപിന്നെനരകങ്ങളിൽനിന്നുവേർപെട്ടിങ്ങിനേ സുകൃതികളായ്വന്നിതിവരെല്ലാം * ഉവന്നിയീവണ്ണംനിരൂപിച്ചപ്പോളകക്കാമ്പിൽ തോന്നിയാനന്ദവാരാന്നിധിയിൽമുങ്ങിമുങ്ങി * തീൎന്നിതുസന്ദേഹംഞാനറിഞ്ഞേനറിഞ്ഞേനെന്നാന്നേഴം പൂൎണ്ണഭക്ത്യാനൎത്തനംചെയ്തീടിനാൻ * അസംഗനലേപകനാംഹരിതിരുനാമം പ്രസംഗവശാലിവരൊരിക്കാൽചൊൽകയാലെ * അസഹ്യനരകയാതനകളെല്ലാംതള്ളി പ്രസഹ്യനിഷ്ഠന്മഷരായീതുപാപിഷ്ഠന്മാർ * അന്തകൻതന്റെറുത്തരന്തരാതട്ടത്തീടിലെന്നുചെയ്യുന്നതിന്നഹന്തനാരകരിവർ * ചിന്തിക്കൽജഗൽസംഹാരംചെയ്യും മൃത്യുവിന്നിന്നന്തഃക്രോധംവന്നാകിലൊക്കവേഹനിച്ചിടും * കിന്തുഞാനിവരുടെരക്ഷണത്തിന്നായ്ക്കൊണ്ടുമന്ത്രരായംകൂടാതെവൈകുണ്ഠംപ്രാപിപ്പാനും * അന്തമെന്നിയെയിന്നുംഹരിനാമംകേളാതെ ജന്തുക്കളെല്ലാവരുംകേൾക്കമൊറത്ത്യ ച്ചത്തിൽ * ചെന്താർമാനിനിയുടെപന്തൊക്കുംമുലപുൽകി സന്തോഷാനന്ദിതംപയസ്സിന്ധുവിന്മദ്ധ്യദേശേ * ബന്ധൂകാധരീവസുന്ദരയാസമേതനായ് ബന്ധുരാനന്തതല്പേസന്തതംപള്ളികൊള്ളും * ചിന്തിതചിന്താമണീചിന്തിക്കുന്നവരുടെ ചിന്തയിൽവാഴുംദീനബന്ധുവാംദയാസിന്ധു * സിന്ധുരസുരാരാതിക്കന്തകനായദേവൻ ചിന്തിച്ചാലജ്ഞാനികൾക്കറിഞ്ഞുകൂടാതവൻ * വെന്തിങ്കൾനാണംചാരുവദനേൻമഹാമോഹ ബന്ധത്തെയറുത്തീടുംശ്രീഗുരുനാഥരൂപൻ * അന്ധകാരങ്ങളെല്ലാമകലെയകററിയെന്നന്തരാവിളങ്ങീടും ശ്രീഹരിപരബ്രഹ്മം * നിന്തിരുവടിതിരുനാമപിയൂഷമിപ്പോ ളന്തരംവിനാഘോഷിച്ചച്ചരിക്കുന്നുണ്ടുഞാൻ * ബ്രഹ്മഹന്താവുംസുരാപായിയുംമിത്രദ്രോഹി കന്മഷമേറുംഗുരുതല്പഗൻസ്ത്രീഹന്താവും * ദുൎമ്മതിരാജപിതൃഗോക്കളെഹനിപ്പോരും നിൎമ്മൎയ്യാദന്മാരായുററവുള്ളപാപിഷ്ഠ

ന്മാരും * ഹരിയെന്നിവണ്ണംരണ്ടക്ഷരംചൊല്ലീട്ടകിൽ തരസാദ ഹിച്ചപോംദുരിതൌഘങ്ങളെല്ലാം * വൃശ്ചികമാസംതുലാമാസ വുംകാവേരിയിൻ സച്ഛചേതസാസ്നാനംചെയ്യാത ജനങ്ങ ളും * വൈശാഖമാഘസ്നാനംവർജ്ജിച്ചമനുഷ്യരും വൈശിഷ്ട്യ മേറുമൌപസനവുംഗായത്രിയും * അതിഥിപൂജാരാമായണ ഗാഥയുംപിന്നെ പ്രതിവാസരംപ്രാതർഭാരതകഥാലാപം * വിഖ്യാതസാളഗ്രാമാച്ചനവുംമഹാളയ മുഖ്യാമാവാസ്യാശ്രാ ദ്ധാദികളെവെടിഞ്ഞോരും * സൎവ്വദാശൂദ്രാന്നവുംഗുരുദ്രോഹവും തഥാ ഗൎവ്വേണമാതാപിതൃഗഹ്ണമസത്യവും * ദാനംചെയ്യാ തെയുള്ളഭക്ഷണംപംക്തിഭേദം ഹീനയാമീഷ്യാമറ്റുമിത്തരമുള്ള ജനം * ഹരിയെന്നീവണ്ണംരണ്ടക്ഷരം ജപിച്ചീടിൽ തരസാന ശിച്ചപോംദുരിതൌഘങ്ങളെല്ലാം * അംബുജേക്ഷണന്റെനാ മാനുവാദത്തിനാൽ ജന്മകോടിയിലിവർചെയ്തപാപൌഘമെ ല്ലാം * ഉന്മൂലനാശംചെയ്തനാരകന്മാരെയെല്ലാം നിൎമ്മലന്മാ രാക്കവനില്ലസംശയമേതും * കരുണാകരൻഭക്തവത്സലൻഹ രിസകൃൽ സ്മരണംകൊണ്ടടാസദുഃഖങ്ങളകററീടും * ജനനമര ണവങ്കടലിന്നടുവിൽനി ന്നനിശംകേണ്കരകാണാതെയുഴന്നീ ടും * ജനരക്ഷണംചെയ്വാൻശ്രീമഹാവിഷ്ണുവെന്നിപുനരാരുള്ള തോൎത്താലീരേഴുലോകത്തിലും * നിൎണ്ണയിച്ചുള്ളത്തിലീവണ്ണമേ വിപ്രോത്തമനജ്ഞോജനേത്രൻതന്നെവൎണ്ണിച്ചുതുടങ്ങിനാൻ * ചിരിച്ചുംചാടിച്ചാടിക്കളിച്ചുംനാമങ്ങളുച്ചരിച്ചും സഗൽഗദമുത്ത രീയംവീയിച്ചും * അച്യുതാനന്തനാഥാപുരുഷോത്തമശൌരേ സച്ചിദാനന്ദമൂൎത്തേസമസ്തേശപരഹരേ *പുഷ്കരവിലോചനനര കമുരാന്തകദുഷ്കൃതവിനാശനനൃസിംഹദയാംബുധേ * കമലാമ ഹീകരകമലലാളിതാംഘ്രികമലശംഖ ചക്രകമലധരപ്രഭോ*ഗോ വിന്ദമുകുന്ദവന്ദാരുമന്ദാരവിഭോ ഗോവൃന്ദപാലനന്ദനന്ദനജഗ ല്പതേ * വൃന്ദാരകാരവിന്ദമന്ദിരപുരന്ദരവന്ദ്യപാദാരവിന്ദസുന്ദര തരമൂൎത്തേ * കൃഷ്ണോഷ്ണാനുഷ്ണകിരണേക്ഷണവൃഷ്ണിപതേ നിഷ്ണാ തധൃഷ്ണജിഷ്ണുപ്രിയവൈകുണ്ഠവിഷ്ണോ * ശ്രീവത്സവത്സവിപ്രവ

തസലമധുരിപോശ്രീവാസുദേവ ദേവദേവദേവകിസൂനൊ * ചരണസരോരുഹസ്മരണകൃതഭവ വരുണനികേതനതരണദീനബന്ധോ * ഇന്ദ്രസോദരഗോജേന്ദ്രനന്ദനസ്തോത്രസാന്ദ്രാനന്ദാത്മൻ പാഹിപാഹിമാംനമോസ്തുതെ*ഈവണ്ണംഹരിഗ്ഗുണവണ്ണനംനാകന്മാരേവരുംകേട്ടകമ്മബന്ധവുംവേർപെട്ടടൻ * പാവനൻവേരാശിതന്നെയുംവന്ദനംചെയ്തുവിമ്മോദേന വിമാനാരൂഢന്മാരായി * ശ്രീഹരിപദംപ്രാപിച്ചീടിനാരത്രയെല്ലാം മാഹാത്മ്യം വേദരാശിക്കണ്ടായമഹീപതേ * മഹിമാവെഴുന്നുലാകാവേരിസ്നാനത്തിനാ ലഹിമകിരണവംശോത്തമോത്തംസംപ്രഭോ * അഞ്ചാമതദ്ധ്യായവുംകഴിഞ്ഞുകഥാശേഷം ചെഞ്ചമ്മേകേൾക്കേണമെന്നുണ്ടെന്നാകിലോചൊല്ലാം *

---

ഷഷ്ഠോദ്ധ്യായഃ—പ്രാരംഭഃ

---

പണ്ടരവിന്ദോത്ഭവൻകണ്ണരാം ജനങ്ങൾക്കുള്ളിണ്ടലേത്തീപ്പാനായുൾക്കൊണ്ടെഴുംകാരുണ്യത്താൽ * കൊണ്ടാടിക്കാട്ടീടിനാനിമ്മഹാനദിതന്നെ മണ്ടിപ്പോമെല്ലോപാപംമജ്ജനംചെയ്തോക്കെല്ലാം * അജ്ഞരായ്വൈശ്വദേവന്മാരായ വേദരായിയജ്ഞഹീനരായ്ദുരാചാരാന്നഭോജികളായ് * നിത്യവുംദുരാചാരരതരായ്കൃതഘ്നരായ് മൃത്യുബദ്ധരായ്സംസാരാണ്ണവനിമഗ്നരായ് * പാപിഷ്ഠന്മാക്കും കായക്ലേശംകൂടാതേമഹാപാപത്തെപ്പോക്കിപരഗതിയേവരുത്തുവാൻ * വിശ്വാസിച്ചീടുന്നൊരുവിശ്വാസികൾക്കെല്ലാം വിശ്വാഭീഷ്ടവുംനൽകുംകാവേരിയെന്നുനൂനം * അഖിലഭവജപംകൊണ്ടുള്ളമഹാഫലം നിഖിലതീൎത്ഥസ്നാനംചെയ്തുള്ളപുണ്യങ്ങളും * സകലംവരുംതുലാകാവേരിസ്നാനത്തിനാൽ സകലമാകുംവണ്ണംനൃവരതിലകമേ * ദുൎഭിക്ഷകാലത്തിന്നൌന്നത്യവുംകൊടുക്കിലും നിൎഭരംദരിദ്രനാം

ശ്രോത്രിയന്നഗാരവും * പ്രശ്രയനധനാദ്ധ്യങ്ങളാകിലുംകൊട്ടു
ക്കിലും വൈശ്വദേവാനന്തരംവന്നാളേളാരതിഥിയെ * പൂജിച്ചു
ഭുജിപ്പിക്കുന്നാകിലുമുള്ളഫലം യോജിച്ചവരുംതുലാകാവേരീസ്നാ
നത്തിനാൽ * നിത്യകൎമ്മങ്ങൾക്കില്ലശക്തിയുമൌപാസനമ
ദ്ധ്യയനവുമില്ലവിപ്രനെന്നിരിക്കിലും * ശുദ്ധനായ്ത്തുലാസ്നാ
നത്താലതുപോലും സിദ്ധമല്ലെന്നാകിലോനരകംപ്രാപിച്ചീടും *
പ്രാതഃസ്നാനത്തെച്ചെയ്തുഗായത്രിജപിക്കിലും പ്രീതനായ്മഹാളയ
ശ്രാദ്ധമാചരിക്കിലും * ദ്വാദശീവ്യതീപാതാദികളിൽ ദരിദ്രന്നു
സാദരമന്നദാനംചെയ്കിലുമുള്ളഫലം * വന്നീടുമല്ലോതുലാകാ
വേരീസ്നാനത്തിനാൽമന്നവർകുലമകുടത്തിൻനായകക്കല്ലേ * ദ
ക്ഷനാംവിധാതാവിക്കാവേരീമഹാനദീദക്ഷിണഗംഗയെന്നു പ
ണ്ടരുൾചെയ്തീടിനാൻ * പാപിഷ്ഠന്മാൎക്കുമുപപാതകിജനത്തി
ന്നും താപത്തെപ്പോക്കീടുവാൻമററുമുള്ളവൎക്കെല്ലാം * ഉപകാ
രാൎത്ഥംതെക്കേദിക്കിങ്കൽവന്നീടിനാളുപമാഹീനാമഹാപുണ്യ
യെന്നറിഞ്ഞാലും * നൂറുവത്സരംഗംഗാസ്നാനത്താലെത്തും ഫ
ലംചേരുമേസകൃത്തുലാകാവേരീസ്നാനത്തിനാൽ * മൂന്നുലോക
ത്തിങ്കലുംപുണ്യതീൎത്ഥങ്ങളായേമൂന്നരക്കോടിയുള്ളോന്നൊക്കയും
തുലാമാസേ * ഗംഗയേമുന്നിട്ടുകാവേരിയേപ്രാപിച്ചീടും മംഗ
ലാത്മകൻശ്രീനാരായണനാജ്ഞയാലേ * കേളെടോതുലാമാ
സേകാവേരീസ്നാനംദാനംകേളിയേറുംമാഹാത്മ്യശ്രവണമിവയാ
ലേ * കാളുന്നപാപാഗ്നിയുംചീളെന്നുപൊലിഞ്ഞെല്ലാനാളും
വൈകുണ്ഠലോകേമേളത്തോടിരുന്നീടും * ആരണൻവേദരാശീ
തൌലിസ്നാനവും ചെയ്തുകാരണംതന്നെയെല്ലോമഹത്വംവദ്ധി
ച്ചുടൻ * സ്വൈരിണീസംഗംകൊണ്ടുണ്ടായപാപവുംനീങ്ങി
സ്വൈരമേദിവ്യയാനാരൂഢനായ്പോകുന്നേരം * നാരകന്മാരെ
ക്കണ്ടുനരകത്തിങ്കൽനിന്നുത്താരണം ചെയ്തുജിതദ്വാദരുണാന്ത
കനേയും * നാരകന്മാൎക്കുംനാരായണലോകത്തേനൽകി നാര
ദസേവ്യംഹരിപദത്തേപ്രാപിച്ചതും * കലശോത്ഭവൻതന്നോ
ടന്നേരംചോദ്യംചെയ്താൻ കലശാംബുധിശായിഭക്തനാംഹരി

ശ്ചന്ദ്രൻ കലിശധരാദിക്കുംസാധിപ്പാനരുതാത ബലശാലിയാം കൃതാന്തനെയെങ്ങിനെവിപ്രൻ * ജയിച്ചുവൈകുണ്ഠംപ്രാപിച്ചു തെന്നേററമതിശയിച്ചുചോദിച്ചതിന്നുത്തരം മുനീന്ദ്രനും * സ്മ യിച്ചുചൊല്ലീടിനാനെങ്കിലോകേട്ടാലുംനീ നയിച്ചീടേണംകാ ലംസല്ലാപത്തിനാൽ * അന്തണവൃത്താന്തങ്ങളാകവേകേ ട്ടനേരം വന്തീപോലവേകത്തിക്കാളുന്നരോഷാഗ്നിയിൽ * വെ ന്തുപോംലോകംമൂന്നുമെന്നഹോതോന്നീടുമാറന്തകൻ കാലദ ണ്ഡംധരിച്ചുപുറപ്പെട്ടാൻ * സിന്ധുപാന ചെയ്യാശംശൈല ങ്ങൾഭക്ഷിപ്പാനു മെന്തൊരുദണ്ഡംലോകംസവ്വവുംഗ്രഹിപ്പാ നും * അന്ധകാരംകൊണ്ടേവംനടിച്ചുമതീക്രൂര ദന്തങ്ങൾകട കടാരാവേണകടിച്ചിട്ടും * സന്തതംകൃഷ്ണസപ്പംപോലെയുച്ഛ്വ സിച്ചിട്ടും ഹന്തകൈകൊണ്ടുകയ്യിൽതച്ചുടൻതിരുമ്മിയും * അ ന്തികേചൂഴംരാജയക്ഷ്മാദിശിഷ്യരോടും ദന്തുരമായമഹാമഹി ഷേന്ദ്രാരൂഢനായ് * ഹുങ്കാരംകൊണ്ടുംപത്തുദിക്കുംമാറെറാലി കൊണ്ടു ശങ്കയാലോകങ്ങളുമൊക്കവേവിറച്ചിതു * ലംഘിതമ യ്യാദങ്ങളായിതബ്ധികളുമാ തങ്കസൂചകചാരരായ്നവഗ്രഹങ്ങ ളും * കല്പാന്തംതന്നെയോവാവരുന്നതെന്നുകണ്ടു നില്പവരോ രോദിശിപേടിച്ചുമണ്ടീടിനാർ * ബാഡവാനലൻതന്നെ വരുന്ന കണക്കിനേ ബാഡവേശപരന്താനുംദൂരവേകണ്ടനേരം * കറ ഞ്ഞൊന്നകതാരിലുറഞ്ഞപേടികൊണ്ടു നിറഞ്ഞഭക്ത്യാനമോ നാരായണായേത്യുച്ചം * ശശ്വൽഘോഷിച്ചുപിന്നെയാത്മര ക്ഷണത്തെയുംവിശ്വാസപൂവ്വംവിഷ്ണുകവചംകൊണ്ടുചെയ്താൻ* ഹരിശ്ചന്ദ്രനുമതുകേട്ടുണത്തിച്ചീടിനാൻ തിരിച്ചിന്നരുളിച്ചെയ്തീ ടേണംദയാനിധേ * എങ്ങിനെമഹാവിഷ്ണുകവചമെന്നുംപുന രെങ്ങിനേതൽപ്രഭാവമാരരുൾചെയ്തതെന്നും * ഋഷിയുംഛന്ദ സ്സുംദേവതയുംഷഡംഗവു മൃഷിപുംഗവപുണ്യംധ്യാനമെന്നിവ യെല്ലാം * ഹരിശ്ചന്ദ്രോക്തമനുസരിച്ചുകുംഭോത്ഭവൻ ചിരിച്ചു തെളിവോടുമരുളിച്ചെയ്തീടിനാൻ * ഏകാഗ്രബുദ്ധിയോടുംകേ ട്ടുകൊണ്ടാലുമെങ്കി ലേകാന്തഗോപനീയംരഹസ്യംമഹാമതേ *

സൃഷ്ട്യാദൌമഹാവിഷ്ണുനാഭിപത്മത്തിലുപ വിഷ്ടനാംവിധിക്കു
പദേശിച്ചകൃപയാലേ * സ്രഷ്ടാവുംശ്രീപാല്ക്കടലിങ്കനുപണ്ടേ
കദാ പുഷ്ടകാരുണ്യമിനിക്കുപദേശിച്ചീടിനാൻ * യതോനഗോ
പനീയംഭവതാപ്യവനീന്ദ്രരത്നമേ ജയപ്രദംദിവ്യമിതറികനീ *
എന്നരുളംചെയ്തുവിഷ്ണുകവചംമഹാമുനി മന്നവനുപദേശിച്ചീ
ടിനാനുള്ളവണ്ണം * നന്നേററമിതുജപിക്കുന്നവൎക്കിഷ്ടങ്ങ ളൊ
ന്നൊഴിയാതെസാധിച്ചീട്ടമത്രയുമല്ല * ആധിയുംഭൂതപിശാചാ
ദിബാധയുംമഹാവ്യാധിയുംഭയംവിരോധികളുമണഞ്ഞിടാ * പാ
ഥോമാരുതദാവഹവ്യവാഹനരാജ ബാധനാശനംസദാസൎവ്വമം
ഗളപ്രദം * ത്രിസന്ധ്യംജപിക്കിലോസൎവ്വത്രജയംവരും പ്രശം
സിക്കരുതേററംരഹസ്യംമഹീപതേ * വേദസമ്മതമിദംസാദ
രംജപിക്കുന്ന വേദരാശിയെക്കണ്ടുയമകിങ്കരന്മാരും * വേദന
യോടുംമഹാബ്രാഹ്മണതേജോജാതവേദസാ ദഹ്യമാനന്മാരാ
യിമണ്ടീടിനാർ * വെന്തുപോമെന്നുചിന്തിച്ചന്തരാപേടിച്ച
വർ പിന്തിരിഞ്ഞൊന്നുപോലുംനോക്കീലചിത്രംചിത്രം * അ
ന്തകൻതാനുംചിത്രഗുപ്തനുംശേഷിച്ചിതു ചെന്താർമാനനികാ
ന്തൻകാരുണ്യമത്യത്ഭുതം * ഇന്ദ്രിയജയംവിഷ്ണുഭക്തിയുംതിക
ഞ്ഞവിപ്രേന്ദ്രനെക്കണ്ടുധൎമ്മരാജനുംപ്രസന്നനായ് * സ്യന്ദന
ത്തിന്മേലേറിനോക്കിനാൻനരകങ്ങ ളൊന്നിലുമില്ലപാപിഷ്ഠ
ന്മാരിലേകൻപോലും * കേസരിതന്നെക്കണ്ടുമൃഗങ്ങളെന്നപോ
ലെ ഭൂസുരൻതന്നെക്കണ്ടുപേടിച്ചുമണ്ടീടുന്ന * ദാസവൃന്ദത്തെ
യുംകണ്ടേററവുംപ്രശംസിച്ചി ട്ടാസുരഭാവംവിട്ടുതേരിൽനിന്നിഴി
ഞ്ഞുടൻ * മഹിമനികേതമാംബ്രാഹ്മണോത്തമൻതന്നെ ബ
ഹുമാനേനനമസ്കരിച്ചുവിനീതനായ് * വിഹിതമായവണ്ണമാ
തിഥ്യമൎഘ്യപാദ്യ സഹിതംചെയ്തുകൃതസ്വാഗതംചൊല്ലീടിനാ
ൻ * ധന്യനായ്ക്കുന്നേനഹമിന്നുനിന്തിരുവടി തന്നുടെചരണാ
രവിന്ദപാംസുക്കളാലേ * എന്നുടെപുരംപരിശുദ്ധമാക്കിയമൂല
മിന്നുമജ്ജന്മത്തിന്നുംവന്നുസംഫല്യംമുന്നേ * സല്ക്കൎമ്മാചാരങ്ങ
ളാൽവളൎച്ചിച്ചപുണ്യംകൊണ്ടു മുൽക്കൎഷമേറുംവിഷ്ണുഭക്തിവൈഭ

വംകൊണ്ടും * ഇക്കാലംജയിച്ചിതുനിന്തിരുവടിയെന്നെയും ക്കാമ്പിൽമിത്രഭാവംകൊണ്ടുനോക്കീടേണമേ * ഓരോരോപാ പിഷ്ഠന്മാർചെയ്തുള്ളദുഷ്കർമ്മങ്ങൾക്കോരോരോ ഫലമതിന്നതിന്നു തക്കവണ്ണം * നേരോടെയനുഭവിപ്പിപ്പതിന്നഹോരാത്രം നാ രകങ്ങളിലിട്ടുദണ്ഡിപ്പിച്ചീടുന്നതും * അവരെക്കാരുണ്യത്താല വനംചെയ്തതോർത്താ ലവനീസുരോത്തമവിസ്മയമല്ലേതുമേ * ഭുവനേപഞ്ചമഹാപാതകംപോക്കുവാനും ഭവനാശനംമഹാ വിഷ്ണുകീർത്തനംതന്നെ * മോഹംകൊണ്ടെന്നാകിലുംലോഭംകൊ ണ്ടെന്നാകിലു മാഹന്ത ഡംഭംകൊണ്ടെന്നാകിലുംപോരുമല്ലോ * ശ്രീഹരിഭക്തമുഖ്യൻനിന്തിരുവടിപരദേഹികളുടെദുഃഖം കണ്ടി ട്ടുപൊറായ്കയാൽ * ഭക്തവത്സലൻശ്രീനാരായണൻതിരുനാ മം ഭക്തിയോടുച്ചരിച്ചിട്ടല്ലയോരക്ഷിച്ചതും * വക്തവ്യമല്ലവി ഷ്ണുകീർത്തനംദിവ്യൌഷധം വ്യക്തമാക്കീടൊല്ലയേനിന്തിരുവടി വിഭോ * മാമകമധികാരംവ്യർത്ഥമെന്നാക്കീടൊല്ല കാമകോപ ദ്വേഷാദിരഹിതമഹാമുനേ * സാമവാദങ്ങളേവംചൊല്ലിയന്ത കൻതാനും ഭൂമിദേവനോടോർത്തുപിന്നെയുംചൊല്ലീടിനാൻ * സ്വാധികാരത്തിൻഭ്രംശംശങ്കിച്ചുശങ്കിച്ചുള്ളി ലാധിപൂണ്ടതിവേ ലംനിശ്വസിച്ചുടനുടൻ * ബോധേനബോധഹീനന്മാരായുമ ധമന്മാ രേധമാനങ്ങളായദുഷ്കർമ്മങ്ങളെച്ചെയ്തു * മാധവൻത ന്നെപ്പരവശനായ്ച്ചിന്തിക്കയാൽ ബാധയെന്നിയെമുദാവൈ കുണ്ഠംപ്രാപിക്കുന്നു * സാധുക്കളെന്നായീടിൽപറയേണമോ പിന്നെ സാധിക്കുംസമസ്തവുംവിഷ്ണുകീർത്തനംകൊണ്ടേ * ആ കയാൽകാലേയകാലത്തിങ്കൽ വിശ്വാസമുണ്ടാകായ്കകീർത്തിക്കി ലുമതിനാൽമിക്കവാറും * ലോകരുംപാപിഷ്ഠരായ്മാഹാത്മ്യമോ രാതെമ ല്ലോകവുംപ്രാപിച്ചാലുമിന്നുതൊട്ടിനിമേലിൽ * ശ്ര ദ്ധയെങ്ങാനുംഹരികീർത്തനേഭവിച്ചീടിൽ ശുദ്ധഭക്തിയുംകൃഷ്ണാ നുഗ്രഹാൽഭവിച്ചാലും * ശ്രീകൃഷ്ണകൃഷ്ണവിഷ്ണോഭഗവൻമുരാന്ത ക ശ്രീകാന്തനാരായണഗോവിന്ദജഗൽപതേ * ഇങ്ങിനെകീ ർത്തിപ്പവരത്രേ സജ്ജനംന്യന മെങ്ങിനേയവരെന്നെക്കാണുമതി

തിന്നവകാശം * കിങ്കരന്മാരെപ്പോലുംകാൺകയില്ലവരെന്നും പ
ങ്കജാക്ഷൻെറനാമംഞങ്ങൾക്കഭയപ്രദം * ഇക്കണ്ടമമരൂപമെ
ത്രയുംഭയങ്കരം ദുഷ്കൃതികൾക്കുകാണ്മാനുള്ളതെന്നറിഞ്ഞാലും *
പുണ്യവാന്മാൎക്കുഞാനുമെത്രയുംപുണ്യരൂപൻ പുണ്യപൂരുഷോ
ത്തമോത്തംസമേമഹാമുനേ * കാവേരിസ്നാനംതുലാമാസത്തി
ൽചെയ്യാതോരും സൎവ്വാഭീഷ്ടാൎത്ഥപ്രദംമാഹാത്മ്യംകേളാതോ
രും * സല്പാത്രദാനംപുണ്യക്ഷേത്രേഷുചെയ്യാതവരുല്പലേക്ഷ
ണനാമകീൎത്തനംചെയ്യാതോരും * മാമകലോകംപ്രാപിച്ചീ
ടേണമവൎക്കെല്ലാം ഭീമശീലാകാരനായ് ഭവിക്കുന്നുണ്ടുഞാനും *
എന്നാകിലെഴുനെള്ളാംദിവ്യയാനാരൂഢനായ് ചെന്നാലുംയ
ഥാഭീഷ്ടംലോകേഷുനിൎഗ്ഗളം * സമവൎത്തിയാലേവംപൂജിക്ക
പ്പെട്ടുഭക്ത്യാസമബുദ്ധിയാംവേദരാശിയുമനന്തരം * അമരാൎച്ചിത
സ്ഥൂയമാനനായ്കോടിബാലദ്യൃമണിപ്രഭാ വിമാനത്തോടും
പോയ്ചെന്നുടൻ * വിമലജനങ്ങൾക്കു ദുഷ്പ്രാപ്യമായുള്ളൊരു
കമലാപതിപദംപ്രാപിച്ചാനറിഞ്ഞാലും * യമനുംസൈന്യങ്ങ
ളെയൊക്കയാശ്വസിപ്പിച്ചു ശമലഹീനൻവേദരാശിതൻപ്രഭാ
വവും * കമലേക്ഷണനുടെകീൎത്തനമാഹാത്മ്യവു മമലതുലാ
കാവേരീസ്നാനമാഹാത്മ്യവും * സമസ്തംസംക്ഷേപിച്ചുചൊല്ലി
ത്താല്പൎയ്യത്തെയും സമൎത്ഥിച്ചവരോടുമന്ദിരംപുക്കീടിനാൻ * അ
മൎത്ത്യപ്രധാനവിക്രമത്തെപ്പൂണനിൎയ്യും ക്രമത്തോടിനിത്തുലാകാ
വേരീസ്നാനംദാനം * സമൃദ്ധപുണ്യമാഹാത്മ്യശ്രവണവുംചെ
യ്യു സമൎത്ഥന്മാരിലഗ്രഗണ്യനാംക്ഷമാപതേ * വിത്തശാഠ്യത്തെ
യംഗികരിച്ചീടാതെവിപ്ര സത്തമന്മാൎക്കുദാനംചെയ്താലുംയഥോ
ചിതം * സിദ്ധമാംമനോരഥമൊക്കവേനിനക്കെന്നാ ലുത്ത
മോത്തമഹരിശ്ചന്ദ്രരാജേന്ദ്രപ്രഭോ * ശ്ലാഘ്യനാംവേദരാശിമ
ഹതപ്രശംസന മാഖ്യാനമാരോഗ്യായുസ്സമ്പത്സന്തതിപ്രദം *
ആഖ്യാനംചെയ്തേനിതുചൊല്ലുകിൽപാപങ്ങൾപോം കേൾക്കി
ലുമവ്വണ്ണമേവൎദ്ധിക്കുംകല്യാണവും * ചൊല്ലിനേനാറദ്ധ്യാ
യമിനിമേലുള്ളേടവും ചൊല്ലുവൻതെളിവോടെകേട്ടുകൊള്ളുവ
നെങ്കിൽ *

## സപ്തമോദ്ധ്യായഃ—പ്രാരംഭഃ

കുംഭസംഭവനേവമരുളിച്ചെയ്തശേഷം കുംഭിനീപതിചോദി ച്ചീടിനാനാരഞ്ജിനെ * കുംഭിനീതലേതുലാകാവേരീസ്നാനംചെ യ്തു ലംഭിതശത്രുക്ഷയശ്രീസുതരായതെന്നും * അമ്പോടെഞ്ജി നെപിന്നെസ്നാനത്തിൻവിധിയെന്തു മംഭോജാക്ഷനേയുപാസി ക്കേണ്ടതെപ്പോഴെന്നും * സംപ്രതിപുഷ്പങ്ങളേതച്ചിപ്പാനെന്നു മെല്ലാം സംപ്രീതിപൂൎവ്വമരുൾചെയ്യേണംദയാനിധേ * കമ്പി ട്ടുഭക്തിയോടുമിങ്ങിനെചോദിച്ചപ്പോൾ കുംഭജന്മാവുംപ്രസാ ദിച്ചരുൾചെയ്തീടിനാൻ * പന്നുള്ളജന്മങ്ങളിലാൎജ്ജിച്ചപുണ്യ ഫലം കൊണ്ടല്ലോകാവേരീമാഹാത്മ്യത്തെക്കേട്ടീടുവാൻ * ഉ ണ്ടായീടവാനുള്ളിൽശ്രദ്ധയുംനിരൂപിച്ചാലുണ്ടാവാൻ ലഭിക്ക നുപലക്കുംനൃപോത്തമ * കേട്ടാലുമെങ്കിലോപണ്ടൎജ്ജുനൻ മ ഹാഭാഗൻ ജ്യേഷ്ഠാനുജന്മാരോടുമൊന്നിച്ചുപാഞ്ചാലിലെ * വേ ട്ടുമാമുനികുലശ്രേഷ്ഠനാംവ്യാസൻചൊല്ലാൻ പ്രേഷ്ഠനായ്വാഴും കാലമൊരുകാരണത്തിനാൽ * തീൎത്ഥസ്നാനാൎത്ഥംപോന്നുകാ വേരിതീരസ്ഥലേ പാൎത്ഥിവൻവൈശാഖത്തിൽതീൎത്ഥസ്നാന വുംചെയ്തു * കാവേരീമാഹാത്മ്യവുംസാദരംകേട്ടുകേട്ടു സാവ ധാനമേവൈശാഖത്തിന്റെസമാപ്തിയിൽ * വസ്ത്രാലംകാരധ നഗോഗന്ധമാല്യാദിയാം വസ്തുക്കൾകൊണ്ടുഭക്ത്യാമാഹാത്മ്യം പഠിക്കുന്ന * ധന്യനാംവിപ്രവൎയ്യൻതന്നെപ്പൂജിച്ചുതത്ര സന്നി ഹിതനാംരംഗേശനെയുംവണങ്ങിപ്പോയ് * ദ്വാരകാപുരിപു ക്കുതന്നെപ്രാൎത്ഥിച്ചുവാഴും നാരിമാൎമൌലിരത്നംശ്രീകൃഷ്ണസ ഹോദരി * സുഭദ്രയുടെപാണിഗ്രഹണംചെയ്തുമേന്മേൽ സുഭദ്ര മനുഭവിച്ചാത്മസോദൎയ്യരോടും * ധാൎത്തരാഷ്ട്രാദിശത്രുവൎഗ്ഗത്തെ യൊക്കെക്കൊന്നു പാൎത്ഥലംവാണുസുഖകീൎത്തിസംപൂൎത്തിയോടും * കാവേരിസ്നാനത്തിന്റെമാഹാത്മ്യംകൊണ്ടുപാൎത്ഥ ന്നീവണ്ണം ശ്രേയസ്സെല്ലാംവന്നിതെന്നറിഞ്ഞാലും * അന്നേരംഹരിശ്ചന്ദ്രൻ തൊഴുതുചോദ്യംചെയ്താ നെന്നോടിന്നതുമരുൾചെയ്യേണംമ

ഹാമുനേ * തീൎത്ഥയാത്രാൎത്ഥംപുറപ്പെട്ടുവാനെന്തുമൂലം പാൎത്ഥ
നെങ്ങിനെപിന്നെവേട്ടതുംസുഭദ്രയെ* ശിഷ്യനാമിനിക്കറിഞ്ഞീ
ടുവാൻതക്കവണ്ണമൃഷ്യധീശ്വരസൎവ്വം വിസ്തരിച്ചരുളേണം * എ
ങ്കിലോപാണ്ഡവന്മാരൈവരുംകൂടിപ്പണ്ടു പെൺകലത്തിന്നുമ
ണിവിളക്കാംപാഞ്ചാലിയെ * മംഗലംവരുമാറുവേട്ടവളോടും
ചേൎന്നു പങ്കജശരരസേമുഴുകിവാഴുന്നനാൾ * പങ്കജാസനസു
തൻനാരദമുനിശ്രേഷ്ഠൻ പങ്കജനാഭപ്രിയനവിടെക്കെഴുന്നെ
ള്ളി * പങ്കജനേത്രയായപാഞ്ചാലീസമക്ഷമായ് സങ്കടംവന്നി
ടാതെ്താനവരോടരുൾചെയ്താൻ * പങ്കജേക്ഷണഭക്തന്മാരായ
നിങ്ങൾക്കെന്നും പങ്കങ്ങളുണ്ടാകയില്ലരാതൃനമെന്നിരിക്കിലും * ശ
ങ്കയാലൊന്നുണ്ടുഞാൻചൊല്ലുന്നുരഹസ്സിങ്കൽ തിങ്കളന്വയപ്ര
ദീപന്മാരേകേട്ടീടേണം * സ്ത്രീകളാകുന്നുമൂലംനരകത്തിന്നുംപും
സാം സ്ത്രീകളാകുന്നമൂലംനിധനത്തിന്നുംസദാ * സ്ത്രീകളാകുന്നു
മൂലംവ്യസനത്തിന്നുമോൎക്കിൽ സ്ത്രീകളാകുന്നുമൂലംകലഹത്തിന്നു
മെടൊ * ഉള്ളിൽക്രോധവുമവൎക്കാസ്യത്തിൽപ്രസാദവുമുള്ള
വണ്ണമേയുള്ളമറിഞ്ഞീടരുതാൎക്കും * ശൌചവുംസദാചാരംസ
ജ്ജനവണക്കവും നീചമാനസമാരാമവൎക്കില്ലൊരിക്കലും * മൃ
ത്യുവേപ്പോലുംപേടിച്ചീടുകയില്ലചെറു മത്യന്തംഘോരമായന
രകത്തെയുംതഥാ * അന്നദാതാവിങ്കലുംപതിയിങ്കലുംപ്രേമം
മിന്നൽപോലവേയുള്ളിൽസ്നേഹംതങ്ങളെത്തന്നെ * ഭൎത്താവു
രോഗാതുരൻരിക്തനെന്നാലുംവേണ്ടു നാൎത്ഥങ്ങൾസാധിയാഞ്ഞു
ഭത്സനംചെയ്തീടുവോർ * അപവാദത്തിൽഭയമില്ലവൎക്കേതും
പിന്നെസ്വപിതൃകുലംപതികുലവുംചിന്തിപ്പീല * ഇഷ്ടദേവതാ
സ്തുതിലജ്ജയുമവൎക്കില്ല മൃഷ്ടമായുഴിക്കേണമഷ്ടിയെന്നതേയുള്ളു*
കാമവുമെട്ടുമടങ്ങുണ്ടവൎക്കഹോരാത്രം കാമനൎത്തനംചെയ്തുതൃപ്തി
വന്നീടുവില * സംയോഗംഭൎത്താവിങ്കലിച്ഛിച്ചീടുകയില്ല വൈ
യാത്യംഗ്രഹിച്ചീടുമെന്നുള്ളശങ്കയാലെ * തന്നുടെഭൎത്താവിനെ
കാമുകിമാരാകിലും തങ്ങളേഗമിക്കയില്ലെന്നുമേട്ടർബ്ബുദ്ധികൾ *
കലുഷസ്വഭാവമീവണ്ണംനാരികൾക്കെല്ലാം കലികാലത്തിങ്കലോ

പിന്നെയുംവിശേഷിച്ചും * പ്രസവഹീനയായ യോഷക്കഭത്താ വിങ്കൽപ്രസദംക്രൂരഭാവമിരട്ടിച്ചീടുമല്ലൊ*യുവതിപുത്രനില്ലാവിധവയെന്നാകിലി ല്ലവധിമനഃക്രൌയ്യത്തിനെന്നതറിഞ്ഞാലും * വന്ധ്യമാരായേവൈധവ്യംവന്ന യുവതികൾ സന്തതമിരിക്കുന്നോരഗ്രഹാരത്തിലെന്നും * കലിയുംമഹാവ്യാധിമൃത്യുവുംപിരിയാതെകലിതരസംവസിച്ചീടുമെന്നറക്കേണം * ഉത്തമമാരായ് ശുചിസ്മിതമാരായനുദിനം ഭർത്തൃശുശ്രൂഷാരതമാരായിശ്ശുചികളായ് * ഗുരുശുശ്രൂഷയോടുപുണ്യസങ്കല്പമാരായ് ദുരിതഹീനമാരായ് സത്പുത്രവതിമാരായ് * കുലത്തെയലങ്കരിച്ചീടുംസ്ത്രീജനങ്ങളോ ഫലത്തെസ്വഗ്ഗത്തിങ്കലിരുന്നുഭുജിച്ചീടും * നിദ്ധനൻരോഗഗ്രസ്തനവനന്തൻജളന്മൂർഖൻ ക്രുദ്ധൻവൃത്തികളമേതും നല്ലാതോൻജുഗുപ്സിതൻ * എങ്കിലുംതൻെറതൻെറഭത്താവേസ്സാദ്ധ്വീജനം പങ്കജേക്ഷണൻസാക്ഷാൽവിഷ്ണുവെന്നറച്ചീടും * ധമ്മസംഗ്രഹമേവംഗ്രഹിപ്പിച്ചവൾക്കെല്ലാം ബ്രഹ്മനന്ദനൻമുനി പിന്നെയുമരുൾചെയ്താൻ * പാഞ്ചാലിഭദ്രേനീയുംഗ്രഹിച്ചീടേണമിദംഞാൻചാലേ വന്നകായ്യംചൊല്ലുവനെന്നാകിലോ * സുന്ദനുമുപസുന്ദനെന്നുനാമത്തോടു രണ്ടിന്ദ്രവൈരികളുണ്ടായ്വന്നു സോദയ്യന്മാരായ് * അന്യോന്യമതിസ്നേഹംപൂണ്ടവരിരിവരുമൊന്നിച്ചയദൃച്ഛയാസഞ്ചരിച്ചീടുംകാലം * സുന്ദരീതിലോത്തമാഭൂഷണങ്ങളുമണിഞ്ഞിന്ദുമണ്ഡലം തൊഴും വദനകാന്തിയോടും * മന്ദഹാസംപൂണ്ടരവിന്ദലോചനാമണി മന്ദമന്ദമേ പോന്നുവന്നീടുന്നതുകണ്ടു * കന്ദപ്പബാണമേററലജ്ജയുംസ്നേഹവുംപോയ് സുന്ദനുമുപസുന്ദൻതന്നോടുചൊല്ലീടിനാൻ * വന്ദനംചെയ്കവജ്യേഷ്ഠപത്നിയെഭവാനെന്നുകേട്ടുപസുന്ദൻസുന്ദൻതന്നോടുചൊന്നാൻ * വന്ദിപ്പാൻവരുന്നോരു കനിഷ്ഠജായയിങ്കൽ മന്ദിച്ചീടൊല്ലാമനസ്സെന്നപ്പോൾഗദയാലെ * സുന്ദനുമുപസുന്ദൻമൂദ്ധാവിൽപ്രഹരിച്ചാൻ സുന്ദൻെറമൂദ്ധാവിങ്കലുപസുന്ദനും തഥാ * ഭിന്നമസ്തകന്മാരായന്യോന്യഘാതത്തിനാ ലന്നവരിരുവരുംയമലോകവുംപുക്കാർ * വൃന്ദാരകന്മാരുടെകായ്യവുംസാധി

ച്ചപോയിന്ദീവരാക്ഷിതിലോത്തമയുംസ്വർഗ്ഗംപുക്കാാം * മന്നി ലിങ്ങിനേജനപ്രാണഹാനിയെച്ചെയ്യാൻ കന്നൽനേർമിഴികളു ല്ലന്നമാരായീടിനാർ * സതിയാംനീയന്നപ്രഹംപതിശുശ്രൂഷ യുംചെയ്യതിസൌഖ്യത്തോടെല്ലാഭോഗവുംഭുജിച്ചിഹ *ദേഹനാ ശത്തിങ്കൽസൽഗതിയുംപ്രാപിച്ചാലും മോഹനഗുണശീലേ പാഞ്ചാലിഭക്തോത്തമേ *മംഗലശീലന്മാരാംപാണ്ഡുനന്ദനന്മാ രേനിങ്ങളുംപരസ്പരംസ്നിഗ്ദ്ധന്മാരെന്നാകിലും * തങ്ങളിൽസ്നേ ഹമിന്നുംവദ്ധിച്ചവരുന്നവാറെ ങ്ങിനെയെന്നാലതുപോലെപാ ഞ്ചാലിയോടും * ഒന്നിച്ചഗൃഹസ്ഥധമ്മങ്ങളുംചെയ്യനിത്യം വ ന്ദിച്ചവിപ്രന്മാരെക്ഷാന്തിശാന്തികളോടും * നന്ദനന്ദനൻ ദേ വനിന്ദ്രാദിവൃന്ദാരക വന്ദ്യപാദാരവിന്ദനിന്ദിരാമനോഹരൻ * വന്ദാരുമന്ദാരനിന്ദിന്ദിരസുന്ദരാംഗൻകുന്ദാഭമന്ദസ്മിതൻഗോവി ന്ദൻദയാംബുധി *നന്ദിതമുചുകുന്ദൻനാന്ദകായുധനരവിമന്നന്ദി രസ്ഥതൻദനുജകുലാന്തകൻ * ആനന്ദമൂത്തികൃഷ്ണൻതനെസവ്വ ഭോഗജിച്ചാനന്ദത്തോടുംക്ഷാത്രധമ്മവുംചെയ്യയെന്നാൽ * ശാ സ്ത്രാഭ്യാസവുമിഷ്ടാപൂത്താദികമ്മങ്ങളും മാത്തിപൂണ്ടുള്ളതപോനി ഷ്ഠയുമെന്തിന്നഹോ * ബ്രഹ്മഹാപോലുംതുലാകാവേരിസ്നാനം കൊണ്ടേ കന്മഷംനീങ്ങിപ്പരിശുദ്ധനായ്വന്നുകൂടും * ശ്രദ്ധയാ സമേതനായ് വിധിക്കതക്കവണ്ണംശുദ്ധചേതസാ തുലാകാവേ രിസ്നാനംചെയ്യിൽ * രണ്ടുവംശത്തിങ്കലുമിരിപത്തൊന്നുവ ഗ്ഗംകൊണ്ടാടിസ്വഗ്ഗഭോഗംഭുജിക്കുമറികെടോ * കാലുംകൈ കണ്ണുംചെവിമെയ്യിന്നും ശക്തിയുള്ളകാലത്തേതുലാമാഘരാധാ കാത്തികങ്ങളാം * മാസങ്ങളിവയൊന്നിൽകാവേരിജലസ്നാനം സ്ത്രീസംഗാദികൾ വജ്ജിച്ചോരിക്കൽ ചെയ്യീടുകിൽ * പാ പങ്ങളെല്ലാം നശിച്ചീടുമെന്നറിഞ്ഞാലും ഭൂപാലശ്രേഷ്ഠന്മാരാം പാണ്ഡുനന്ദനന്മാരെ * നിമ്മല ധമ്മസാരരഹസ്യം നാരദോ ക്തം ധമ്മിഷ്ഠൻധമ്മാത്മജൻകേട്ടു സന്തുഷ്ടാത്മനായ് * അ ഘ്യപാദ്യാദികളാൽ പൂജിച്ചു യഥാന്യായമർഘ്യന്യാം മുനീന്ദ്ര നോടീവണ്ണമുണത്തിച്ചാൻ * കാലമേതെന്നുംതുലാകാവേരീസ്നാ

നത്തിന്നു ചാലവേവരുംഫലമെന്തന്നുംസ്നാനത്തിൻെറ * വിധിയെങ്ങിനെയെന്നുമേതുദേവതയെന്നും വിധിനന്ദനമനുഗ്രഹ സ്ഥധർമ്മങ്ങളും * കക്കവേതിരിച്ചെന്നോടരുളിച്ചെയ്തിടേണം തൃക്കഴലിണതൊഴുതീടുന്നേൻദയാംബുധേ * സഹ്യജാമാഹാത്മ്യം കേട്ടാനന്ദബാഷ്പത്തോടും മഹ്യധീശ്വരനേവമുണത്തിച്ചതുനേരം * ദേവമാമുനീന്ദ്രനരുളിച്ചെയ്തീടിനാൻ കേവലനന്ദനന്ദനിന്നുടെചോദ്യമെടോ * ധർമ്മസാരത്തെച്ചൊൽവൻകാവേരിസ്തോത്രമെങ്കിൽ ധർമ്മജകേട്ടാലുംനീയേകാഗ്രബുദ്ധിയോടും * കാവേരീജലത്തിങ്കൽകേവലസ്നാനംകൊണ്ടേ കൈവരുമേഴജന്മത്തിങ്കലേപാപനാശം * ഭാവത്തിൽശുദ്ധിയോടു കൂടവേയെന്നാകിലൊപാവിതയായ്വന്നിടുംകുലകോടിയുമെടോ * ഭുക്തിമുക്തികൾക്കേകസാധനംതുലാസ്നാനം മുഖ്യമാംമരുദ്വൃധാമാഹാത്മ്യമാക്കചൊല്ലാം * വക്ത്രമായിരമുള്ളോരനന്തൻതന്നെയൊഴിച്ചിത്രിലോകത്തിൽചൊൽവാൻകേൾപ്പാനുമാരുള്ളതും* രംഗസന്നിധൌതുലാകാവേരിസ്നാനംചെയ്തു രംഗനാഥനെപത്മപുഷ്പമല്ലികാദിയാൽ * അച്ചിച്ചുഭക്തിയോടുംപായസംനിവേദിച്ചി ട്ടച്ചനീയന്മാരായവിപ്രക്കുനൽകീടേണം * ദ്വാദശിനാളുമോണത്തിൻനാളുമേവംചെയ്തിൽ മേദിനീതലേസാവ്വഭൌമനായ്ഭവിച്ചീടും * പന്ത്രണ്ടുവഷംകുരുക്ഷേത്രത്തിൽദ്വിജന്മാക്കു പന്തിഭേദംകൂടാതെമൃഷ്ടാന്നംനൽകീടുകിൽ * ലഭ്യമാംഫലമുണ്ടാംദ്വാദശീദിനത്തിങ്കൽ സത്ഭ്യരാംവിപ്രന്മാക്കപായസംകൊടുക്കിലോ * സന്തത്യത്ഥിനീനാരിയന്നുപായസംനൽകിൽ സന്തതിദീഘമാംഗല്യവുമുണ്ടായ്വരും * വിധവയെന്നായീടിൽജ്ഞാനവുംസിദ്ധിച്ചീടും വിധുവാംമഹാവിഷ്ണുപദവുംനിശ്ചഞ്ചലം * സൂര്യോപരാഗമാമവാസ്യയുംസംക്രാന്തിയുമാഘമാം മഹാളയപക്ഷമിക്കാലങ്ങളിൽ * ശ്രാദ്ധമൂട്ടാതവിപ്രന്മാടനേചണ്ഡാലത്വം പ്രാപ്തമാംപിന്നെയന്നാഭാവവുംപ്രവാസവും * വിപ്രാഭാവവുംസൂതകാദ്യാപത്തായിടില്ല മപ്പൊഴേയാമശ്രാദ്ധം ചെയ്യേണംസൽബ്രാഹ്മണൻ * ശൂദ്രജാതികളെന്നുമാമശ്രാദ്ധംചെയ്യേണ്ടമാർദ്രമാനസത്തോടും ഭേദമില്ലവക്കെന്നും * ആ

മശ്രാന്തത്തിന്നദ്ധഭാരംതണ്ഡുലം വേണമാമതിലദ്ധിച്ചിട്ടുമതി
നമാളല്ലെന്നാൽ * ബ്രാഹ്മണനായ്ക്കൊണ്ടുനൽകീടേണം രണ്ടു
പണമാണ്മയിലൊന്നാകിലുംപോരുമെന്നൊരുപക്ഷം * ആ
തുരനെന്നാകിലുംദരിദ്രനെന്നാ കിലുമാദരംസ്വഗ്ഗഭോഗത്തിങ്കലു
ള്ളവരെല്ലാം * വാവുംസംക്രാന്തിമഹാളയപക്ഷാദ്യങ്ങളിലാവ
ശ്യംശ്രാദ്ധകമ്മംമറെറല്ലാമുപേക്ഷിച്ചും * അതുയുംസാദ്ധ്യമല്ല
രിക്തതപംകൊണ്ടെന്നാകി ലെത്രയുംമുഖ്യേതുലാമാസദ്വാദശീ
ദിനേ * പന്ത്രണ്ടുവിപ്രന്മാരെപ്പായസംഭുജിപ്പിക്കിൽ സമ്പി
ക്കുംസവ്വശ്രാദ്ധകമ്മത്തിൻഫലമെല്ലാം * ദരിദ്രനെന്നാലതില
ദ്ധമെന്നാലുംപോരും പെരുത്തപിതൃഭക്തിയുക്തനായ്ച്ചെയ്തീ
ടേണം * ദദ്ധ്യന്നംവൈശാഖദ്വാദശിനാൾകൊടുക്കേണം
വസ്ത്രത്തെമാഘത്തിലുംപായസംതുലാത്തിലും * കാത്തികേവി
ഷ്ണുദീപാരാധനംഛത്രദാനം ചൈത്രദ്വാദശീദിനേപാനകമതു
പോലെ * മാഗ്ഗശീഷത്തിലുഷഃകാലത്തുമൽഗ്ഗോദാനം ഭാഗ്ഗ
വീശനുനിവേദിച്ചുഭൂസുരന്മാരെ * ഭുജിപ്പിക്കേണമെന്നാൽപി
തൃക്കളുടെകടം ഭജിക്കെന്നതുവരാ നിയതമവനെടോ * ലു
ബ്ധൻനാസ്തികൻകുഷ്ഠിദരിദ്രനെന്നിങ്ങിനെ പത്തുജന്മത്തിങ്കലും
പാപിഷ്ഠന്മാരാകിലും * ഗംഗയുംകാളിന്ദിയുംരേവാപുഷ്കരംകാ
ശീഗംഗാസാഗരസംഗമുഖവുംപ്രഭാസവും * ബദരിയയോദ്ധ്യ
യുംദ്വാരകാഹിരണ്വതീ മധുരാഗോകണ്ണവുംഗൌതമീനൈമിശ
വും * ഒന്നുമേവേണ്ടാതുലാകാവേരിജല സ്നാനമൊന്നിനാൽത
ന്നേവരുംമുക്തിയുംദുഃഖംവിനാ * മജ്ജനംചെയ്തുരംഗേശനെയും
സേവിച്ചീടി ലജ്ജനത്തിൻെറപുണ്യംശിവനേചൊല്ലാവതും *
പാപിഷ്ഠന്മാരെനിങ്ങളേതുമേപേടിക്കേണ്ടാ പാപത്തെപ്പോ
ക്കിക്കൊൾവാനില്ലെല്ലോവഴിയെന്നും * വീഴേണമെല്ലോനരക
ങ്ങളിലെന്നുമോത്തു കേഴേണ്ടശീഘ്രംവന്നുമജ്ജനംചെയ്തുകൊൾ
വിൻ * ഉദ്ധരിക്കുന്നുണ്ടുഞാനെന്നുകല്ലോലകരമുദ്യത്യഗജ്ജി
ക്കുന്നുകൃപയാമരുദ്വൃധാ * എന്തിന്നുപെരുപ്പത്തിൽചൊല്ലുന്നു
മഹീപതേ ജന്തുക്കൾക്കെതിയ്യഗ്യ്യോനിജാതികളെന്നാകിലും * കാ
വേരീജലംകൊണ്ടുനനഞ്ഞുദേഹമെങ്കിൽ കൈവരുംസ്വഗ്ഗലോ

കമില്ലസംശയമേതും * ശ്രദ്ധയായഥാവിധിമജ്ജനംചെയ്യു
ന്നോരു മർത്ത്യന്നുഭുക്തിമുക്തിഫലമോചൊല്ലേണമോ * പണ്ടു
സൂകരംമെയ്യിൽ കാവേരീജലകണംകൊണ്ടതുകൊണ്ടുപാപമ
ററുനാകവുംപുക്കാൻ * ഇങ്ങിനെകേട്ടുചോദിച്ചീടിനാൻയുധി
ഷ്ഠിരനെങ്ങിനെയുള്ളോന്നെന്നുമെവിടെ യുള്ളതെന്നും * കാവേ
രീതോയവിന്ദുമെയ്യിലേററസ്സൂകരംദേവലോകത്തെ പ്രവേശിച്ച
തെങ്ങിനെയെന്നും * കേൾപ്പാനാഗ്രഹമെന്നുംകേട്ടുമാമുനിശ്രേ
ഷ്ഠൻകേൾപ്പിച്ചാനെന്നാകിലോകേട്ടുകൊണ്ടാലുംഭവാൻ * സ്നാ
നത്തിൻഫലമധികാരിക്കുതക്കവണ്ണമൌന്നത്യം പ്രാപിച്ചീടുമി
ല്ലസന്ദേഹമേതും * നാസ്തികന്നുദാസീനനിത്യാദി ജനങ്ങൾക്കും
നാസ്തിയെന്നില്ലഫലംപാപനാശനംവരും*കർമ്മങ്ങൾചെയ്യുന്നാ
കിൽഫലവുംവന്നുകൂടും നിർമ്മലമതേധർമ്മനന്ദനധരിച്ചാലും *
ബാല്ഹീകദേശത്തിങ്കൽപാവനവേദഘോഷ ബാഹുല്യത്തോ
ടുമുണ്ടുബഹുധാന്യാഗ്രഹാരം * വിശപ്തശാസ്ത്രാർത്ഥതത്വജ്ഞ
ന്മാരായ്‌വിനീതരായ്‌വിശ്രുതന്മാരായുഞ്ചയജ്ഞതല്പരന്മാരാം *
ബ്രഹ്മജ്ഞേന്ദ്രന്മാർനിറഞ്ഞിടുമഗ്രാമത്തിങ്കൽ ബ്രഹ്മശംഖാവെ
ന്നൊരുഭൂദേവനുണ്ടായ്വന്നു * സമസ്തശാസ്ത്രാർത്ഥജ്ഞൻജ്യോതി
ശ്ശാസ്ത്രത്തിലോറം സമർത്ഥൻശ്രൌതസ്മാർത്ത വിവിധവിധാന
ജ്ഞൻ * ആശ്വലായനഗോത്രസഞ്ജാതൻബഹുപ്രജ നൈ
ശപ്തയില്ലബുൻകർമ്മകദംബവിശാരദൻ * തക്രാദിഗവ്യങ്ങളുംവ
സ്ത്രമുഖ്യങ്ങളും മററക്രേയവസ്തുപലവിക്രയംചെയ്യുംസദാ * ആ
ദാനംചെയ്യുംസ്വർണ്ണംകൃഷിയാലൊറായിര മാദായമുണ്ടാമവയൊ
ക്കസ്സംഗ്രഹിച്ചീടും * നിത്യവുംപരാന്നമേഭുജിപ്പൂലോഭത്തി
നാൽനിത്യകർമ്മങ്ങളൊന്നുംചെയ്യുകയുമില്ലതാനും * സമിത്തുംപ
വിത്രവുംദർഭയുംധരിച്ചുടൻ സമസ്തഗ്രാമാന്തരേനീളസ്സഞ്ചരിച്ചീ
ടും * ക്ഷണിക്കമെല്ലാവരുംശ്രാദ്ധത്തിന്നവൻതന്നെ ക്ഷണി
ക്കായ്കിലുംതാനേചെന്നിട്ടുഭുജിച്ചീടും * വേദവേദാംഗങ്ങളും ശ്രാ
ദ്ധകർമ്മാനുഷ്ഠാനഭേദവുംവശമവനെത്രയുംബഹുപാഠി * സൂക
രമാകുംസദോക്താവും തല്പിതൃക്കളുംവ്യാകുലന്മാരായശിച്ചീടുക
യില്ലയെല്ലോ * വേദസ്മൃത്യർത്ഥങ്ങളെയറിഞ്ഞങ്ങിപിക്കിലും വേ

ദിയൻപ്രായശ്ചിത്തംചെയ്യയില്ലൊരുനാളും * എവിടെശ്രാദ്ധ മുള്ളതെവിടെഹോമകൎമ്മ മെവിടെദ്ദാനമെന്നാലവിടെക്കുഴ റീടും * മന്ദിരത്തിങ്കലൊരുനാളുമേളുജിക്കയില്ലെന്നിരിക്കവേ യൊരിക്കലെതുവേണ്ടിവന്നാൽ * വെറുംചോറദ്ധഗ്രാസംതാൻത ന്നേളുജിച്ചീടും നിറയബ്ഭക്ഷിക്കുന്നബാലരെബ്ദ്ദസിച്ചിടും * തൽപ്രിയാശ്രുശ്രൂഷയിൽതല്പരാപതിവ്രതാ തൽപ്രഹരത്തെപ്പേ ടിച്ചല്ലമേഭക്ഷിച്ചീട * ഉൾപ്പൂവിൽകോപത്തോടുമെപ്പോഴുംഭ ത്സിപ്പതു മെപ്പേതംസഹിച്ചവൾമിണ്ടുകയില്ലേതുമേ * ഇപ്പരി ചൊട്ടുകാലംകഴിഞ്ഞോരനന്തര മല്പഭാഷിണിയവളേകാന്തേ ബോധിപ്പിച്ചാൾ * നീപ്പോളപോലെദേഹംക്ഷണഭംഗുരമിദ മോപ്പോളംരാജചോരഭയദമല്ലോധനം * വിപ്രവൎയ്യനാംഭവാ നെന്തിനുപരാന്നവും ദുഷ്പ്രതിഗ്രഹംതാനുംനരകപ്രദമല്ലോ * ഇ പ്പോഴോപിന്നെയോവാനായുസ്സിന്നന്തമതിന്മുല്ലാടേ ധൎമ്മമല്ലോ ചെയ്യേണ്ടതെല്ലാവരും * കെൽപുള്ളകാലംതന്നെചെയ്യേണ്ട തതുംപുന രല്പവുംസാദ്ധ്യമല്ലവാൎദ്ധക്യംവണീടിനാൽ * പില്പാ ടുനിരൂപിച്ചിട്ടെന്തൊരുഫലമുള്ളതല്പവും സഹിക്കാമോനരകം ഭയങ്കരം * സപ്രിയന്മാനസത്തിന്നപ്രിയയായനാരീവിപ്രരില്ല റ്റഭക്തിയില്ലാതഭൂപാലനും ചൊല്പൊങ്ങുമൌപാസനമില്ലാത ഭൂദേവനുമപ്പോലെഭിക്ഷാശനമില്ലാതസന്ന്യാസിയും * ഹത ന്മാരെന്നല്ലയോചൊല്ലുന്നിതതുമൂലം ഹിതമാമൌപാസനം നിതവുംചെയ്യഭവാൻ * സദനത്തിങ്കൽഭുജിച്ചീടേണമെന്നാ കിലോ കദനംവന്നുകൂടാനമുക്കുംബാലന്മാൎക്കും * അല്ലായിൽജീ വൻമൃതപ്രായയല്ലയോ ഞാനുംവല്ലാതെയനാഥയായുള്ളനാരി യെപ്പോലെ * ഇല്ലല്ലോവേദശാസ്ത്രപാഠമിപ്പൈതങ്ങൾക്കും ന ല്ലവണ്ണമേശിക്ഷിച്ചീടേണമല്ലായ്കിലോ * തെല്ലുമേസദാചാരമി ല്ലാതേകൃതഘ്നോരായ്കില്ലില്ല ശൂദ്രപ്രായന്മാരായ്വന്നീടുമല്ലോ * ഗൃ ഹസ്ഥാശ്രമമല്ലോമുഖ്യം മററെല്ലാററിലുംഗ്രഹ സ്ഥനനുകൂലാഭാ ൎയ്യയെന്നിരിക്കിലോ * ഗൃഹത്തിൽസദാകാലംവസിക്കും ലക്ഷ്മീ ദേവീമഹത്വംവളൎന്നീടുംപഞ്ചയജ്ഞാദ്യങ്ങളാൽ * ഭൎത്താവ

ന്നനുകൂലയല്ലത്രേഭാൎയ്യയെങ്കിൽ സദ്യസ്സന്ത്യജിച്ചുമറെറാന്നിനെ വേട്ടീടെണം * ഇക്കണ്ടഗൃഹംധനംഭാൎയ്യയുംപുത്രന്മാരും മിക്ക ന്നുമരിക്കുമ്പോൾകൂടവേപോന്നീടുമോ * മുഖ്യമാംധൎമ്മംതന്നെ വന്നിടുതന്നോടുമറെറാക്കയും വൃഥാവൃഥാദുഃഖകാരണംധ്രുവം * ആകയാൽധൎമ്മംതന്നെകൎത്തവ്യം ഭവാൻതന്നാലാകാമററാശാ ബന്ധംദൂരസ്സന്ത്യജിച്ചാലും * ആകാംക്ഷയുണ്ടുപരലോകപ്രാ പ്തിക്കെന്നാകിലാകുന്നപുണ്യംതന്നെ ചെയ്യേണമെല്ലാവരും * വഴിക്കുവഴിനല്ലകാൎയ്യങ്ങൾചെയ്തുപലവഴിക്കും സമ്പാദിച്ചുധന ത്തെക്കൊണ്ടുപിന്നെ * വഴിക്കുംപലസ്ഥലത്തിങ്കൽചെന്നിട്ടും ചിലവഴിക്കുന്നതുപോലെ പരലോകത്തിലും * ചിലവിന്നു ള്ളധനംപുണ്യമൊന്നല്ലോമററും ചിലസമ്പാദ്യങ്ങൾക്കുദുഃഖമേ ഫലംവരു * ഉലകിൽബ്രാഹ്മണൎക്കുനൽകീടുകുന്നമതിൻ ഫല മേയമലോകയാത്രയ്ക്കുപാഥേയവും * സഹ്യജാസ്നാനംതുലാമാ സത്തിൽ വിശേഷിച്ചുംമഹ്യമൎത്ത്യശഭവാൻചെയ്താലുംയഥാവി ധി * അറുപത്താറുകോടിയീരേഴുലോകങ്ങളിൽ പെരികപ്പേർ പെറെറഴുംപുണ്യതീൎത്ഥങ്ങളെല്ലാം * പുരുഷോത്തമൻതൻെറ യാജ്ഞയാതുലാമാസേ പരിചിൽകാവേരിയെപ്രാപിച്ചീടുന്നു വെല്ലോ * എന്നതുകൊണ്ടുതുലാകാവേരിസ്നാനവുംചെയ്യുന്നാഥ മരുദമൃധാസവ്വാഭീഷ്ടദാനുണാം * മന്നതിൽപ്രസിദ്ധമായിട്ടും ഭാരതവൎഷമെന്നുമിക്കൎമ്മഭൂമിതന്നിലോവിശേഷിച്ചും * വന്നീടു മെല്ലോതുലാകാവേരീസ്നാനത്തിനാ ലൊന്നൊഴിയാതെമനോഭീ ഷ്ടംമാനുഷൎക്കെല്ലാം * ഇങ്ങിനേചൊല്ലീടിനേനദ്ധ്യായമേഴി ന്നിയുംതിങ്ങിനമുദാ ചൊല്ലുന്നുണ്ടുഞാനെന്നാകിലോ *

---

അഷ്ടമോദ്ധ്യായഃ—പ്രാരംഭഃ

---

കാവേരീതീരത്തിങ്കൽജനിച്ചുള്ളവർകളും കാവേരീജലത്തീ നാലാപ്ളുതന്മാരായോരും * കാവേരീശീതവാതസംസ്പൃഷ്ട

ന്മാരുമിവരേവരുംഹരിപദംപ്രാപിച്ചീടുന്നുവെല്ലോ * കാവേരീമാഹാത്മ്യം ചൊല്ലീടുവാനാകയാലിന്നാവതോനിരൂപിച്ചാലാക്കാനുംജഗത്രയേ * അമ്മഹാനദിയികൽസ്നാനം ചെയ്താലും ഭവാൻ കന്മഷംനീങ്ങിസ്സവ്വകാൎയ്യവും സിദ്ധിച്ചീടും * ധൎമ്മസാരത്തെച്ചൊല്ലുന്നുണ്ടുഞാനെന്റെനാഥ ശൎമ്മാദിസൎവ്വാഭീഷ്ടാദായക കേൾക്കഭവാൻ * ദേഹിഭോജനംധനംഗ്രഹവുംകുഡുംബിനേ ദേഹിതിപാത്രംവന്നാൽദേഹവുംദേയമല്ലോ * ദേഹികൾ ജന്മാന്തരേചെയ്തോരുപുണ്യത്തിനാൽ ഗേഹിനീപതിവ്രതാഹീതയായ്ഭവിപ്പതും * അന്നംവന്നിരപ്പവൎക്കില്ലില്ലെന്നോതുന്നവൻതന്നോടുണ്ടുണ്ടുദുഃഖമെന്നോതുംദേവന്മാരും * മുന്നംനാമിരിവരുംചെയ്തപുണ്യത്താൽ ഭവാനിന്നനുകൂലയായഭാൎയ്യയായ്പ്പന്നുഞാനും * ഭൎത്താവേയഥേഷ്ടമേധൎമ്മമാചരിച്ചാലും സ്വമൎത്ത്യമല്ലധനധാന്യസംഗ്രഹമേതും * ആരാൎക്കബന്ധുവായതാരാൎക്കസുഖംചെയ്യുതാരാരെപ്പോഷിപ്പിപ്പതാരാൎക്കമരിക്കുമ്പോൾ * സുഹൃത്തായതുമിഹപരലോകത്തിങ്കലും മഹതാംചേരുംധൎമ്മമൊന്നത്രേരക്ഷിപ്പതും * അങ്ങെന്നുചെയ്യുംപാപമങ്ങുന്നേഭുജിച്ചീടും ഞങ്ങളിലാരുംചെറുതിങ്ങുവാങ്ങുകയില്ല * ബ്രാഹ്മണൎക്കേതുംദാനംചെയ്തീലെന്നിരിക്കിലോ താന്മറുജന്മത്തികൽദരിദ്രനായ്വന്നീടും * നേത്രവുംകാലുംകയ്യുംശ്രോത്രവുമനിത്യമാം ഗാത്രവുംനന്നായ്തെളിഞ്ഞിരിക്കുംകാലംതന്നെ * ധൎമ്മസംഗ്രഹംചെയ്തീടേണമെന്നുടെനാഥ ധൎമ്മിഷ്ഠന്മാൎക്കുപുരുഷാൎത്ഥവുംസുഖസാദ്ധ്യം * ധൎമ്മേണനാഗശീലയുംതന്നുടെഭൎത്താവിന്റ ശൎമ്മത്തെവരുത്തുവാനിങ്ങിനെചൊന്നനേരം * ധൎമ്മപതിയെനോക്കിപ്പുഞ്ചിരികൊണ്ടു വേദശൎമ്മാവുംചൊല്ലീടിനാൻകല്യാണീമഹാഭാഗേ * ചൊന്നതുബോധിച്ചിതുസമസ്തംവിധിവശാ ലിന്നയോളവുംകാലംപഴുതേകളഞ്ഞുഞാൻ * ഇന്നുതൊട്ടിനിമേലിൽധൎമ്മമേചെയ്വൂന്യൂന മെന്നുമുണ്ടാകയില്ലനരകംമമപ്രിയേ * ഒന്നനിനിശ്ചയിച്ചചൊല്ലേണമേതുകൊണ്ടു വന്നീടുമമശ്രേയസ്സെന്നതിന്നത്യുത്തമേ * നന്നുനന്നോൎത്തോളവുംസ്നാനവുംചെയ്തീലഞാൻ വഹ്നിയെബ്ബ

കതിപൂൎവ്വമൎച്ചിച്ചീലൊരിക്കലും * വിലാപങ്ങൾകൊണ്ടുശിവാൎച്ച
നവുംചെയ്തീലെന്നുംനല്ലൊരുഹരികഥകേട്ടതില്ലൊരുനാളും *
കല്യാണപ്രദംതുലാകാവേരീജലസ്നാനം കല്യനാംവിപ്രന്നന്നദാ
നവുംചെയ്തീലേതും * നിത്യവുംശിശ്നോദരതല്പരനായേവൃഥാ
വ്യൎത്ഥമാക്കിനേനെല്ലോജന്മത്തെക്കഷ്ടംകഷ്ടം * ഇത്തരംകേ
ട്ടുപതിവ്രതയാം സുശീലയുമുത്തരംചൊല്ലീടിനാളെത്രയുംതെളി
വോടും * പ്രത്യൂഷേകളിച്ചുത്തുസന്ധ്യയുംവന്ദിച്ചുടൻപ്രത്യഹം
പഞ്ചയജ്ഞങ്ങളേയുംചെയ്തശേഷം * വിശ്വാസമ്മതമിഷ്ടാപൂ
ൎത്താദിധൎമ്മങ്ങളുമശ്വത്ഥപ്രദക്ഷിണംസേവയുംചെയ്തീടേണം *
അശ്വത്ഥവൃക്ഷംനട്ടുനനച്ചുവളൎത്തേണ മൈശ്വൎയ്യംപുത്രന്മാരും
ഭവനേവൎദ്ധിച്ചീടും * ഏഴുരുവലത്തുവെച്ചീടിലേഴാഴിയോടു
മൂഴിയേച്ചൂഴെയേഴുവട്ടമാംപ്രദക്ഷിണം * മുമ്മൂൎത്തിസ്വരൂപമാ
മശ്വത്ഥവൃക്ഷം തന്നെസ്സമ്മോദത്തോടുനമസ്കരിച്ചീടേണമെ
ന്നാൽ * മുമ്മൂൎത്തികൾക്കുംമററുദേവന്മാരെല്ലാവൎക്കു മുണ്മയിൽ
നമസ്കാരംചെയ്തിതെന്നറിഞ്ഞാലും * ജലവുംഗന്ധംപുഷ്പമ
ക്ഷതംധൂപംദീപംഫലവുംതാംബൂലവുംമാല്യവസ്ത്രാദ്യങ്ങളാൽ *
പൂജിച്ചുനമസ്കരിച്ചീടേണമെന്നാകിലോ പൂജനീയനായേററംധ
നവാനായ്വന്നീടും * മദ്ധ്യാഹ്നമപരാഹ്നംസായാഹ്നംരാത്രി
കാലം ദൈന്യാചാരാംഗാരതവാരമിക്കാലങ്ങളിൽ * അശ്വ
ത്ഥസേവചെയ്തീടരുതുവിശേഷിച്ചും വിശ്വസിച്ചാലുമതിരഹ
സ്യംചൊല്ലിടുവാൽ * വിശ്വജ്ഞൻപൌരാണികൻ ചൊ
ല്ലിക്കേട്ടിതുഞാനും വിശേഷാൽകൃഷ്ണമാംശ്രാദ്ധദിവസേസ്ഥിര
വാരേ * ശുദ്ധനായ്പ്രദക്ഷിണംനമസ്കാരവുംചെയ്തു ബദ്ധ
വിശ്വാസഭക്ത്യാപുരുഷസൂക്തത്തേയും * പിതൃസൂക്തവും
തലിത്യാദിമന്ത്രവുംജപ്പ്വാ പിതൃചിന്തനവുംചെയ്തുരിയാടതേ
മുദാ * ജലംകൊണ്ടശ്വത്ഥത്തെനനെയ്തുഗയാശ്രാദ്ധഫല
വുംവന്നുപിതൃകടവുംവീടിക്കുടും * ഉഷസിമദ്ധ്യാഹ്നവുമശ്വ
ത്ഥംതഴുകേണം പിഴകുംമഹാവ്യാധിയപമൃത്യുവുമെല്ലാം *
സേവനംചെയ്തുതഴുകീടിലോഭാനുവാരേ ലോചനാമയമെല്ലാമ
കന്നുതെളിഞ്ഞീടും * സോമവാരത്തിലേവംനീങ്ങുന്നുഗ്രഹപീ

ഡാഭൌമവാസരത്തിന്നൊകിലുമതുപോലെ * സൌമ്യജീവന്മാരുടേദിവസങ്ങളിലെങ്കിൽ സൌമ്യമായ്സുശീലയാംകന്യയെലഭിച്ചിടും * മന്ദൻെറദിനംതന്നിൽനനച്ചുതഴകിനാൽമന്ദമെന്നിയേയഭീഷ്ടാത്ഥമൊക്കെവേസാദ്ധ്യം* മന്ത്രങ്ങളതിന്നതിനുണ്ടധികാരിയെന്നാൽ മന്ത്രജ്ഞൻഗുരുവുപദേശിക്കുമെന്നേവേണ്ടു * ഈവണ്ണംസദാചാരംശിവപൂജയുംചെയ്തു സച്ചിദാശിവശിവേത്യുച്ചമുച്ചരിക്കേണം * എന്നാകിലഭീഷ്ടങ്ങളൊക്കവേലഭിച്ചീടുമെന്നെല്ലാംസുശീലതൻവാക്കുകൾകേൾക്കയാലെ * ബോധിച്ചവേദശർമ്മാജരദ്ധനെണാകിലും സാധിച്ചാൻജിതേന്ദ്രിയൻസല്ക്കർമ്മമവ്വണ്ണമേ * അരയാൽനട്ടുതറയിട്ടുകോലവുമിട്ടു പരിചിൽപൂജിച്ചുസേവിച്ചവൻവളത്തിനാൻ * പ്രാതഃസ്നാനവുംചെയ്തുശുദ്ധനായ്ദിനേദിനേ പാഠസ്സുകോരിക്കോരിനിയതംനനച്ചീടും * സുത്രാമാവിനെശ്ശചീദേവിയെന്നതുപോലെ ഭത്താവെശ്ശുശ്രൂഷചെയ്തീടിനാൾസുശീലയും * പിതൃഗ്നിദേവകാൎയ്യേജാഗരൂകയായ്സദാ ഭത്താവുകോപിക്കിലുംമന്ദഹാസംചെയ്തിടും * ചിരിക്കില്ലേടിച്ചീടുമുള്ളത്തിൽ സന്തോഷംപൂണ്ടരികിൽസന്തുഷ്ടയായരികേചെന്നുനില്ക്കും * ഇഷ്ടമായുള്ളവസ്തുപലവുമുണ്ടാക്കിത്തന്നിഷ്ടൻഭോജനംചെയ്തശിഷ്ടത്തെഭുജിച്ചീടും * ഭത്താവാനന്ദത്തോടുംസുപ്തനായീടുന്നേര മുതലായവിഷ്ണുബുദ്ധ്യാനമിക്കുംസായാഹ്നവും * നാഥന്നാരോഗ്യശ്രീശ്ലായുഷ്യസിദ്ധിക്കദിന നാഥനേദിനേദിനേഭക്ത്യാസുപ്പന്നമിച്ചീടും * മാദേവാഗാരപൌരാണികസഭാന്തരേ ദ്ധസൌമംഗല്യംപ്രാത്ഥിച്ചവൾവണങ്ങീടും * പുണ്യകാവേൎയ്യാംതുലാമാസേവൈശാഖമാഘേകൌണ്ഡിന്യഗോത്രജാതാമജ്ജനംചെയ്യുംനിത്യം * ഉണ്ടിട്ടുകെന്നുതന്റെഭത്താവിൻനിയോഗത്താ ലുണ്ടീടുമച്ഛിഷ്ടത്തിലമൃതബുദ്ധിയോടും * വിളിക്കുന്നേരംചീളന്നുടുക്കെച്ചെന്നുമനംകുളുക്കുമാറുഭക്തിവിനയാനചിതംനില്ക്കും * കിളുത്തുചൊല്ലീടില്ലുമുത്തരംചൊല്ലുവീലാ കുളുത്തോരാശീൎവ്വാദമെന്നവളുറച്ചീടും * ശയിക്കുന്നേരംകാലുംതിരുമ്മിസ്സുഖമതി ശയിക്കുമാറുനാഥന്നരു

ത്ര്യംസത്യമെന്നറിഞ്ഞാലും * ജ്ഞാനവൃക്ഷത്തിൻകീഴിലതി ൻെറപത്രങ്ങളാൽ മാനസഭക്തിയോടുംവിഷ്ണുവെപ്പൂജിക്കിലോ * ദുഷ്ടനമുദിച്ചീടുംപെട്ടെന്നുതത്വജ്ഞാനം ശിഷ്ടനെന്നാകിൽപു നരെന്തൊന്നുചൊല്ലേണമോ * മുനിപുഷ്പങ്ങൾകൊണ്ടുനെല്ലി വൃക്ഷത്തിൻമൂലേ വനമാലിയെപ്പൂജിച്ചിട്ടുഭൂസുരന്മാൎക്ക * ഭോജ നംനല്കീടുന്നമനുജൻധനത്തിന്നു ഭാജനമായ്വന്നീടുമവിളംബി തംനൂനം * കാൎത്തികമാസത്തിങ്കൽകാൎത്തികാനക്ഷത്രത്തിലാ ൎത്തിതീൎത്തീടുംവിഷ്ണുമൂൎത്തിയെയാരാധിച്ചു * സന്നിധൌസഹ സ്രദീപംവെച്ചുസേവിക്കിലോ മന്നിടത്തിങ്കൽബ്രഹ്മജ്ഞാനിയാ യ്ഭവിച്ചീടും * ശൎവ്വദീപാരാധനസമയേവണങ്ങുകിൽ സൎവ്വ രോഗവുംതിന്നുപശുപുഷ്ടിയുമുണ്ടാം * ഹരിവാസരേനിറമേറു ന്നദീപോത്സവം ഹരിസന്നിധിയിലങ്കമ്മാറഘോഷിപ്പവൻ * ശതവത്സരംമാഘമാസത്തിൽപ്രയാഗത്തിൽ കൃതമാംപ്രാതഃ സ്നാനഫലവുംലഭിച്ചീടും * ശിവലിംഗത്തെസ്സോമവാരത്തിൽ ദാനംചെയ്യുന്നവനുള്ളൊരുപുണ്യംചൊല്ലുവാനരുതേതും * ശ്രീ പതിക്കാരാധിച്ചദീപത്തെയുഴിഞ്ഞംഗ വ്യാപകംചെയ്യിൽതീ രുംകുഷ്ഠാദിരോഗമെല്ലാം * ധൂപദീപാൎച്ചനങ്ങളേതുമില്ലാതെത ന്നെ ശ്രീമത്മനാഭൻതന്നെപ്പൂജിച്ചീടുന്നാകിലോ * ധൂമപൻ നരകത്തെബ്ഭുജിച്ചുദിവാന്ധനായ്ഭൂമിയിൽനൂറുജന്മംജനിക്കുമ റിഞ്ഞാലും * ആകയാൽസോമവാരേവിധിക്കതക്കവണ്ണം ലോ കനാഥനെപ്പൂജിച്ചുപവാസവുംചെയ്തു * സന്നിധൌവസിച്ചു റങ്ങീടാതെദിവാരാത്രം നന്നായിസ്സേവിക്കിലോമുക്തിയുംലഭിച്ചീ ടും * ഗംഗാദിതീൎത്ഥങ്ങളിൽവെച്ചേററംപരിശുദ്ധം ഗാഗാശേ ഖരന്നാരാധിച്ചതൃപ്പുകഭസ്മം * ധരിക്കിലപസ്മാരംഗുന്മവുംകു ഷ്ഠംജ്വരം തെരിക്കെന്നകന്നിടുമഖിലപാപങ്ങളും * ധൂപഭ സ്മോദ്ധൂളിതവിഗ്രഹനായനഘം ശ്രീപശുപതിപൂജചെയ്തീ ടിലത്യുത്തമം * ശ്രാദ്ധകൎമ്മവുമതുപോലവേചെയ്യിൽഗയാ ശ്രാദ്ധകൎമ്മത്തിൻഫലംലഭിക്കുമെന്നുനൂനം * അപരകൎമ്മങ്ങള ല്ലണ്ണമേചെയ്തീടുകിൽ സ്വപിതൃകുലദ്വയംസ്വൎഗ്ഗത്തെപ്രാപി

ച്ചീടും * കാർത്തികേസോമവാരേശിവപൂജയുംതഥാ പ്രോക്ത
മേചെയ്തശേഷംനിന്തിരുവടിമുമ്പിൽ * അൎഘ്യംനല്കേണംപാ
ലാലംബുവാലെന്നാകിലു മൎഘ്യനാംമഹേശനുംഗൌരിക്കുംകുമാ
രനും * ഇഷ്ടാൎത്ഥങ്ങളുംപ്രാൎത്ഥിച്ചാചമിച്ചനന്തരം തുഷ്ടനായു
പവസിച്ചുറക്കമിളെക്കേണം * ശക്തിയില്ലെങ്കിലേകഭുക്തമെ
ന്നാലുംപോരും ഭക്തിയുണ്ടെന്നാലുറങ്ങീടിലുമില്ലദോഷം * ക
ല്യാണകാലത്തിലുമുത്സവത്തിലുംപിന്നെ ക്ലേശരാംമഹാവിഷ്ണുഭ
ക്തന്മാരെത്തുമ്പോഴും * തിഥിവാരേഷുനിഷേധിച്ചസാധന
മെല്ലാവിധവുംഭക്ഷിച്ചീടാമതിനാലില്ലദോഷം * വ്രതത്തിങ്ക
ലുംനിഷ്ഠാമന്മാരാംഭക്തന്മാൎക്ക വിധിച്ചതല്ലെന്നാലുമില്ലല്ലോനി
ഷേധവും * നേരോടീവണ്ണംനോററുപിററന്നാളുഷഃകാലേപോ
പാരണംചെയ്തീടേണംനിത്യകൃത്യാനന്തരം * മുക്തിയിലിച്ഛ
യുണ്ടെന്നാകിലാസക്തിഹീന മുക്തകൎമ്മംചെയ്തീശൻതന്നെയ
ൎച്ചിച്ചീടെടോ * ഹരിസേവയുംനിത്യകൎമ്മവുംയഥാബലംകുരു
നീമഹാളയമുഖ്യപൈതൃകങ്ങളും * വിമലകൎമ്മങ്ങൾചെയ്തഗ്നി
യെവെടിഞ്ഞവ നമഹാളയംപിതൃകൎമ്മങ്ങൾചെയ്യുന്നോനും *
നിന്ദ്യനായ്ഹതനായിവന്നിടുമെന്നുനൂനം സുന്ദരിനാഥൻനപും
സകനെന്നതുപോലെ * കാൎത്തികേസോമവാരേനോററുറങ്ങാ
തെഭക്ത്യാ പാൎത്തുപാസിക്കിൽമോക്ഷംസാദ്ധ്യമാംനിസ്സംശ
യം * ചൊല്ലുവതിന്നുദാഹരണമിതിഹാസം ചൊല്ലേറുംമ
ഹീപതേകേട്ടുകൊണ്ടാലുംഭവാൻ * ശ്രവണംകൊണ്ടുതന്നെ
പാപങ്ങൾനശിച്ചുപോം ശിവപൂജനത്തിൻ്റെഫലവുംസിദ്ധി
ച്ചീടും * പണ്ടിഹഗോദാവരീതീരത്തുവിനതനെന്നുണ്ടായാൻ
സൎവ്വശാസ്ത്രതത്വജ്ഞനൊരുവിപ്രൻ * ശ്രൌതസ്മാൎത്തങ്ങളായ
കൎമ്മങ്ങളെല്ലാററിലും വൈദഗ്ദ്ധ്യശാലീശ്രുതിസ്മൃത്യാദിവിചക്ഷ
ണൻ * പരദ്രവ്യത്തെഗ്രഹിച്ചീടുവാനിച്ഛയാലേ ധരിച്ചുഭസ്മ
രുദ്രാക്ഷങ്ങളുംസദാകാലം * കാമുകൻദുരാചാരൻവാചാലൻ
ബഹുഭാഷി സോമയാജീതിമഹാവിശ്രുതൻമഹാവിദ്വാൻ *
പുത്രന്മാർപൌത്രന്മാരുമെത്രയുംവളരെയു ണ്ടുത്തമമഹോമാദിക

മ്മങ്ങളുംചെയ്തീലേതും * മൂകതനെന്നതുപോലെസജ്ജനസമാ
ജത്തിൻ നിത്യവുംശിവോഹമെന്നോതീടുംമഹാഖലൻ * കന്മ
ഠൻഡംഭശാലിനിഷ്ഠൂരൻമഹാശാ നന്മത്തനസൂയാലുകോപന
ൻദയാഹീനൻ * ദാരപുത്രാത്മഗേഹാദ്യങ്ങളിലത്യാസക്തൻ
ചോരൻനാസ്തികനേററംയവനനെന്നപോലെ* സാധുക്കൾക്കി
ല്ലാതദോഷത്തേയും കല്പിച്ചീടുംസാധുവാമാത്മജ്ഞാനിതാനെന്നു
ഭാവിക്കയും, ഇങ്ങിനെസമ്പാദിച്ചാൻദ്രവ്യവുമയ്യായിരമങ്ങിനെ
തന്നേവയസ്സെമ്പതുചെന്നകാലം*കേവലംശിശ്നോദരപൂരിതനാ
യഭൂമിദേവൻതൻഗൃഹംതന്നിൽമദ്ധ്യാഹ്നകാലത്തിങ്കൽ * കൃഷ്ണ
വാവുനാൾശ്രാദ്ധംചെയ്യാതെപിതൃദ്രോഹീ തൃഷ്ണയാപുത്രപൌ
ത്രഭാൎയ്യാബന്ധുക്കളോടും * ഭക്ഷണത്തിന്നായൊരുമ്പെട്ടിതുയഥാ
രസംതൽക്ഷണേവന്നാനൊരുപാന്ഥനുംഗൃഹാന്തരേ * വിശന്നു
ദാഹിച്ചേററംവലഞ്ഞുമന്ദസ്വരം ഭൃശംപീഡയോടന്നംയാചി
ച്ചാൻനാണിച്ചവൻ * വിനതൻചൊല്ലീടിനാൻശ്രാദ്ധമൂട്ടേണ്ടു
ന്നനീയനയമന്നത്തെയാചിപ്പതമൂഢബുദ്ധേ* കോപിച്ചീവണ്ണം
ചൊന്നവാക്യത്തെക്കേട്ടപാരം താപത്തോടതിഥിയുംചൊല്ലി
നാൻദീനദീനം * ആപന്നന്മാൎക്കദോഷമില്ലതിന്നെന്നുന്നംപ്രാ
പിച്ചോരതിഥിയെഗൃഹസ്ഥൻപൂജിക്കേണം * വിദ്വാനായ്
സോമയാജിയാംഭവാനെന്തുമൂല മിത്തരമെന്നോടവമാനിച്ചു
ചൊല്ലീടുവാൻ * ഏറെയുംകോപിച്ചുഭത്സിച്ചുപിന്നെയുംചൊ
ന്നാൻ ചോറുനീയാചിക്കിലുംവാദിപ്പാൻവരികിലും * നാസ്തി
യെന്നരചെയ്താല്പിന്നെയുംയാചിപ്പതെ ന്താസ്ഥയാഗൃഹന്തോ
റുംതണ്ഡുലംയാചിച്ചുനീ * ശ്രാദ്ധകൎമ്മത്തെച്ചെയ്തുഭുജിക്കപെരാ
ന്നത്താൽ പ്രാപ്തമായീടുമെല്ലോനരകംമൂഢപ്രഭോ * പിന്നെയും
ചൊന്നാൻപാന്ഥൻഭാൎയ്യയുംമരിച്ചുപോയ് ഖിന്നനായ്ദരിദ്ര
നായ്ക്കുന്നുഴന്നീടുമെന്നെ * വെടിഞ്ഞുബന്ധുക്കളുംസോദരൻ
പോലുംകാൺകിൽ കഠിനവാക്യങ്ങൾചൊല്ലീടുമെന്നതേവേ
ണ്ടു * ധനമുള്ളവനുണ്ടുബന്ധുക്കൾമിത്രങ്ങളും ഘനശക്തിയുംസു
ഖംദൈവതമിവയെല്ലാം* വൈദികധൎമ്മങ്ങളുമൊക്കവേയറിയും

ഞാൻ വൈമുഖ്യമില്ലായ്കയുമല്ലെന്നുചെയ്യേണ്ടതും * ദാരിദ്ര്യം കൊണ്ടുപൈദാഹംപൂണ്ടുവലഞ്ഞുഞാൻ നേരത്രേചൊല്ലുന്നമാര്ഗ്ഗത്തിലുമകപ്പെട്ടേൻ * പുരസ്ത്രീപാകകർമ്മംചെയ്യാതെപരാലയേ വിരഞ്ഞുധർമ്മഹീനംശ്രാദ്ധമൂട്ടീടുന്നവൻ * പിതൃക്കൾതന്മെമ്പ്ഭക്ഷിച്ചീടുകയത്രേനൂനം പിതൃക്കളെവൻഗൃഹേവസിക്കുന്നവരേയും * ഭവനത്തിങ്കൽനിന്നുദൂരത്തുഗമിച്ചീടു മവനെഭഗ്നന്മാരായ്ശപിക്കും പിതൃക്കളും * വിത്തവുംപുത്രന്മാരുമില്ലാതെ ലോകത്തിങ്ക ലെത്രയുംനിന്ദ്യനായിബ്ഭവിക്കയെന്നുംപിന്നെ * വംശവുംപിശാചഭൂതപ്രേതമുഖ്യങ്ങളാൽ ഭ്രംശിച്ചുപോയീടുകെന്നധികംക്രോധത്തോടും * അപ്പൊഴേദഹിച്ചുപോംവംശവും നിസ്സംശയ മഗ്നികൊണ്ടുപരുത്തിക്കുന്നെന്നതുപോലെ * പർവ്വത്തിൽശ്രാദ്ധംചെയ്തീടായ്കയുമന്യരൊക്കൊ ണ്ടവ്വണ്ണംപാകകർമ്മംചെയ്യിക്കയെന്നുള്ളതും * അന്യഗേഹത്തിൽകർമ്മംചെയ്കയുംശ്രോത്രിയന്മാ രെന്നിയേയുള്ളോർകളെയൂട്ടുകെന്നതും തഥാ * ദക്ഷിണാഹീനമായുംപാദജദ്രവ്യംകൊണ്ടു തൽക്ഷണേസംഭ്രമിച്ചുചെയ്തീടുകെന്നുള്ളതും * പവിത്രമധുമാഷമെന്നിവകൂടാതെയും പ്രവൃദ്ധനിഷിദ്ധവ്യഞ്ജനത്താൽചെയ്യെന്നതും * നാലാം യാമത്തിങ്കലുംശ്രാദ്ധഭോജനംചെയ്തും കാലത്തുമൌനംദീക്ഷിച്ചീടാതെയിരിക്കയും * ഇത്യാദിദോഷങ്ങളാലൊന്നുസംഭവിച്ചീടി ലത്യന്തംഹതമാകുംശ്രാദ്ധമെന്നതുനൂനം * ആകയാൽസാവധാനംചിന്തിച്ചുചെയ്തീടേണം ലോകത്തിൽപിതൃകർമ്മമെത്രയുംമുഖ്യമല്ലോ * വ്രതങ്ങളെല്ലാററിലുംശ്രദ്ധയാകർത്തവ്യത്താൽ പിതൃകർമ്മത്തെശ്രാദ്ധമെന്നുചൊല്ലീടുന്നതും * വിധിനാചെയ്തീടായ്കിൽശ്രാദ്ധമാസുരമായ്പോ മതിനാൽപിതൃക്കളുമധികംകോപിച്ചിടും * അവൻെറവംശത്തിങ്കലുണ്ടാകുംപുത്രന്മാരു മവ്വണ്ണമാസുരന്മാരായിവന്നീടുമല്ലോ * നാസ്തികന്മാരായവൈദികന്മാരായിപ്പിന്നെ നാസ്തിയെന്നായുംവരുംകലവുംക്രമത്താലെ * ആകയാലാമശ്രാദ്ധംചെയ്യേണമാപത്തിലു മാക്ഷതത്തോടെന്നല്ലോസ്മൃതിയുംവിധിക്കുന്നു * തിരഞ്ഞുംപദാർത്ഥങ്ങളിതന്നുംകിട്ടാ

സ്ഥിലോ ഹിരണ്യശ്രാദ്ധംചെയ്യാമെന്നുമുണ്ടൊരുപക്ഷം * ജായയില്ലാതവനുംദരിദ്രൻതാനുംപിന്നെ കായവാങ്മനസ്സുകൾ കൊണ്ടുസന്തതംഭക്ത്യാ * ശ്രീനാരായണശ്രീപാദാംബുജംസേവിച്ചുകൊണ്ടാനന്ദത്തോടുവൈരാഗ്യജ്ഞാനശ്രദ്ധാത്മാവായ് * ചണ്ഡപക്ഷാന്തനായ്ജിതേന്ദ്രിയനായ്നടക്കേണ മെന്നുമേഗൃഹത്തിങ്കൽവസിച്ചീടരുതെല്ലോ * വൈധൂര്യ്യംപൂണ്ടുനഷ്ടനായിട്ടുംനിരാശ്രമീ വൈധവ്യംവന്നനാരിഭൂഷണമെന്നപോലെ*ഗംഗാസ്നാനത്തിനായിഗ്ഗമിച്ചീട്ടുന്നുഞാനു മിങ്ങധഃപതനത്തെശ്ശങ്കിച്ചെന്നറിഞ്ഞാലും * കാശിക്ഷേത്രത്തിൽദേഹനാശപ്രാപ്തിയാലഘപാശംപോയ്സ്വർല്ലോകാവകാശവുംലഭിക്കുന്നു* ഹിരണ്യശ്രാദ്ധംയഥാശക്തിഞാൻചെയ്തീടിനേൻ പരിപൂർണ്ണതപംപിന്നെവൈഷ്ണവകർമ്മംകൊണ്ടും * അശ്വഗ്രാസാദ്ധൻതന്നെപോരുമന്നവുമത്ര സിദ്ധിക്കിലിപ്പോഴില്ലമരണമെന്നൂനം * കണ്ണുനീരോടുമേവംയാചിച്ചാൻപുനഃപുനഃ കണ്ണശ്ശൂലാദവാക്യംകേട്ടപ്പോൾവിനതനും * ധിക്കരിച്ചാട്ടിപ്പുറത്താക്കിനാൻകഷ്ടംകഷ്ടംദുഃഖത്തോടതിഥിയുംമറെറാരുഗൃഹംപുക്കാൻ * വിനതൻതന്നിക്കള്ളജനങ്ങളോടുംദുഷ്ടമനസാസംതുഷ്ടമായ്ഭുജിച്ചുയഥാരസം* അത്രനേരവുംപാർത്തിട്ടവൻെറപിതൃക്കളെ മെത്രയുംദുഃഖംപൂണ്ടുശപിച്ചുഭയങ്കരം * അതിഥിതന്നെയവമാനിച്ചനീയിന്നധഃപതനംവന്നുനഷ്ടനായ്പ്പോകയെന്നിങ്ങിനെ * കോപിച്ചുശപിച്ചുടൻദേവന്മാരോടുംദിവം പ്രാപിച്ചുപിതൃക്കളുമന്നുരാത്രിയിൽതന്നെ * കള്ളന്മാർവില്ലുമമ്പുംവാളുംശൂലവുംധരി ച്ചുള്ളവിത്തങ്ങളൊക്കെക്കവെന്നുപോകുംവിധൌ* കണ്ടുപേടിച്ചുനിലവിളിച്ചുതന്നുജനും കണ്ണംഭേദിച്ചുഗേഹംകൊള്ളിയുംവെച്ചുവേഗാൽ * മണ്ടിനാൻകവാടവുംബന്ധനംചെയ്തുതങ്ങൾ ക്കിണ്ടലുണ്ടായിട്ടുമെന്നുണ്ടായശങ്കയാലെ * ഗൃഹവുംപുത്രന്മാരുംഗൃഹിണിപൌത്രന്മാരും ദഹനൻപിടിപെട്ടുസഹസാദഹിച്ചിതു * മൃത്യുശങ്കയാബഹിഗ്ഗതനാംവിനതനു മാർത്തനാദത്തെക്കേട്ടുപേടിച്ചുമണ്ടിടിനാൻ * ആർത്തനായേററംപുത്രഭാര്യ്യാദിവിയോഗത്താൽ

പേത്തുമുച്ചത്തിൽകരഞ്ഞനവഹംബന്ധുമദ്ധ്യേ * വസിപ്പാൻ നാണിച്ചുപോയഞ്ചുയോജനമാത്രം പ്രസിദ്ധംബ്രഹ്മേശ്വരമെന്നുള്ളശിവാലയം * രാത്രിയിൽപ്രാപിച്ചിതുകാൎത്തികേസോമവാരേ ശ്രോത്രിയാകാരത്തോടുമാൎത്തനായതിക്ഷുധാ * രുദ്രാക്ഷഭസ്മങ്ങളുംധരിച്ചുവണങ്ങിനാൻ രുദ്രസന്നിധൌസോമവാസരേ വ്രതവ്യാജാൽ * ഭദ്രദായകൻതന്നെസ്തുതിച്ചുപലവിധം വിദ്രുതംജപംഭാവിച്ചിരുന്നുസഭാന്തരേ * സോമവാരവുംനോററുസോമനായ് ദയാലുവാം സോമശേഖരൻതന്നെപ്പൂജിച്ചുയാമംതോറും മുററീടുംഭക്തിയോടുംഭഗവല്ക്കഥകേട്ടു ചെററുമേയുറങ്ങാതെമേവുംബ്രാഹ്മണമദ്ധ്യേ * അററമില്ലാതപുത്രദാരാദിദുഃഖമുൾക്കൊണ്ടിററിററുവീഴുന്നൊരുകണ്ണുനീരോടുംതദാ * പാററാതെചമഞ്ഞിതുനിദ്രയുമാധിയാലെ മുററുംഭക്തിയാലെന്നുഭാവിച്ചുവിനതനും * തെററെന്നുമോഷ്ടിപ്പതിന്നെന്തുള്ളതെന്നോൎത്തുള്ളിൽ മററൊന്നുംചിന്തിയാതെമരുവുംദശാന്തരേ * നെററിക്കണ്ണനാം ദേവൻപൂജയുംസമൎപ്പിച്ചു കററമെന്നിയേയുഷഃകാലത്തുകളിപ്പാനായ് * മററുള്ളവിപ്രരെല്ലാംഗമിച്ചോരനന്തരം മുററുസേവിപ്പാനെന്നുഭാവിച്ചുചെന്നുവേഗാൽ * കാറവാൎകുഴലാളാംദേവിതൻകണ്ണുഭൂഷം തെററെന്നുകാഞ്ചിയോടുംമോഷ്ടിച്ചുസസംഭ്രമം * കൊററിനുണ്ടായിമമദാരിദ്ര്യംകൊണ്ടുള്ളമാലററിതെന്നോൎത്തുമന്ദംപുറത്തുപോന്നീടിനാൻ * ചെററുചെന്നപ്പോളലങ്കാരങ്ങൾ കാണായ്കയാൽ കൊററവൻദണ്ഡിപ്പിക്കുമെന്നോൎത്തുശിവാൎച്ചകൻ * ചുററുമങ്ങോട്ടിങ്ങോട്ടുനോക്കിമണ്ടുമ്പോൾനില തെററിയവിനതനുംപേടിച്ചുമണ്ടീടിനാൻ * പററിയെന്നോൎത്തുശിവാൎച്ചകനുംകൂടമണ്ടി ച്ചുററിനാർശിവാലയമങ്ങിനെമൂന്നുവട്ടം * എററിനാനടുത്തപ്പോൾകൽകൊണ്ടുവിനതൻെറ നെററിക്കുമീതെയുള്ളിൽനിറഞ്ഞരോഷത്തോടും * തെററെന്നുവിനതനും കയ്യിലെദണ്ഡുകൊണ്ടൊന്നെററിനാൻശിവാൎച്ചകൻതന്നുടെമൂൎദ്ധാവിലും * മുററുംപീഡയാശിവശിവയെന്നോതിപ്രാണ നററുസന്നിധൌപതിച്ചീടിനാൻശിവാൎച്ചകൻ * പത്തടിച്ചുവെ

രക്തംമർദ്ദിച്ചുവിനതനും മുക്തജീവനായ്‌വിണീടിനാൻധരാ
തലേ * ഉദ്ധൂതകേശങ്ങളോടുംരൌദ്രദംഷ്ട്രങ്ങളോടും ക്രോധവേ
വൻതാനയച്ചുള്ളകിങ്കരന്മാരും * കുന്തമുത്തോരുശ്ശൂലംവാളും
പാശവുംകയ്യിൽ ചേർത്തവനിവരേയുംബന്ധിച്ചുതലകീഴായ് *
ഇഴച്ചുമിച്ചുവാളാലറുത്തുംകൊണ്ടുപോമ്പോൾ തഴച്ചകാരുണ്യാം
ബുരാശിയാംമഹാദേവൻ * കല്പിച്ചുശിവാകാരന്മാരായദൂതന്മാ
രും മുൽപ്പുക്കഭത്സിച്ചുപാശങ്ങളുംകഴിച്ചുടൻ * ശിവനേവയാ
നിഷ്പാപന്മാരാംദ്വിജന്മാരെ നവശോഭമാംവിമാനത്തിന്മേലേ
റീടിനാൻ * അന്തകദൂതന്മാരുമായുധങ്ങളുംധരിച്ചന്തികേ
ചെന്നുസന്നദ്ധന്മാരായതിദ്രുതം * അന്തകാന്തകൻതന്റെദൂ
തന്മാരോടുചൊന്നാ രന്തഃക്രോധത്തോടിടിവെട്ടീടുന്നതുപോ
ലെ * എന്തൊരുബന്ധംജനിച്ചന്നുതൊട്ടിന്നയോളം സന്തതം
ദുരാചാരംകൊണ്ടുപാപിഷ്ഠന്മാരായ് * ഹന്തനാരകമന്നോടവി
പ്പാൻയോഗ്യന്മാരാ മന്തണന്മാരേപാശബന്ധംവേർപെടുപ്പാ
നും * അന്തരാവിമാനത്തിലാമ്മാറുകരേററിലോ കാന്തരംഗ
മിപ്പാനമയച്ചീടുമോഞങ്ങളെ * അന്തകൻഞങ്ങളുടെരാജാവു
മദ്ധ്യസ്ഥിത നന്തരാശാസ്ത്രാർത്ഥതത്വജ്ഞനാദ്ധർമ്മാത്മകൻ *
അന്ധകാരേണചെയ്തപാപംപോക്കുവാൻനര കാന്തരങ്ങളിലി
ട്ടുപീഡിപ്പിച്ചീടുന്നതും * കിന്തുനശ്വരംദേഹംക്ഷണികമെന്ന
തുള്ളിൽ ചിന്തിച്ചീടാതെപാപംചെയ്യുമിമ്മാനുഷരെ * അന്ത
മില്ലാതനരകങ്ങളിലിട്ടുപാപ മന്താവന്നിടുവോളംദണ്ഡിപ്പി
ക്കെന്നിങ്ങിനെ * ചെന്താരിലുറഞ്ഞെഴും ബ്രഹ്മാവുസൃഷ്ട്യാദി
യിൽ ചിന്തനചെയ്തുനിയോഗിക്കയാലെന്നൂനം * അന്ധബു
ദ്ധികളായനിങ്ങളുംമര്യാദക്കി നന്തരായത്തെവരുത്തീടുവാനെ
ന്തുമൂലം * ബന്ധുരമായധർമ്മമെങ്ങിനെലോകത്തിങ്കൽ സന്ധി
പ്പൂസാധുക്കളുമിങ്ങിനെതുടങ്ങിയാൽ * സിന്ധുരാസുരപരിപന്ഥി
കിങ്കരന്മാരും സിന്ധുഗംഭീരവാക്യംചിരിച്ചുചൊല്ലീടിനാർ *
ഹീനന്മാരോടുധർമ്മംചൊല്ലുംപണ്ഡിതന്മാർക്കു നൂനമപ്പൊഴേയ
വമാനവുംഭവിച്ചീടും * ദീനനാംപാമ്പിനുപാൽകൊടുക്കുന്ന

വൻപാരം ദൂതനനാരെന്നെലോകപ്രസിദ്ധമാകയാലെ * രാജസ ന്മാരാംനിങ്ങളെല്ലാധമ്മവുംധമ്മ രാജൻതന്നോടുതന്നെചെന്നു ചോദിച്ചീടുവിൻ * സൌജന്യംനിങ്ങളോടെന്തെന്നുകേട്ടതുനേ രം തേജോവൈകല്യമോത്തുയമകിങ്കരന്മാരും * അയച്ചപോ യ്യോളുവിനിവരെനീങ്ങളിന്നി യയക്കയില്ലധമ്മംത്യജിക്കയില്ല ഞങ്ങൾ ഭൂഷണധമ്മത്തിന്നുയന്നാത്തെച്ചെയ്യുന്നതു ദൂഷണമില്ല താനുംസാധിച്ചിലെന്നാകിലും * ഇത്തരംചൊല്ലിശൂലതോമരക്ര കചാദിശസ്ത്രങ്ങളസ്ത്രങ്ങളുമത്യുഗ്രംപ്രയോഗച്ചാൻ * ഇടിവെട്ടീ വണ്ണംഗജ്ജിച്ചഗജ്ജിച്ചുടലുടനേ തുടന്നപ്പോൾശിവപാഷദന്മാ രും * കോപിച്ചുഗദാഖഡ്ഗമുസലശൂലാദിയെ ക്ഷേപിച്ചാരു ടൻമഹാസത്വന്മാരത്യുൽബണം * ശങ്കരധമ്മരാജകിങ്കര സംഘംതമ്മിൽസംഘടിച്ചോരുസംഘമെത്രയുംഭയങ്കരം * കങ്ക ടജംഘോരുജാനുക്കളുമടലിലറങ്കിതന്മാരാം യമകിങ്കരോടീടി നാർ * ധമ്മനിന്ദയുംചെയ്തു കോപതാപങ്ങളോടുംധമ്മരാജ ൻെറമുമ്പിൽചെന്നവരറിയിച്ചാർ * ധമ്മൻവിസ്മയപ്പെട്ടുചി ത്രഗുപ്തേനസാക മുണ്മയോർത്തറിഞ്ഞുകിങ്കരന്മാരോടുചൊന്നാ ൻ * നിമ്മലനായമഹാദേവനോടിതുകാലം കമ്മണാപിഴച്ച നാംക്ഷമിച്ചീടേണംനിങ്ങൾ * സ്വാമികായ്യാത്ഥംദുഃഖിക്കുന്നാ കിലതുംപുണ്യമാമെന്നുതന്നെയല്ലോസ്മൃതിയുംവിധിക്കുന്ന * പൂ തമാംവാക്യംകേട്ടുബോധദൃഷ്ടികളാന് ദൂതന്മാപ്പൊഴവനോടു പൃച്ഛിച്ചീടിനാർ * പാപമേതെന്നുംപുണ്യമേതെന്നുംവിശേഷി ച്ചുംപാപനിഹാരംവരുംവഴിയെങ്ങിനെയെന്നും * യുഷ്മാദിയാ ജ്ഞാവിമുഖന്മാരാരെന്നുമെല്ലാ മസ്മാകമുപദേശിക്കേണമെന്നതു നേരം * അന്തകൻചൊല്ലീടിനാൻസമസ്തപാപങ്ങളും വെന്തു പോകുന്നധമ്മംധരിച്ചുകൊൾവിനെങ്കിൽ * അന്ത്യകാലത്തി ങ്കൽനാരായണസ്വാമിതന്നെച്ചിന്തിക്കിലൊടുങ്ങീടും സകലപാ പങ്ങളും * സൽപാത്രേസാളഗ്രാമദാനവുമവ്വണ്ണമേ കല്പിച്ച പോലെതന്നേ ദക്ഷിണവേണംതാനും * താപകാരണമായ പാപവുംചൊല്ലീടുവൻ കോപാദികൊണ്ടുമഹാനിഷ്ഠൂരത്വവും

പിന്നെ * സവ്വഭൂതങ്ങളിലുംനിഷ്കൃപാനാസ്തികത്വംസവ്വദാ പുത്രാദിയിലേറിനമമത്വവും * പുണ്യമോപരോപകാരംചെ യ്കയെന്നുള്ളതും പുണ്യപൂരുഷന്മാരെപ്പൂജിക്കലോഭംവിനാ * വിഷ്ണുപൂജനംയഥാവിഹിതംചെയ്കെന്നതും വിഷ്ണുലീലയെശ്രവി ക്കെന്നതുംപുണ്യമെല്ലൊ * ശക്തിക്കതക്കവണ്ണംസൽക്കമ്മം ചെയ്യുന്നോരും ചിത്തത്തിലലമലിവിയലുംജനങ്ങളും * വിഷ്ണു സേവകന്മാരുംശിവപൂജകന്മാരും വിഷ്ണുപൂജാദികൾക്കവേണ്ടതു കൊടുപ്പോരും * ശിവനേദേഹാന്തത്തിൽസ്മരിക്കുംജനങ്ങളും ശിവലിംഗത്തെദ്ദാനംചെയ്വോരുംസംക്ഷിണം * ശ്രോത്രിയക്ക പകാരംചെയ്യുന്നപുരുഷരും പേത്തുമൽപുരിയിങ്കൽവരുമാറി ല്ലയെല്ലൊ * കാമ്യകമ്മങ്ങൾവിട്ടുനിത്യനൈമിത്തികങ്ങളാം വണ്ണമനുഷ്ഠിച്ചകരുണാശീലന്മാരാം * ഹരിപാദാംഭോരുഹഭ ക്തന്മാരെന്നുമെൻറയരികെവരികയില്ലെന്നതു ധരിച്ചാലും * സുവണ്ണസ്തേയിസുരാപായിനാസ്തികൻശഠനവനീസ്വരംഖല്ലനെന്നാ കിലുംദേഹാന്തത്തിൽ * വിഷ്ണുദ്ധ്യാനത്തെച്ചെയ്കിൽവിഷ്ണുവേ പ്രാപിച്ചീടും വിഷ്ണുദ്ധ്യാതാവേദ്ധ്യാനിച്ചീടിലുമതുപോലെ * ഹരശങ്കരശംഭോഗൌരീവല്ലഭവിഭോ ഗിരിശവൃഷദ്ധ്വജചന്ദ്ര ശേഖരജയ * സോമവാരത്തിലേവംകീത്തിച്ചുമഹേശനനെയാ മിനിയിലുമുറങ്ങാതുപവസിക്കിലോ * ദുഷ്ടനെന്നാലുംമഹാദേവ നെപ്രാപിച്ചീടും പുഷ്ടമംഗലപ്രദേകോത്തികേസോമവാരേ * ഉപവാസവുംചെയ്തുരാത്രിയിലുറങ്ങാതെ ശിപിവിഷ്ടനെപ്പൂജിക്ക ന്നവൻനിഷ്കാമനായ് * ശങ്കരൻതൻെറപദംപ്രാപിക്കുംയഥാ സുഖംശങ്കയില്ലേതുമെന്നുചിന്തയിലുറച്ചാലും * ഓരോരൊപു ണ്യങ്ങൾ ചെയ്തോരോരോജനമെല്ലാമോരോരോപുണ്യലോകമ തിന്നനുരൂപം * പ്രാപിച്ചീടുന്നുസദാകാലവുംമമാജ്ഞയാ വൈപക്ഷ്യമില്ലസമവത്തിയാംനമുക്കെടോ * ഉച്ചത്തിൽശിവ ശിവയെന്നേവംശിവാച്ചകനുച്ചരിച്ചുടൻ മരിച്ചീടുകനിമിത്തമാ യ് വിശ്വദുഷ്കൃതങ്ങളുംനശിച്ചുശുദ്ധാത്മാവായ് വിശ്വനായ കൻതൻെറപുരത്തെപ്രാപിച്ചതും * പാപിയാംവിനതനും

കാൎത്തികേസോമവാരേ താപവുംവിശപ്പുമുണ്ടാകയാലുറങ്ങാതെ* മററുള്ളോരെന്നെബ്രഹ്മമാനിച്ചീടേണമെന്നു മുററുംചിന്തിച്ചാകിലുംശിവപൂജനംചെയ്തു * ശിവകീൎത്തനവുംചെയ്തരുണോദയത്തോളംശിവനാമത്തെനിഷ്ഠദ്വാദശസമന്വിതം * പൌരാണികന്നായ്ക്കൊണ്ടുകൊടുത്തിടിനാൻതന്റെ പൌരുഷംപ്രസിദ്ധമാകേണമെന്നിട്ടുതന്നെ * ബ്രഹ്മഹത്യയുംശിവനാമദാനത്താൽനീങ്ങി ബ്രഹ്മപൂജ്യനാംമഹേശ്വരനെസ്സോമവാരേ * ഉറക്കമിളച്ചുപവസിച്ചുസേവിക്കയാൽ നിറക്കുംശിവപദംലഭിച്ചിതറിഞ്ഞാലും * കാൎത്തികസോമവാരമാഹാത്മ്യമാക്കചൊല്ലാം പാൎത്തുകണ്ടാലുംദൃഷ്ടാന്തംമഹീസുരൻതന്നെ * ജനിച്ചദിനംതൊട്ടുപാപമേചെയ്തീടിലും നിനച്ചദേഹാന്തത്തിൽശ്രീകൃഷ്ണൻതന്നെയെന്നാൽ * സാളഗ്രാമത്തെദ്ദാനംചെയ്കിലും വിശുദ്ധനായ്മേളത്തോടെല്ലാവൎക്കുംവൈകുണ്ഠംപ്രാപിച്ചീടാം * അരുണോദയത്തിങ്കൽകാൎത്തികേസോമവാരേപരിചോടൊരുജലസ്ഥലത്തിൽസ്നാനംചെയ്തു * ഗിരിശൻതന്നെസ്സേവിച്ചുപവാസവുംചെയ്കിൽദുരിതൌഘങ്ങളെല്ലാംനശിക്കുംനിസ്സംശയം * ഇന്നുതൊട്ടിനിമേലിൽ കാൎത്തികേസോമവാരേമന്നിടംതന്നിലുപവസിച്ചുയഥാതഥം * പന്നഗാഭരണനെയുററുസേവിക്കുന്നവൻതന്നെയെന്നുമേയിങ്ങു കൊണ്ടുപോന്നീടായ്കെടോ * ലുബ്ധൻനാസ്തികൻഡംഭിസാധുനിന്ദകൻ സദാസദ്ധൎമ്മവിഹീനനായുള്ളവനെന്നാകിലും * വിഷ്ണുസേവകവ്യാജാൽശിവനെനിന്ദിക്കിലും വിഷ്ണുവേനിന്ദിക്കിലുംശിവസേവകവ്യാജാൽ * ദുൎബ്ബുദ്ധിയേറീടുമപ്പാപിഷ്ഠജനങ്ങളെ നിബ്ബന്ധിച്ചിങ്ങുകൊണ്ടുപോരേണംനിരഗ്ഗളം * ധൎമ്മരാജനുമവൻതന്റെകിങ്കരരോടുതന്മതം ബോധിപ്പിച്ചുസത്വരംസഭാന്തരേ * മാമകമപരാധംക്ഷമിക്കേണമേയെന്നു സോമശേഖരൻതന്നെനമസ്കാരവുംചെയ്താൻ * ധൂൎജ്ജടിലോകാപ്തിയിലിച്ഛയുണ്ടെങ്കിൽനീയുമൂൎജ്ജമാസത്തിൽസോമവാരോപവാസവുംചെയ്തൂൎജ്ജിതാത്മനാശിവപൂജചെയ്തുറങ്ങാതെസ്ഫൂൎജ്ജന്മാഹാത്മ്യന്മാരാംബ്രാഹ്മണൎക്കന്നേ

ദാനം * പിററന്നാശംഭക്തിപൂൎവ്വംചെയ്യേണ്ടോമഹീപതേ മുററാ
തെബാലന്മാൎക്കുംവൃദ്ധദുൎബ്ബലന്മാൎക്കും * കുററമില്ലേതുംദ്വിജന്മാ
രോടുരാത്രിയിങ്കൽ കൊററുമാംവണ്ണംസദക്ഷിണയുംചെയ്തീടുകി
ൽ * സത്യലോകംപ്രാപിച്ചുപൂജ്യനായ്വസിച്ചീടും സത്യവന്മ
ണിമൌലേസത്യമെന്നറിഞ്ഞാലും * ചിത്തത്തിൽനിഷ്ഠാമ
നായ്കാൎത്തികേസോമവാരേ ശുദ്ധോപവാസംചെയ്തുഭക്ത്യാ
യാമങ്ങൾതോറും * കൃത്തിവാസസ്സെയൎച്ചിച്ചുത്തമഫലാന്ന
ങ്ങൾ വിസ്തരിച്ചുള്ളതെല്ലാംശ്രദ്ധയാനിവേദിച്ച * സത്വരംവ
ണങ്ങുകിൽസദ്യഃപാപങ്ങളോടും മുക്തനായ്ശ്രീകൈലാസമെ
ത്തുമെന്നറിഞ്ഞാലും * അദ്ധ്യായംപതിമൂന്നുകഴിഞ്ഞുമേലുള്ളേ
ടമത്യാനന്ദേനകേട്ടുകൊള്ളവിൻചൊല്ലീടുവൻ *



ചതുൎദ്ദശോദ്ധ്യായഃ പ്രാരംഭഃ

മുന്നംശന്തനുതവപ്രപിതാമഹനായ മന്നവൻതുലാമാ
സേകാവേരീസ്നാനംചെയ്തു * തനപംഗീമൌലിരത്നംയോജനാ
ഗന്ധിയെന്ന കന്യകാപാണിഗ്രഹംസാധിച്ചാൻധരാപതേ *
ധന്യധന്യനാംപാണ്ഡുനന്ദനൻ പ്രസന്നനായന്നേരംശ്രീനാര
ദൻതന്നോടുചോദ്യംചെയ്താൻ * മന്നൎമന്നവൻമമപ്രപിതാ
മഹൻധീരനന്നുകാവേരീസ്നാനമെങ്ങിനെചെയ്തതെന്നും * ക
ന്നൽനേൎമിഴിയാളെവേട്ടതെങ്ങിനെയെന്നും കന്യയെങ്ങിനെ
യുള്ളതെന്നുംനിന്തിരുവടി * എന്നെക്കേൾപ്പിച്ചീടേണമെന്നു
കേട്ടുരുൾചെയ്താൻ മന്ദഹാസംപൂണ്ടരവിന്ദമന്ദിരാത്മജൻ * പ
ണ്ടുശന്തനുനൃപൻഗംഗയാംഭാൎയ്യയിങ്കലുണ്ടായ പുത്രൻഭീഷ്മൻ
തന്നോടുവാഴുംകാലം * കൊണ്ടാടിനായാട്ടിനായ്ചെന്നുകാളി
ന്ദീതീരെ കണ്ടുയോജനാഗന്ധിയെന്നകന്യയെമുദാ * കൊണ്ടെ
ലിന്മദ്ധ്യേമിന്നുംമിന്നലെന്നതുപോലെ കണ്ടോളംകണ്ണിനാസേ
ചനകാകാരത്തോടും * കണ്ടിക്കാൎകുഴലാളെക്കണ്ടുംമെയ്യിലെ
ഗ്ഗന്ധം കൊണ്ടുമത്യാശ്ചൎയ്യമുൾക്കൊണ്ടുമേദിനീനാഥൻ * ത

ണ്ടാരമ്പന്നുവശനായവളോടുചൊന്നാൻ തണ്ടാർമാനിനിനാ
ണംതരുണീമാണിക്യമേ * മണ്ടുംമാന്മിഴിയാളെയത്രവാഴുന്ന
തെന്തു കൊണ്ടെന്നുംനിൻെറകാന്തനാരെന്നുംചൊല്ലീടെടോ *
വണ്ടാർപൂങ്കുഴലാളുംകന്യഞാനെന്നറിഞ്ഞുകൊണ്ടാലും ദാശന്മ
കാംനാവികയെന്നുചൊന്നാൾ * അണ്ടർകോനൊത്തമന്നനെ
ന്നാലോതന്നാലുംനീ തൊണ്ടിവായ്മലർതേനെന്നവളോടപേ
ക്ഷിച്ചാൻ * വണ്ടിണ്ടകണ്ടുമണ്ടുമിണ്ടലുംപൂണ്ടുകണ്ടിൽ കെണ്ട
യുംവിരണ്ടോട്ടുംചാരുലോചനയാളും * സ്വതന്ത്രയല്ലഞാനെ
ന്നാന്തരംചൊന്നനേരമതന്ദ്രൻ നൃപേന്ദ്രനുംദാശേന്ദ്രാന്തികേ
ചെന്നു * മധുനേർമൊഴിയാളെത്തരികെന്നപേക്ഷിച്ചാ നതു
കേട്ടവൻതാനുംതൊഴുതുചൊല്ലീടിനാൻ * എന്നുടെമകളായത
നുംഗീരതന്തിങ്കൽ നിന്നുടെമകനായിജ്ജനിയ്ക്കുംകുമാരനെ *
മന്നവനാക്കിവാഴിച്ചീടാമെന്നിരിക്കിലോ തന്നീടുന്നുണ്ടെന്നുകേ
ട്ടന്നേരംനൃപേന്ദ്രനും * ഉത്തമനായഗംഗാദത്തനെവെടിഞ്ഞു
ഞാനിത്തരുണിയിലുണ്ടാംപുത്രനെവാഴിപ്പതു * യുക്തമല്ലീവം
ശവുമെത്രയുംനിന്ദ്യമെന്നാ ലിത്തരംനിരൂപിച്ചുപത്തനംപുക്കീ
ടിനാൻ * ശുദ്ധാന്തഭോഗത്തിലുംപൃഥ്വീപാലനത്തിലുംനിത്യ
കർമ്മത്തിൽസാധുസത്തമാച്ചനത്തിലും * ഇത്തിരിപോലുംചി
ത്തംസക്തിമത്തായീലേതും ചിത്തജശരങ്ങളേററത്തലുൾക്കൊ
ൾകയാലെ * എത്തിനാനൊരുദിനംമദ്ധ്യാഹ്നകാലത്തിങ്ക
ലുത്തമതപോധനൻതത്രാമാമുനിധൌമ്യൻ * പ്രത്യുത്ഥാനാ
ദിവിട്ടുമത്തനെപ്പോലെമേവും പൃഥ്വീപാലനെക്കണ്ടുമുക്തനാം
മുനീന്ദ്രനും * ബദ്ധസന്ദേഹംചൊന്നാൻബുദ്ധിമാനായൊ
രുനീ സ്തബ്ധനായിരുന്നതെന്തിത്ഥമാതിത്ഥ്യഹീനം * ഉക്തമീവ
ണ്ണംശ്രുവിച്ചുത്ഥായസാഷ്ടാംഗമായ് നത്വാപിന്നെയുംനൃപൻ
സ്വസ്ഥനായിരുന്നപ്പോൾ * സത്വരംജലംകൊണ്ടുമത്തനായ
കന്നുടെ മസ്തകത്തിങ്കൽപ്രോക്ഷിച്ചുൾത്തളിരുണർത്തിനാൻ* ക്ഷ
ത്രിയാവതംസമാംക്ഷിത്യധീശ്വരന്താനും വിദ്രുതമെഴുനേററവി
ത്രസ്തമനസ്സോടും * സ്തുത്യുക്തമാംവണ്ണമാതിഥ്യവുംചെയ്തു നമ

സ്തുത്യനിശ്ചലപൂൎണ്ണഭക്തിയോടുണൎത്തിച്ചാൻ * പൊൽത്തളിര ടികാണ്മാനെത്തുകനിമിത്തമായെത്രയും കൃതാൎത്ഥനായദ്യ ഞാൻതപോനിധേ * ഇത്യുക്തൻ ആവിനീതനാംഭക്തൻതന്നോ ടുമുനിസത്തമം ബോധിപ്പിപ്പാനുദ്യോഗിച്ചരുൾചെയ്താൻ * വൃത്തമെല്ലാമേയഥാതഥം ഞാനറിഞ്ഞുകൈവൎത്തകന്യയാപ രിതപ്തനായിതുഭവാൻ * മത്തകാശിനീരത്നലബ്ധിക്കുണ്ടുപായവു മബ്ധിമേഖലാപതേ സിദ്ധിക്കുംമനോരഥം * പ്രത്യുഷേതുലാമാ സേകാവേരീജലേകുളി ച്ചത്യന്തഭക്ത്യാശേഷശായിയാംരംഗേശ നെ * ഇസ്തോത്രംഹരിനാമാഷ്ടോത്തരശതംചൊല്ലി സ്സദ്യോവ ന്ദിച്ചീടുനീസാധിക്കുമഭീപ്സിതം * ഇദ്ധരാതലേകാവേരിക്കൊത്ത നദിയില്ലസൽസ്തവംനാമരത്നസ്തവത്തിനൊത്തുംവരാ * സിദ്ധ മെങ്കിലോശുദ്ധാചമനംചെയ്യെന്നേവം ശ്രുത്വാശന്തനുശുദ്ധാ ചമനംചെയ്തുവേഗാൽ * ശ്രദ്ധയാസാവധാനനായിരുന്നപ്പോ ൾമുനി വൎദ്ധിച്ചകാരുണ്യത്താലുപദേശിച്ചീടിനാൻ * ശ്രീരംഗ ശായിഗദാധരനെന്നാദ്യന്തമാം സാരനാമാഷ്ടോത്തരശതവുംയ ഥാതഥം * ഋഷിയുംഛന്ദസ്സുംദേവതയുംബീജാദിയുമൃഷിനായക നെല്ലാമുപദേശിച്ചശേഷം * സ്തോത്രങ്ങളെല്ലാററിലുമുത്തമംഗു ഹ്യമിദം ധാത്രീന്ദ്രനാമരത്നസ്തവമെന്നല്ലോനാമം * സൎവ്വരോ ഗഘ്നംസൎവ്വപാപഘ്നംസൎവ്വാൎത്ഥദം സൎവ്വചിന്തിതഫലദായകം സാധുപ്രിയം * വൈകാതെപോകഭവാൻമംഗലേരംഗസ്ഥലേ ചെയ്യേണ്ടോമുദാതുലാകാവേരിസ്നാനംദിവ്യം * കൈവല്യംവന്നീ ടാതെകേൾക്കേണോമാഹാത്മ്യവും വൈകുണ്ഠൻരംഗനാഥൻത ന്നുടെസന്നിധാനേ * ചെയ്യുഗോദാനംവസ്ത്രദാനവുംഭൂദാനവും വ്യാകുലഹീനംധനധാന്യവുംധാന്യദാനം * ആകുതതുല്യമന്നദാ നവും കന്യാദാനമാകാംക്ഷതീരുംവണ്ണംപായസംവിശേഷിച്ചും * ശാകാദിയോടുംപതിനായിരംവിപ്രന്മാൎക്കു • സാകല്യമാമ്മാറുനൽ കേണംദ്വാദശിദിനേ * രംഗേശൻനാമരത്നസ്തവത്താൽസ്തുതി ച്ചുടൻ മംഗലമഭീഷ്ടവുംലഭിക്കമഹാമതേ * ഇങ്ങിനെയുപദേ ശംചെയ്തുമാമുനിധൌമ്യ നങ്ങോടാശ്രമത്തിനാമ്മാറെഴുന്നള്ളീ

ടിനാൻ * ശന്തനന്റപേരന്നരാജ്യഭാരത്തെപ്പിന്നെ തൽ തനൂജനാംഗംഗാദത്തങ്കലാക്കിത്തദാ * മന്ത്രികളോടുമുറപ്പിച്ചു ടൻപുറപ്പെട്ടാ നന്തമ്മോദത്തോടല്പപരിവാരങ്ങളോടും * സി ന്ധുകൾകലങ്ങുന്നദിക്കുകൾമുഴങ്ങുന്നി തെന്തൊരത്ഭുതംവാദ്യ ഘോഷംകൊണ്ടതുനേരം * സിന്ധുരേന്ദ്രന്മാരുണ്ടോരായിരംമ ത്തന്മാരായ് സിന്ധുദേശ്യാശ്വങ്ങളുമുണ്ടുമുപ്പതുകോടി * പേര വേചെന്നതുലാകാവേരീസ്നാനംചെയ്തു രംഗസന്നിധിയിങ്കൽവ ളരെസ്നാനംചെയ്തു * രംഗനാഥനെനമസ്കരിച്ചുഭക്തിപൂർവ്വം മംഗലസ്തോത്രത്തിനാൽസ്തുതിച്ചുമഹാഭാഗൻ * ഭാഗ്യമണ്ഡപ ങ്ങളുംപലവുംചമപ്പിച്ചു പിന്നെവീണ്ടിങ്ങുപോന്നു ചിലദേശങ്ങ ളെല്ലാം * പിന്നിട്ടുമാഹിഷ്മതിസവിധേചെന്നശേഷം സന്ന മാക്കിനാൻമുപ്പത്തുരണ്ടക്ഷൌഹിണി * സന്നദ്ധന്മാരാംമ്ലേച്ഛ വീരരേണാങ്കണേ ധനഞ്ജീന്ദ്രൻഗാന്ധർവ്വമാമസ്ത്രത്തെപ്രയോഗി ച്ചു * ധന്യകാവേരീസ്നാനവൈഭവബലത്തിനാൽ തന്നുടെപു രംപുക്കുജയശ്രീസമേതനായ്തനജീരതത്തെയോർത്തുമെലിഞ്ഞു മേവുംകാലം * അറിഞ്ഞുഗംഗാദത്തൻജനകൻമനസ്സിങ്കൽ നിറഞ്ഞപരിതാപമൊക്കവേയുള്ളവണ്ണം * ഉറഞ്ഞോരാധിഭ ക്തികരുണാപൂർവ്വാത്മനാ പറഞ്ഞകൈവർത്തസത്തമനോടന ന്തമൻ * കന്യകാരത്നത്തെനീയെന്നുടേപിതാവിന്നു തന്നീടെ ന്നപ്പോഴവൻവന്ദിച്ചുചൊല്ലീടിനാൻ * നിന്ദ്യജാതീയനാംഞാ നെന്നുടെദൌഹിത്രനും നിന്ദ്യജാതീയനെന്നുവന്നീടുമല്ലോതാ നും * മൽപുത്രീപുത്രനുസിംഹാസനംനൽകാമെന്നാലല്പംസ ന്ദേഹമില്ലകന്യയേത്തരാമല്ലോ * കേല്പേറുംദേവവ്രതൻചൊല്ലി നാൻസത്യമിദം ചെല്പൊങ്ങും സിംഹാസനമിച്ഛിക്കുന്നീലഞാ നോ * നിന്നുടെദൌഹിത്രൻതാൻമന്നവനാകുന്നതു മെന്നുടെ വംശമുണ്ടാകെന്നുള്ളതില്ലയല്ലോ * എന്നാകിൽതന്നീടുവനെ ന്നുദാശനുംചൊന്നാനന്നേരംപിതൃഭക്തൻധന്യനാം ഗംഗാദത്ത ൻ * എല്ലാരുംകേൾക്കുംവണ്ണംചൊല്ലീനാനത്യുച്ചത്തി ലുള്ള നുംവ്രതിഞാനോതെല്ലമേകില്ലില്ലേതും * ചൊല്ലേറുംപുത്രനി

ല്ലെന്നാകിലുമിനിക്കിനി സ്വർല്ലോകമുണ്ടാമ്പരുംപിതൃശുശ്രൂഷ യാലേ * ഗംഭീരവാദമേവംകേട്ടവിസ്മയപ്പെട്ട ജംഭാരിമുമ്പാമ്മ മ്പരമ്പോടുസസംഭ്രമം * ഭീഷ്മഭീഷ്മേതിചൊല്ലിപ്പുഷ്പവൃഷ്ടിയും ചെയ്താർഭീഷ്മരെന്നന്നുതൊട്ടുചൊല്ലുന്നുമഹാജനം * രാജമാ നാംഗീയായയോജനഗന്ധിതന്നേ രാജാവുംവിവാഹംചെയ്തീടി ന്നാൻവിധിപൂർവ്വം*തപസമനായില്ലാരുംപിതൃശുശ്രൂഷകൊണ്ടേ വത്സനീജയിച്ചിതുസമസ്തലോകങ്ങളും * സ്വച്ഛന്ദംതവമൃത്യു ഭയമില്ലൊരുനാളും സ്വച്ഛന്ദംനിനക്കുദേഹാവസാനവുമെടോ * ഇങ്ങിനേവരംനൽകിപ്പുത്രനെപ്രമോദത്താൽ മംഗലംവരുമാറു കൈകൊണ്ടുതലോടിനാൻ * യോജനഗന്ധിയോടുംരമിച്ചുചി രകാല മോജസാസുഖിച്ചുവാണീടിനാൽനൃപോത്തമൻ * ചി ത്രാംഗൻചിത്രവീൎയ്യനെന്നുപേരോടുംരണ്ടു പുത്രരുമുണ്ടായ്വന്നി തെത്രയുംകീർത്തിയോടും * ശന്തമാകാരനായശന്തനുനൃപനേ വം ചിന്തിതാഭീഷ്ടമെല്ലാംപ്രാപിച്ചാനറികെടോ * സകലാഭീ ഷ്ടപ്രദാസഹ്യനന്ദിനിദേവി സകലപുണ്യതീർത്ഥനായികാമഹാ നദി * എന്നതിൽതുലാമാസസ്നാനത്താൽവിശേഷിച്ചുംവന്നീ ടുംപാപക്ഷയമിഷ്ടാർത്ഥസംപ്രാപ്തിയും * സ്നാനാഗ്നിഹീനൻചി രംനിഷിദ്ധാചാരനായ മാനവൻതത്രസ്നാനമാത്രേണവിശുദ്ധ നാം * മുപ്പത്തുരണ്ടുവർഷംസ്നാനാഗ്നിയജ്ഞാദികളെപ്പേരുംവെ ടിഞ്ഞുമേവീടിനമഹീസുരൻ * ഗായത്രീലക്ഷംചതുർവ്വിംശതിജ പിക്കേണം പ്രായശ്ചിത്തത്തിന്നല്ലായ്കിലോതുലാമാസേ * കായത്തെക്കാവേരിയില്ക്കാലത്തുമുക്കീടേണം സ്വായത്തമിതുല ഘുസാദ്ധ്യമാമെല്ലാവർക്കും * ആഷാഢമാസേശുക്ലദ്വാദശീദിന ത്തിങ്കൽ ശേഷശായിയെപ്പൈമ്പാൽകൊണ്ടഭിഷേകംചെയ്തു * തുളസിദളങ്ങളാലർച്ചിച്ചീടുകപിന്നെ തെളിവോടവ്വണ്ണമേനഭസ്യ മാസത്തിലും * വെളുത്തപക്ഷത്തിങ്കൽദ്വാദശീദിനംതന്നിൽ വിളക്കംചേർന്നദുഗ്ദ്ധംകൊണ്ടുചെയ്കഭിഷേകം * തുളസീദളമൊ ന്നാലെന്നാലുമർച്ചിച്ചീടിലളവെന്നിയേധനമുണ്ടാകുംദരിദ്രനും * കറുത്തവാവിലേവംചെയ്കിലോഗയാശ്രാദ്ധം വരുത്തുംഫലംവ

രുംസന്ദേഹമില്ലേതുമേ * നേരത്തേകുളിച്ചുകാവേരിയിൽതുലാമാസേ നേരുററകുഡുംബിയാംശ്രോത്രിയബ്രാഹ്മണന്നു * വസ്ത്രതാംബൂലധനധാന്യശാകാദ്യങ്ങളിൽ ശക്തിക്കാകുന്നതെന്തെന്നാലതുശിവബുദ്ധ്യാ * പ്രതിപാദിക്കിൽശിവലോകംപ്രാപിക്കുംതഥാ ശിതികണ്ഠാലയത്തിൽവിളക്കുവെച്ചീടിലും * വളരെച്ചൊല്ലീടുന്നതെന്തിന്നുതുലാമാസേ വളരുംമാഹാത്മ്യത്തെത്തഴകുംകാവേരിയേ * നിർജ്ജരന്മാരുമേററംകൊണ്ടാടീടുന്നിതല്ലോമജ്ജനംകൊണ്ടുതന്നേമോക്ഷത്തെക്കൊടുക്കയാൽ * അങ്ങിനേയുള്ളതുലാകാവേരീസ്നാനത്തിങ്കലെങ്ങാനുമൊരുത്തൻ്ക്കു വൈമുഖ്യംവരുന്നാകിൽ* അവനേജീവച്ഛവമവനീതലംതന്നിലവനുലഭിച്ചുള്ളജന്മവുംനിരത്ഥകം * യജ്ഞങ്ങൾദാനങ്ങളുംതപസ്സെന്നിവറേറക്കാൾ ഗജ്ജിക്കുന്നിതുതുലാകാവേരീജലസ്നാനം * ആകയാലെന്തുചെയ്തുംചെയ്യേണം തുലാസ്നാനമാകവേന്തുറവംശുദ്ധമാമത്രയല്ല * സത്യലോകംപ്രാപിച്ചുപൂജ്യനായ്വസിക്കുമിയദ്ധ്യായംകേൾക്കിൽസവ്വതീത്ഥത്തിൻഫലമുണ്ടാം * പതിന്നാലദ്ധ്യായവുംകഴിഞ്ഞു മേലുള്ളേടമധികംപണിപണിനമുക്കുചൊല്ലീടുവാൻ *

---

## പഞ്ചദശാദ്ധ്യായഃ—പ്രാരംഭഃ

---

സ്നാനത്തിൻവിധിയിനിച്ചൊല്ലുന്നുണ്ടെന്നാകിലോ , സാനന്ദംസാവധാനംകേൾക്കെടോനൃപശ്രേഷ്ഠ * മാനുഷക്കുണ്ടാംമോക്ഷംവിധിനാസ്നാനത്തിനാൽ നൂനംകേവലസ്നാനമനഘനാശമല്ലോ * തൌലിസംക്രാന്തിനാൾക്കുമുമ്പിലേദിനത്തിങ്കൽ കാലമേകുളിച്ചുജപിച്ചുവിശുദ്ധനായ് * ദുഷ്ടസംഗവുംദുർഭാഷണവുംദുർഭോജനം പെട്ടന്നുവജ്ജിച്ചാത്മശക്തിക്കുതക്കവണ്ണം * ബ്രാഹ്മണശ്രേഷ്ഠന്മാരേപൂജിപ്പിച്ചവർ തമ്മോടാണ്മയിൽപ്രാത്ഥിക്കേണംസംക്രാന്തിമുതല്ക്കുഞാൻ * മജ്ജനംചെയ്തീടുന്നേൻകാ

വേരീജലത്തികലിജ്ജനത്തിന്നീവ്രതംനിവ്വിംല്ലരാകേണമേ *
അതിനാൽപ്രസാദിച്ചീടേണം ശ്രീനാരായണനതിനായനുഗ്രഹി
ക്കേണമേയെന്നിങ്ങിനേ * സംപ്രാൎത്ഥിച്ചനുജ്ഞയുംവാങ്ങി
ദക്ഷിണയും ചെയ്തമ്പോടുധൎമ്മവക്താവിനേയുംപൂജിക്കേണം *
രാത്രിയിലഗ്നിഹോത്രംകഴിച്ചുണ്ണൊരുനേരം മാത്രമായ്ചെയ്തുറ
ങ്ങിയെഴുന്നേററനന്തരം * ആചമിച്ചപേന്ദ്രനെദ്ധ്യാനിച്ചവസി
ക്കുന്നദേശത്തിന്നിരൃതികോണത്തുദ്ദൂരവേചെന്നു * പുല്ലുകൊണ്ടു
വ്വീതലംമറച്ചുശിരസ്സിങ്കൽ * നല്ലവസ്ത്രവുംചുററിമുഖവുംകയ്യാൽ
മൂടി മലമൂത്രങ്ങളുംവിസൎജ്ജിക്കേണംവൎജ്ജിക്കേണ്ടും നിലവുംകേ
ട്ടുകൊൾകദേവസന്നിധിദേശം * വഴിയുംഭൂദേവസന്നിധിയുംവി
ളഭൂമി പുഴയുമനൌകാഹഞ്ചിറയുമുവർനിലം * അശുചിപ്രദേ
ശത്തുമരുതുവിസൎജ്ജനം വിശദശ്രേയസ്സുള്ളിലിച്ഛിച്ചുള്ളവൎക്കാ
ൎക്കും * കയ്യാലേശിശ്നംഗ്രഹിച്ചവിട്ടുന്നെഴുന്നേററു ചെയ്യേണം
ശൌചകൎമ്മംമൺകൊണ്ടുംജലംകൊണ്ടും * പുററുമണ്ണുവർമണ്ണും
വഴിമണ്ണേലിമണ്ണുമറേറകൻകൊണ്ടന്നതുമല്ലാതേയുള്ളമണ്ണാൽ*
അഞ്ചുരുവപാനത്തിൽപത്തുരുവിടങ്കയ്യിൽ പഞ്ചശാഖങ്ങളോ
രോന്നിങ്കലേഴേഴുപിന്നേ * ഇങ്ങിനെമലശൌചത്തിങ്കൽമണ്ണി
ൻെറവിധി ലിംഗത്തിലൊന്നുമിടങ്കയ്യിങ്കൽമൂന്നുവട്ടം * രണ്ടുക
യ്യിലുംപിന്നെയിരണ്ടുമൂത്രശൌചേ കണ്ടുകൊൾകെല്ലാശൌചം
നെല്ലിക്കയോളംമണ്ണാൽ * ആദ്യന്തംസായംപ്രാതശ്ശോധനം
ചെയ്തീടേണ മത്യന്തംശൌചസ്ഥലമെന്നതുചെയ്യായ്കിലോ *
ഭക്ഷിപ്പിച്ചീടുംപിതൃകുലത്തെയവയെല്ലാം തൽക്ഷണമശുചി
ത്വംതനിക്കുംഭവിച്ചീടും* ധരിച്ചീടേണമേവംഗൃഹസ്ഥന്മാൎക്കെ
ന്നതിലിരട്ടിച്ചിട്ടുവേണംബ്രഹ്മചാരികൾക്കെല്ലാം * വാനപ്ര
സ്ഥന്മാൎക്കുമുമ്മടങ്ങാംസന്യാസികൾക്കുനമെന്നിയേ ചതുൎഗ്ഗു
ണമെന്നറിഞ്ഞാലും * സ്ത്രീശൂദ്രന്മാൎക്കുമനശ്ശുദ്ധിവന്നീടുവോളം
ശൌചംചെയ്യേണ്ടുന്നേയുള്ളുകണക്കില്ലതിന്നേതും * മലശൌചാ
നന്തരംഗണ്ഡൂഷമെട്ടുവേണം ജലംകൊണ്ടതിൽപാതിമൂത്രശൌ
ചത്തിങ്കലും * ഭക്ഷണത്തിൻെറശേഷംഗണ്ഡൂഷംപതിനാറാ
ഭക്ഷ്യഭക്ഷണമെന്നായീടിലോനാലുവട്ടം * പാണിയെപ്പാനീയ

ത്തിൽമണിബന്ധത്തോളവുമാണിണമാറുമുക്കിയെടുത്തു സമന്ത്ര
കം * ആചമിക്കേണമുഴന്നാഴന്നതണ്ണീരിനാൽ പ്രാചിയാംദി
ക്കുനോക്കിവടക്കോട്ടെന്നാകിലും * പാലുള്ളവൃക്ഷത്തിൻകൊ
മ്പാലെമെല്ലവേപല്ലും പാലെന്നപോലെവെളുപ്പിക്കേണംവലം
ചുററി * കിഴക്കുതിരിഞ്ഞുമീശാനദിങ്മുഖനായും പിഴക്കുംമാറു
ദിക്കിൽനരകംഭവിച്ചീടും വിശുദ്ധിക്കിരാറുഗണ്ഡുഷവുംവേണ
മല്ലോ നിഷിദ്ധദിനങ്ങളിലത്രമാത്രമേപോരും * വത്സരമാസ
പക്ഷതാരവാരാദിയോത്തു സ്വസമ്പ്രദായത്തോടേസങ്കല്പിച്ചന
ന്തരം * സമസ്തപുണ്യതീത്ഥശരീരിയാംകാവേരിയെ നമസ്കാ
രംചെയ്തിഷ്ടവരത്തെപ്രാത്ഥിക്കേണം * സവ്വാഭീഷ്ടദേ ദേവിമം
ഗലേമരുദ്വൃധേ സർവ്വകന്മഷങ്ങളുംപോക്കീടുംമഹാഭാഗേ *
സ്നാനംചെയ്യുവക്കുപുണ്യങ്ങളെവർദ്ധിപ്പിക്കുമാനന്ദരൂപേമമപാ
പത്തെപ്പോക്കേണമേ * കാവേരിസിന്ധുരാജമഹിഷിഭക്തപ്രി
യേപാപനാകാരേഭുക്തിമുക്തികൾനൽകേണമേ * കാരുണ്യസി
ന്ധോസവ്വതീത്ഥരൂപിണീഭവ പാരാവാരത്തിൽനിന്നുകരയേ
ററീടുകമ്മേ * ശ്രീദീഗ്ഘായുഷ്യാരോഗ്യസ്ത്രീഗോപുത്രാദ്യങ്ങളെ
പ്രീതിയോടരുളേണമുന്നമോചനത്തേയും * സിന്ധുസംഹതിമു
ഖ്യേപാപശുദ്ധിക്കിന്നുഞാൻ നിന്തിരുവടിയിങ്കൽമജ്ജനംചെ
യ്തീടുന്നേൻ * ഈവണ്ണംകാവേരിയെസ്തുതിച്ചത്ഥിച്ചുവന്ദിച്ചാ
വോളംപുഷ്പങ്ങളാലച്ചിച്ചുജലത്തിങ്കൽ * വാരുണസൂക്തംജപി
ച്ചംബുജാക്ഷനെധ്യാനിച്ചാരൂഢഭക്തിയോടും സ്നാനത്തെച്ചെ
യ്തീടേണം * വെള്ളത്തിൽനിന്നുവിഷ്ണുഗായത്രിയെന്നാകിലും
മെല്ലവേയഷ്ടാക്ഷരമന്ത്രത്തെയെന്നാകിലും * ഒരിക്കൽമാത്രം
ജപിച്ചീടുകിലപ്പോഠംതന്നേ തെരിക്കെന്നെകനാഹപോഷ്പമഹാത്മ്യ
യുംന്യൂനം * മുമ്പിലാമ്മാറുശിവയിങ്കലെത്തോയംകൊണ്ടു സം
പ്രീതിപിതൃക്കാംക്കുമക്ഷയംഭവിച്ചീടും * ഒലൊന്നോരംബുപാ
നംചെയ്തീടുംദേവന്മാരും ചാലവേകരംകൊണ്ടുതുടച്ചീടരുതൊ
ട്ടും * ദേവാദിസന്തപ്പണംകഴിച്ചുവസ്ത്രംചുററിസ്സാവധാനമേസ
ന്ധ്യാവന്ദനംചെയ്തീടേണം * കാലത്തുതന്നെയഗ്ഘ്യംനൽകേ

ണംവിശേഷിച്ചും കാലാതിക്രമത്തിങ്കൽപ്രായശ്ചിത്താഗ്ഘ്യം വേണം * സപ്തവ്യാഹൃതിയുക്തഗായത്രീശിരസ്സോടും ജപ്തപാനീരെടുത്തുമേല്പട്ടുവിക്ഷേപിക്കേണം * ഇത്ഥംസന്ധ്യാപാസനംകഴിച്ചുസംപ്രോക്ഷിച്ചു ശുദ്ധമാംസ്ഥലത്തിങ്കൽദർഭയേവിരിച്ചതിൽ * ഇന്ദ്രിയങ്ങളെജ്ജയിച്ചിരുന്നേകാഗ്രബുദ്ധ്യാ തന്ദ്രികൂടാതെഗായത്രീജപംചെയ്തീടേണം * ജന്മഘ്നംജകാരവുംപാപഘ്നംപകാരവും ജന്മപാപഘ്നൻജപമെന്നതുധരിക്കേണം * ജന്മപാപങ്ങളറുത്തീടുന്നതാകയാലെ നിർമ്മലന്മാരുംജപമെന്നു ചൊല്ലുന്നുബുദ്ധം * ഗായന്നാമവൻതന്നെത്രാണനംചെയ്കയാലേ ഗായത്രീയെന്നുചൊല്ലീടുന്നിതുബുധജനം * അർക്കമണ്ഡലത്തിങ്കൽദ്ധ്യാനിച്ചുജപിക്കേണമുരംക്കാമ്പിലൊന്നാകിലും ഗായത്രീദേവിതന്നെ * ഹൃദയസരോരുഹേസദളാഷ്ടകേശുഭേ മൃദുകർണ്ണികാമദ്ധ്യേവിലസൽസിംഹാസനേ * ആസീനംസൂര്യകോടിചേതസംചതുർഭുജ ശ്രീസർവ്വംസഹാപരിശോഭിതംമഹാവിഷ്ണും വിശേഷാപചാരംകൊണ്ടുംപൂജിച്ചുഭക്തിപൂർവ്വം നിശ്ചലദ്ധ്യാനം ചെയ്തുജപമാരംഭിക്കേണം * മുല്പെട്ടോങ്കാരംബ്രഹ്മചാരിക്കുംഗ്രഹസ്ഥനുംഷഠംപ്രണവങ്ങരംവാനപ്രസ്ഥനുംസന്ന്യാസിക്കും * ഇരുകൈവിരലുകരംമലർത്തീമുഖാന്തേ വെച്ചിരുന്നുജപിക്കണം പ്രത്യൂഷകാലത്തിങ്കൽ * മാറിടംതൊട്ടുമദ്ധ്യാഹ്നത്തിലും നാഭിദേശം വേറിടാവണ്ണംസായങ്കാലവുംവിധിയല്ലോ * എങ്ങുമേ പഴുതെന്നികിഞ്ചിന്നുമങ്ങളായോരംഗുലികളെക്കൊണ്ടു വിളങ്ങും കൈകളോടും * വിരലിന്നിടകളിൽപഴുതുണ്ടായീടിലോ പെരികടുഷ്ടനായരാക്ഷസനായ്വന്നീടും * ഉഷഃകാലത്തുജപംകിഴക്കുനോക്കിവേണം പിഴച്ചീടാതെവിരൽപർവ്വത്താലെണ്ണീടേണം * എണ്ണമില്ലായ്കിൽശുദ്ധമില്ലേതും ഫലവുമില്ലെണ്ണുവാനക്ഷമാലാദ്യങ്ങളുമരുതല്ലോ * ഗായത്രീവേദങ്ങരംക്കുമൂലമെന്നാകയാലേ ഗേയതപംവേദത്തിന്നുമംഗുലിപർവ്വങ്ങളിൽ * വ്യത്യസ്തമായിജപിച്ചീടിലോപാദങ്ങളെ പ്രത്യക്ഷനായവിഷ്ണുവവനെന്നറിഞ്ഞാലും * കൈയൊന്നിച്ചിട്ടെത്രെജപമെന്നാകിൽബ്രഹ്മരക്ഷസ്സായ്

ഭവിച്ചീടുമില്ലസംശയമേതും * സ്വസ്ഥനായവൻകളിച്ചീടാ തെജപിക്കിലോ ദുസ്സഹ്യജക്ഷയരോഗീവൈശ്യനായ്ജനിച്ചീ ടും * കഷ്ടരോഗത്തെക്കളഞ്ഞിഷ്ടദാനത്തെച്ചെയ്യും പുഷ്ടകാരു ണ്യവാരാന്നിധിയാംശ്രീസൂൎയ്യനേ * അഭിവാദനമന്ത്രംകൊണ്ടു ഗോത്രാദിചൊല്ലിയഭിവാദ്യംചെയ്തുദീഗ്വന്ദനംകഴിക്കേണം * പ ന്ത്രണ്ടുദിവസമൌപാസനവുംമൂന്നനാളിൽ സന്ധ്യയുമൊരുദിനം ജപവുംവൎജ്ജിപ്പവൻ * നിൎണ്ണയംശൂദ്രൻതന്നെസന്ദേഹമില്ലേതു മേ ദുൎന്നയമെന്തൊന്നുള്ളജപത്യാഗത്തിൽപരം * സമസ്തപാ പങ്ങളെയൊട്ടക്കിക്കളവാനും മുമുക്ഷുജനത്തിനുമോക്ഷത്തെസ്സാ ധിപ്പാനും * അഞ്ചുപായങ്ങളുണ്ടുവിരിഞ്ചൻകല്പിച്ചവ ചെഞ്ചെ മ്മേകലിയുഗത്തിങ്കലെന്നറികനീ * വേദത്തിൽപുംസൂക്തവും ഭാരതത്തിങ്കൽഗീതാ പൂതമാമേകാദശീവ്രതവുംവ്രതങ്ങളിൽ * മന്ത്രത്തിൽഗായത്രിയുംസ്നാനത്തിൽകാവേരിയിൽ ബന്ധുരശ്രീ രംഗസന്നിധിയിൽതുലാസ്നാനം * ജനകൻപോക്കൽനിന്നുഗാ യത്രിദുന്നംഗ്രഹിച്ചനംഘാചാൎയ്യനോടുശാസ്ത്രവുമനന്തരം * ഗ്ര ഹിച്ചശൌചാചാരങ്ങളുമാചിരിക്കിലോ മഹത്വംപൂണ്ടുപരബ്ര ഹ്മകൈവല്യമുണ്ടാം * ആചാരമല്ലോസൂക്ഷ്മചിന്തയാചെയ്യേ ണ്ടതു മാചാരഭ്രഷ്ടൻസൎവ്വഭ്രഷ്ടനെന്നറിഞ്ഞാലും * അംഗഷൾ ക്കങ്ങളോടുവേദങ്ങൾപഠിക്കിലും ശാൎങ്ഗപാണിയിൽസദാഭ ക്തിയുണ്ടായീടിലും* പരമേശ്വരെഭക്തിയുണ്ടായീടിലുമന്തഃകര ണേശുദ്ധിവരാസ്വാചാരഭ്രഷ്ടന്നഹോ * ആചാരമല്ലോവേദം പ്രഥമമറിഞ്ഞാലുമാചരമെന്നുപരംശ്രുതവുംതഥാസ്മൃതം* ആചാ രംസദാമലംനിൎമ്മവുംസമാദിഷ്ടം മാചാരമൊന്നുതന്നേപരമഗ തിതാനും * ആചാരഭ്രഷ്ടൻബ്രഹ്മരക്ഷസ്സായ്ഭവരുമെന്നു മാചാര ഭ്രഷ്ടനുദ്ധ്വഗതിയുമില്ലനൂനം * ആകയാൽവേദാഭ്യാസംചെ യ്തിട്ടുസദാചാര മാകവെയനുഷ്ഠിച്ചവ്യസ്താംഗായത്രീംമുദാ * വി ധിനാജപിച്ചീടുംപൃഥിവീസുരൻ സാക്ഷാദ്വിധിതാൻതന്നെയെ ന്നുചൊല്ലുന്നുസ്മൃതിതാനും * ചതുരാമ്നായധരൻഗായത്രീജപ ഹീനൻ പൃഥിവീനിൎജ്ജരൻചണ്ഡന്ധതാമിസ്രമാകും * നരകമ

നുഭവിച്ചഥഭൂതലേപുനരുദുഃഖേന ഭ്രമിച്ചീടിനാൻപിശാചമാ
യ് * ഗായത്രിജപനിഷ്ഠൻവേദവജ്ജിതൻവിപ്രൻ ന്യായത്താ
ൽപിശാചാനാംസൽഗതികൊടുത്തുതാൻ * പരമപദംപ്രാപി
ച്ചീടിനാൻഹരിതന്റെ പുരുവാംഗായത്രീതൻമഹത്വംനിരൂ
പിച്ചാൽ * ഏവംനാരദമുനിയരുളിച്ചെയ്തനേരം താവദാനന്ദം
പൂണ്ടുചോദിച്ചുധമ്മാത്മജൻ * ചതുർവ്വേദജ്ഞൻവിപ്രനന്ധതാ
മിസ്രമാംദുർഗ്ഗതിയെപ്രാപിച്ചതുംഗായത്രീവൈമുഖ്യത്താൽ *
പൃഥിവീതലേപിശാചത്വത്തെപ്രാപിച്ചഥ നിഥരാംദുഃഖിച്ച
തുമെങ്ങിനേതപോനിധേ * ഗായത്രീസ്നാനരതൻവേദവർജ്ജി
തൻദ്വിജൻ സ്വായത്തംപിശാചാനാംമോക്ഷവുംനൽകിതാ
നും * പരമഹംസന്മാക്കശരണമായിട്ടുന്ന പരമപുരുഷന്റെശ
രണംപ്രാപിച്ചതും * എങ്ങിനെയിതുകേൾപ്പാനിങ്ങുള്ളിൽപാ
രംമോഹം മംഗലനിധേമുനിപുംഗവദയാനിധേ * കഥയകഥ
മീമാംകൃപയാകാലംസാധുകഥയാനയിക്കേണം കാലമെന്നല്ലോ
ശാസ്ത്രം * നയത്തോടേവംധമ്മജോക്തികേട്ടുള്ളിലതിശയത്തോ
ടൃഷിയനുനയത്തോടരുൾചെയ്തു * കേട്ടാലുമിതിനുദാഹരണമി
തിഹാസംകേട്ടീടിലത്യാശ്ചര്യംപാപനാശവുമുണ്ടാം * മഹിതമാ
യസഹ്യഗിരിദേശത്തിൽ ബുധവിഹിതാവാസമഗ്രഹാരംപണ്ടു
ണ്ടായിതു * ജന്മനാശുദ്ധരായ്ധാമ്മികശ്രേഷ്ഠന്മാരായ് കമ്മാ
ന്മാരായഗ്രജന്മാക്കുളണ്ടുതാനും * വേദവിദ്വരൻമിത്രസഹനെന്നാ
ഖ്യയോടും മേദിനീസുരനുണ്ടായ്വന്നിതുമഹാമതി * അത്യന്തമനുകൂ
ലയായജായയാസാക മത്യർത്ഥംസുഖേനതാനിരിക്കുംകാലത്തി
കൽ * മണിയുംന്യഗ്രോധനുമീശ്വരനെന്നുംദിന മണിതേജ
സ്വികളായ്മൂന്നുപുത്രന്മാരുണ്ടായ് * പൂർവ്വജാതന്മാരായമണി
യുംന്യഗ്രോധനുംസവ്വഥാവെടിഞ്ഞിതുഗ്രഹസ്ഥാശ്രമംതങ്ങൾ *
തൽസഹോദരൻഗുണശാലിയാമീശ്വരനും സത്സഖൻവംശ
ച്ഛേദംശങ്കിച്ചുനിജാത്മനി * സാരംഗീവിലോചനാമാതംഗീഗ
മനയാം സാരംഗീയെന്നുനാമ്നാതന്വംഗീമെയ്‌വലീരത്നം * ഉദ്വ
ഹിച്ചലംസുഖിച്ചുദ്വിജൻവാഴുംകാലം സദ്വരന്മാരാംപുത്രവിം

ശതിയുണ്ടായിതു * മട്ടത്തോൻമൊഴിയിങ്കൽകൊട്ടത്തരാഗ
ത്താൽ തന്നിടത്തെവിട്ടുമറെറാരിടത്തെഗമിപ്പീല * നിറഞ്ഞ
ക്ഷുധാൎത്തിയാൽനിരന്നുബാലന്മാരും കരഞ്ഞുതുടങ്ങുമ്പോൾവി
രഞ്ഞങ്ങെഴുനീററു വല്ലടിക്കിലുംചെന്നുമെല്ലവെചിലരോടു ;വ
ല്ലതുംയാചിച്ചുകൊണ്ടില്ലത്തുകൊണ്ടന്നീടും * ബ്രാഹ്മമാംമുഹൂ
ൎത്തത്തിലാണ്മയോടെഴുനീററു ബ്രാഹ്മണോത്തമൻസ്നാനകൎമ്മാദ്യ
ങ്ങളെച്ചെയ്യും * ഗായത്രിദേവിതന്നെദ്ധ്യാനിച്ചു ജപിച്ചിട്ടു മാ
യവണ്ണമേസഹസ്രാവൃത്തികഴിച്ചീടും * ഇങ്ങിനെകഴിഞ്ഞീടും
കാലമേകദാപുണ്യേ മംഗലേതുലാമാസേഭൂസുരവരൻതാനും *
ഒരുനാളുത്ഥായതാനരുണോദയേസഹ്യ ധരണീതരൻതൻറെപ
ശ്ചിമഭാഗത്തിങ്കൽ * കാവേരീതീൎത്ഥായത്തമാകിയചക്രതീ
ൎത്ഥേ പാലനേസ്നാനംചെയ്തുഗായത്രിജപിക്കുമ്പോൾ * മാരക
പിശാചങ്ങൾ മൂന്നുപേരിതസ്തതോദാരുണമുച്ചൈസ്തരംകരഞ്ഞു
കരഞ്ഞഹോ നിൎജ്ജലക്ഷുപോദരനേത്രക്ഷീണാസ്യന്മാർ സഞ്ചര
ന്മാരായന്ധതമസച്ഛായന്മാരായ് * ശുഷ്കകണ്ഠന്മാർകൃശോ
ദരന്മാർക്രമിയുക്തതാലുക്കൾ സൌക്ഷ്മ്യാവൃതകണ്ഠരന്ധ്രന്മാര
തി * ദാഹേനദാഹ്യമാനന്മാരായിട്ടങ്ങുമിങ്ങും ഹാഹേതിമുറവി
ളിച്ചോടുന്നനാലുപാടും * ഈശ്വരനാകുംദ്വിജോത്തമനെകണ്ട
നേരമീശ്വരനിയോഗത്താലവടക്കെത്തീടിനാർ * എടുത്തുഭ
ക്ഷിപ്പാനായടുക്കുംനേരം ദ്വിജമട്ടത്തുക്കൂടാതേജഃപടത്വംകൊ
ണ്ടവൎക്ക*വിരഞ്ഞങ്ങോടിട്ടുരെതിരിഞ്ഞുനിന്നുപിന്നെഎരിഞ്ഞ
പൈദാഹത്താൽപൊരിഞ്ഞുകരഞ്ഞിതു * പൈയ്യുംദാഹവും
കൊണ്ടുമെയ്യെല്ലാമെരിയുന്നിതയ്യയ്യോകഷ്ടമെന്തുചെയ്യേണ്ടുവി
ധങ്ങൾ * ഇത്തരംപിശാചാനാമാക്രന്ദംകേട്ടദ്വിജസത്തമ
നീശ്വരനുംഗായത്രിജപരതൻ* പിന്തിരിഞ്ഞൊന്നുനോക്കുന്നേ
രത്തുകാണായ്വന്നി തന്തരാപിശാചങ്ങൾതമ്മെയുംഭയങ്കരം *
ജപവുംസമൎപ്പിച്ചുചോദിച്ചാനവരോടു കൃപയാപരവശഹൃദയൻ
തച്ചരിത്രം * ഘോരന്മാരായനിങ്ങളാരഹോപറഞ്ഞാലും നേ
രോടെയെവിടെനിന്നിവിടെവന്നതെന്നും * ഉച്ചരിപ്പിപ്പൻഞാ

നമദ്ദൈവപാപപാശ ബന്ധന്മാരായനിങ്ങളേതുമേതപിക്കേ
ണ്ടാ * ഇത്തരം ദ്വിജവാക്യംകേട്ടഥപിശാചങ്ങൾ തഥ്യത്തെ
ച്ചൊല്ലീടിനാർകേട്ടുകൊണ്ടാലുംഭവാൻ * ഞങ്ങടെദുരവസ്ഥ
യെങ്ങിനെപറയുന്നു മംഗലാകൃതേചൊൽവനെങ്കിലുംപരമാ
ർത്ഥം * മുന്നംഞാൻസൗരാഷ്ട്രദേശത്തിങ്കൽവിഷ്ണുശർമ്മാ വെ
ന്നൊരുധരാസുരൻധനഗർവ്വാന്തനായി * ധന്യോഹംപ്രബുദ്ധോഹം
പണ്ഡിതൻകുലീനോഹ മെന്നുഗർവ്വിച്ചുസാധുജനത്തെപ്പഴിച്ചി
ട്ടും * വൈഷ്ണവപുരാണങ്ങൾവിദ്വാന്മാർപഠിക്കുമ്പോ മീർഷ്യ
യാധിക്കരിച്ചുകേൾപ്പീലാനാസ്തിക്യത്താൽ * എന്നല്ലാവിഘ്ന
ത്തെയുംചെയ്തീടുമതിനാലെ നന്ദനന്മാരുംക്ഷയിച്ചീടിനാർക്ര
മംകൊണ്ടേ * ഭാര്യയുംമരിച്ചിതുകൃഷിയുംനശിച്ചിതു മര്യാദാഹീ
നംധനംരാജാവുംവശത്താക്കി * ഗോക്കളെച്ചോരന്മാരുംമോഷ
ണംചെയ്തുനമ്മെ തൽക്കാലേബന്ധുക്കളെ വെടിഞ്ഞാരഥഞാ
നും * ക്ലിഷ്ടനായ്ക്ഷുധാർത്തിയാൽനടന്നീടുമ്പോളിടി പൊട്ടി
തിയ്യതിൽപ്പെട്ടുപെട്ടെന്നുമരിച്ചിതു * കുംഭീപാകാദിനരകങ്ങ
ളിൽചിരംവീണു ലംഭിതമായിപ്പിശാചത്വവുമിപ്പോൾമമ *
പുണ്യപൂരുഷന്മാരെലോബധിരനഹംരണ്ടു കണ്ണുമില്ലായ്കകൊണ്ടു
വികർണ്ണനെന്നാപേരും * ഇക്കാണാകിയവൻപുരാദ്രാമിഡദേശീ
യനാംദുഷ്കൃതിസുജനനെന്നാഖ്യയാമഹീസുരൻ * നിശ്ശേഷവേ
ദവിദ്യാവേദിയെന്നിരിക്കിലും നിശ്ശൗചാചാരൻനിത്യകർമ്മാദി
വിവർജ്ജിതൻ * ഗായത്രിയൊരിക്കലുംജപിച്ചീലനിശമ ന്യാ
യത്താൽസോമയാജിഞാനെന്നുഭാവിച്ചഹോ * കുണ്ഡലംക
ർണ്ണങ്ങളിലംഗുലിതന്മേൽലസൽസ്വർണ്ണമുദ്രികയേയുംധരിച്ചുധാർ
ഷ്ട്യത്തോടും * സർവ്വദിക്കിലുംചെന്നുയാഗത്തിനെന്നുചൊല്ലി
സർവ്വന്മാരോടുംവിത്തമർത്ഥിച്ചുമേടിച്ചീടും * കൊടുക്കുമെല്ലാവ
രുംസോമയാജീതിചിന്തി ച്ചൊട്ടുക്കംധനമയുതത്രയംസമ്പാദി
ച്ചാൻ * തിങ്ങിനപാപവിഷവേഗത്താലല്പായുഷാ സംഗതനാ
യിമരിച്ചഥയാതനകളിൽ * വളരെക്കാലംപതിച്ചിന്നിപ്പോൾ
പിശാചമാ യിളയിൽകൃമികർണ്ണനെന്നാംപേരോടുംകൂടി * മറേറ

വന്നജ്ജിയിനീപത്തനേരാജാവല്ലോ കററങ്ങൾചൊല്ലിസാധു നിന്ദകൻപരദ്രോഹി * ശിവസേവകന്മാൎക്കബാധയെചെയ്യുസദാ ശിവവൃത്തത്തെദൂഷിച്ചെപ്പോഴുംപറകയും * അസ്ഥിയുംകപാലവുംചാമ്പലുംസൎപ്പങ്ങളും കൃത്തിയുംധരിച്ചിരിക്കുന്നവൻശ്മശാനത്തിൽ * രാവണബാണാദികൾശിവനെസേവിക്കയാൽ കേവലംനഷ്ടായുശ്രീകന്മാരായ്ഭവിച്ചതും * ഭഗ്നെഭജിച്ചിടിലിതുപോലെല്ലാവൎക്കും ദുൎഗ്ഗതിഭവിച്ചീടുമെന്നഹോദൂഷിച്ചീടും * പുഷ്ടമാകിയപാപാധിക്യത്താൽദേഹത്തിങ്കൽ കുഷ്ഠവ്യാധിയും വ്രണംകൃമിയുംനിറഞ്ഞുടൻ * ഹാഹേതികരഞ്ഞഥമരിച്ചുനരകേഷു ഹാഹാരാവത്തോടുസൌഷുപ്തികദ്വയത്തോളം * പതിച്ചിന്നിപ്പോൾപിശാചത്വത്തെപ്രാപിച്ചതു വദിച്ചേൻഞങ്ങളുടെവൃത്താന്തയാഥാൎത്ഥ്യത്തെ * പൈദാഹംകൊണ്ടുഞങ്ങൾ തപ്തന്മാരായിവപു സ്സാദേനനാലുദിക്കുമോടുന്നുവൃഥാവൃഥാ * പേയമാംജലംവിഷസദൃശംപാദപാദി ഛായകൾദവാഗ്നിഹേതിക്കുതുല്യകളത്രെ * ഫലങ്ങൾകൃമിക്കുട്ടപൂൎണ്ണങ്ങളിതുകൾനിഷ്ഫലങ്ങളാകകൊണ്ടുദൈന്യമാനന്മാർഞങ്ങൾ * ഇത്തരംവാക്കുകേട്ടിട്ടുത്തരംചൊന്നാൻനിങ്ങൾ തത്വംചൊല്ലേണംകാലമെങ്ങിനെകഴിക്കുന്നു * ഏതൊരുദിക്കിൽവാസമേതുവാനാഹാരവുമേതൊന്നുസുഖകരംഹൃദയേഭവാദൃശാം * ഈശ്വരൻതൻെറവാക്യംകേട്ടഥപിശാചങ്ങൾ പ്രശ്രയാനത്വംചൊന്നാരഞ്ജലിബന്ധത്തോടും * എവിടെസദ്വൃത്തരിതങ്ങളെപ്പോക്കീടുന്ന ഹവനാദവേദമന്ത്രജപങ്ങൾവൎജ്ജിക്കുന്നു * എവിടെദേവപൂജാവൎജ്ജിച്ചീടുന്നുപര മവിടെയെല്ലോക്കിപ്തമന്നംഞങ്ങൾക്കുസദാ * സന്ധ്യാകാലേഷുദീപസ്പൂൎത്തിയുംഗോമയാംഭ ശ്ശുദ്ധിയുംശൌചസദാചാരാദിക്രമങ്ങളും * ശാസ്ത്രോക്തവഹ്നിസല്ക്കാരങ്ങളുമില്ലാത്തൊരു പത്തനേഞങ്ങൾക്കന്നംവാസവുംക്ലിപ്തമല്ലോ * പണ്ഡിതിഭേദവുംഭിക്ഷാനിന്ദയുമശുചിയും വന്ധകീമാരാംസ്ത്രീകളുള്ളഗേഹത്തിങ്കലും അസ്നാതമാരാം സീമന്തിനിമാർപചിച്ചന്നം ക്ലിന്നംപൎയ്യുഷിതവുംകേശദൂഷിതംതഥാ * എന്നിവയെല്ലാംക്ലി

സ്ഥമല്ലോഞങ്ങൾക്കസദാ പിന്നെയസ്സുഖവാസമായതുംചൊല്ലാമല്ലോ * ബ്രഹ്മഘോഷവുംദേവപൂജസേവാദിയും ബ്രാഹ്മണസല്ക്കാരവുംവേറിട്ടമന്ദിരങ്ങൾ * മൂഢമാന്നാരീജനംകൂട്ടന്നേടവുംപാരം കൂടസാക്ഷികളുമുള്ളഗ്രഹാരവുംതഥാ * വാസ്തുമസ്തകപാദങ്ങളിൽഭാഗ്ഗ്വീപതി മൃത്യുനാശനനികേതങ്ങളില്ലാത്തദേശം * പിതൃദേവാത്ഥംഹോമതപ്പണങ്ങളുംഗ്ഗുരുപിതൃശ്ശുശ്രൂഷശ്ശൂന്യമായുള്ളഗ്രഹങ്ങളും * ഇങ്ങിനെയുള്ളനിഖിലാലയങ്ങളുംഞങ്ങൾക്കിംഗിതസുഖവാസകല്പിതങ്ങളാമല്ലോ * ഘോരമാംപിശാചത്വംദുസ്സഹദുഃഖപ്രദം പാരാതെയതിൽനിന്നുമോചിപ്പിച്ചീടേണമേ * നിന്തിരുവടിതന്നെക്കണ്ടപ്പോൾതന്നെഞങ്ങൾക്കെന്തൊരത്ഭുതം മനഃശ്ശുദ്ധിയുംവന്നുകൂടി * സൂര്യോദയാന്തംതമസ്സെന്നതുപോലെ സതാമായ്യാണാന്ദശ്നാന്തം ബന്ധമെന്നല്ലോമതം * ഇത്തരംചൊല്ലിക്കരയുംപിശാചങ്ങളുടെയുക്തത്തെക്കേട്ടകൃപാനിധിയുംചൊല്ലീടിനാൻ * ഖേദിച്ചീടെണ്ടാനിങ്ങൾമോദിച്ചീടുവിൻസദ്യസ്സാധിപ്പിച്ചീടുവാൻഞാൻ ഭവതാമഭീപ്സിതം * ഇങ്ങിനെചൊല്ലിനിജകമണ്ഡികതന്നിൽനിന്നു മംഗലംകവേരജാതീത്ഥമാദായകയ്യാൽ * മുമ്മൂത്തിസ്വരൂപഗായത്രിയെദശാവത്തി സമ്മോദംയഥാവിധിദ്ധ്യാനിച്ചുജപിച്ചഥ * തൽക്ഷണേപിശാചമൂദ്ധാക്കളിൽപ്രോക്ഷണംചെയ്തക്ഷണേപൈശാചിയാംതനുവേവേറിട്ടവർ * ദിക്കുകളെല്ലാംവിളങ്ങീടുമാറുള്ളതേജസ്സുകൾക്കൊണ്ടുദിവ്യരൂപന്മാരായിനഭസ്ഥലേ * നിന്നതിപുണ്യരൂപമീശ്വരംദ്വിജോത്തമം സന്നതന്മാരായ്സ്തുതിച്ചീടിനാരമുഹുമ്മുഹുഃ * രക്ഷസ്ത്വംതന്നിൽനിന്നുഞങ്ങളെയിക്ഷണത്തിൽ രക്ഷിതാവായഭവാനായ്ക്കൊണ്ടുനമസ്കാരം * നമസ്തേപുണ്യരൂപനമസ്തേതപോരാശേ നമസ്തേദയാനിധേനമസ്തേമഹാത്മനേ * ഇത്തരംസ്തുതിച്ചവർസദ്വിജാനുജ്ഞയോടു മുത്തമവിമാനേനനാകലോകവുംപുക്കാർ * പതിനഞ്ചദ്ധ്യായവുംചൊല്ലിയേനിനിയുംഞാനധികശ്രദ്ധയോടു കേട്ടുകൊള്ളുവിൻശേഷം *

---

## ഷോഡശാദ്ധ്യായഃ—പ്രാരംഭഃ

---

ഈശ്വരൻപിന്നെമൌനമാശ്രിത്യഗായത്രിയെ വിശ്വസിച്ചുള്ളിൽധ്യാത്വാമൂന്നുരുപ്രാണായാമം * കഴിച്ചുജിതേന്ദ്രിയൻജപിച്ചങ്ങിരിക്കുമ്പോൾ തഴച്ചമോദത്തോടുംസിദ്ധഗന്ധൎവ്വന്മാരും * ബ്രഹ്മൎഷിദേവന്മാരുംസമ്മദാന്വിതംതദാ ബ്രഹ്മജ്ഞൻവിപ്രൻതന്നെപുഷ്പവൃഷ്ടിയുംചെയ്തു * തൽക്ഷണേശംഖചക്രധരന്മാർതേജസ്വികൾ പക്ഷിവാഹനപ്രചോദിതന്മാർവൈഷ്ണവന്മാർ * സൌമ്യരൂപന്മാരായദൂതന്മാർനയത്തോടും ബ്രഹ്മവിത്തമൻതന്നെപ്രാപിച്ചുചൊല്ലീടിനാർ * പൃഥ്വീദേവനാം ഭവാൻതന്നാൽഗായത്രീജപവൎദ്ധിതപ്രഭാവേന സൎവ്വലോകവും ജിതം * നിൎഗ്ഗതികളാംപിശാചങ്ങളെമോചിപ്പിച്ചു സൽഗതി കൊടുത്തതുമോൎക്കുമ്പോൾമഹത്ഭുതം * പരലോകാൎത്ഥമായനിന്നുടെമഹാധനം പരന്മാൎക്കുപകാരമാകിയഭവാനിന്നി * എങ്ങിനെസ്വൎഗ്ഗലോകംലഭിച്ചീടുന്നുബത തുംഗമാംസമുദ്രത്തെപ്ലവശൂന്യനെപ്പോലെ * ഏവംശ്രീഹരിദാസന്മാരാലുക്തനാംഭൂമിദേവേന്ദ്രൻചൊല്ലീടിനാനഞ്ജലിബന്ധത്തോടും * അന്യോപകാരംപുണ്യസാധനംപരപീഡ നന്നല്ലാപാപാൎത്ഥമെന്നല്ലയോ ശാസ്ത്രമതം * സാൎത്ഥതൽപരംദേഹംഭൂമിഭാരാൎത്ഥംപരന്നാൎത്തിയെത്തീൎക്കുംകായംദിവ്യമെന്നറിഞ്ഞാലും * പരമശ്രൌതസ്മാൎത്തസത്തപോജപദാന ശ്രുതീൎത്ഥാദിസേവാഹോമകൎമ്മാദികളും * വ്യൎത്ഥങ്ങൾപരോപകാരാൎത്ഥശൂന്യന്നുബത പാൎത്തുകണ്ടാലുംഭസ്മാഹുതിയെന്നതുപോലെ * സ്വോദരംഭരിയായമൎത്ത്യനുംശുനകനും ഭേദമെന്തഹോപാൎത്താൽസമന്മാരിരുവരും * ജീമൂതവാഹകൎണ്ണാദികൾക്കുംപരലോകം കാമദാനംകൊണ്ടല്ലൊ സിദ്ധിച്ചുസൎവ്വാത്മനാ * തടികളെല്ലാംദൂരഗതികളായിത്തന്നെ സതതംപരോപകാരാൎത്ഥമായ്പ്രവാഹിച്ചു * വൎത്തിക്കകൊണ്ടല്ലയോപരിശുദ്ധകളെന്നു സിദ്ധിച്ചുപ്രസിദ്ധിയുംസൎവ്വലോകങ്ങളിലും * ഇന്നിപ്പോൾനിങ്ങളുടെദൎശനംകൊണ്ടും പരമിന്നിമേൽ

ചെയ്യുംനിത്യകർമ്മാനുഷ്ഠാനംകൊണ്ടും * സിദ്ധിക്കുംപരലോക മിനിക്കെന്നറിഞ്ഞാലും സിദ്ധമാംപ്രമാണമെന്നാകിലോശ്രുതി വാക്യം * ഇത്തരം വിപ്രവരിഷ്ഠോക്തിയെക്കേട്ടുപുരുഷോത്തമ ദാസന്മാരുമുത്തരംചൊല്ലീടിനാർ * നശ്വരദേഹൻഭവാനെ ങ്ങിനെസംപാദിക്കും ശാശ്വതംധർമ്മമതിവിസ്മയംനിരൂപിച്ചാൽ * ബ്രഹ്മമുഖ്യന്മാരായസർവ്വപ്രാണികൾസദാ ജന്മനാമൃത്യുഗ്രസ്തന്മാരെന്നുധരിച്ചാലും * കരസ്ഥംപുണ്യംപരാധീനമായ്ചെയ്തിട്ടിനി തരത്തിൽസമ്പാദിപ്പാനെന്നുമോഹവുംവൃഥാ * മൃഗതൃഷ്ണയിൽജലഭ്രമംപോലഹോമോഹമകമേക്ഷണികമാം ദേഹത്തിലുണ്ടാകിലൊ * അന്ധകൂപത്തിലന്ധനെന്നതുപോലെവീണ ഹന്തവൻസന്താപമാംസിന്ധുവിൽമുഴകീടും * ഇത്തരംവിഷ്ണുദൂതന്മാരുടെവാക്യംകേട്ടിട്ടുത്തരംചൊന്നാൻ വിപ്രസത്തമനീശ്വരനാം * ഇനിക്കുപരലോകമില്ലെങ്കിൽവേണ്ടാതാനും കനത്തഖേദംപൂണ്ടിങ്ങുഴലുംപിശാചന്മാർ * ദുർഗ്ഗതിവേറിട്ടവർനാകത്തെ പ്രാപിച്ചാലും സൽഗതിയിനിക്കിതിനാലെവന്നീടുമല്ലൊ * അന്യോപകാരംകൊണ്ടുവിഷ്ണുവുംപ്രസാദിക്കും ധന്യന്മാരാകുന്നതുമന്യോപകാരത്തിനാൽ * ഈശ്വരൻപ്രസാദിക്കിലെന്തഹോവരേണ്ടതും ശാശ്വതമധീനനാമീശ്വരനവനത്രെ * ഇങ്ങിനെ ധർമ്മംധർമ്മവേത്താവാമവൻചൊന്ന തെങ്ങിനെവിസ്തരിച്ചുപറയുന്നിതുമഹം * കേശവദാസന്മാരുമാശയെതുഷ്ടന്മാരായ് പേശലവാചാബാഢവേശ്വരനോടുചൊന്നാർ * സന്തുഷ്ടന്മാരായ് ഞങ്ങളന്തണർകുലമൌലെ കിന്തുതേദ്ദുസ്സാദ്ധ്യമായെന്തുവാൻ ലോകങ്ങളിൽ * വൈദികതപസ്സുകൊണ്ടഖിലലോകങ്ങളും സാദരംസമ്പാദിക്കപ്പെട്ടിതുഭവാനാലെ * ഇക്കണ്ടദിവ്യയാനം സ്വച്ഛന്ദംകരയേറി ചൊല്ക്കൊണ്ടദിവ്യലോകംവൈഷ്ണവംപ്രാപിച്ചാലും * ഹരിദാസന്മാരുടെസരസവാക്യംകേട്ടു ധരണീസുരവര്യൻപരമാദരപൂർവ്വം * തരുണാരുണകോടിസദൃശച്ഛവി യാനവരമാരുഹ്യവിഷ്ണുദൂതന്മാരോടുംചേർന്നു * വൈകുണ്ഠലോകംദിവ്യംപ്രാപിച്ചുവസിച്ചിതു വൈകുണ്ഠദ്ധ്യാനപാരായണനായുള്ള

കാലം * ഗായത്രീജപപ്രഭാവത്തിനാലവൻപിന്നെ തേജസ്വീ ഗാഥിപൃഥിവീന്ദ്രനന്ദനനായി * ജനിച്ചവിശ്വാമിത്രനെന്ന പേരോടുകൂടി കനത്തസുകൃതത്താൽപ്രാപിച്ചുബ്രാഹ്മണ്യവും * കർമ്മാൻതുലാമാസേകാവേരീസ്നാനനിഷ്ഠൻ ശർമ്മണാബ്രഹ്മർഷി ത്വംപ്രാപിച്ചാൻനിരർഗ്ഗളം * ഇത്തരമീശ്വരോപാഖ്യാനത്തെ പ്പഠിക്കിലും ശ്രദ്ധയാകേട്ടീടിലുംപാപനാശവുമുണ്ടാം * ദീർഘ മായസ്സുംബ്രഹ്മതേജോവൃദ്ധിയുംഹരി ഭക്തിയുംസ്വദേഹാന്തേമു ക്തിയുംലഭിച്ചീടും.............................(*)..............................

ധന്യനാംശ്രീനാരദനേരുളിച്ചെയ്തീടിനാൻപിന്നെയും ധർമ്മസാ രംധർമ്മജൻതന്നോടേവം * വിളക്കംചേരുംഗൃഹേസന്ധ്യരണ്ടി ലുംപല വിളക്കുവെക്കുന്നവൻശ്രീനാരായണൻതന്നെ * ധർമ്മ സാധനങ്ങളിലാദ്യമിദ്ദേഹമല്ലോധർമ്മ സാദ്ധ്യത്തിന്നതുപോല വെവിവാഹവും * കാര്യാർത്ഥസാരംപരലോകസാധനംനൂന മാര്യന്മാക്കിവമൂന്നുംസ്വത്ത്വ്യംവിശേഷിച്ചും * പഴയജലംകൊ ണ്ടുപാകംചെയ്യുന്നാദിയും പുഴുവുള്ളന്നംകേശദൂഷിതംവേകാത്ത തും * ഏറ്റവെന്തതുമഗ്രംഭിക്ഷുക്കനൽകാത്തതുംചൊറേവംനി ന്ദിതങ്ങളായുള്ളഗേഹത്തിലും * ദേവതാർച്ചനംഹോമമില്ലാത്ത ഗേഹത്തില്വ മേവമേഭാര്യാഭർത്താക്കന്മാരിലൊരുത്തരിൽ * അ ശുചിയുണ്ടാകിലുംദേവന്മാർപിതൃക്കളേ മശ്രുഭേതദാലയേവരുമാ റില്ലെന്നുമെ * പുണ്യമാംശ്രുതംകൊണ്ടുകർണ്ണങ്ങൾശോഭിക്കുന്നു. കുണ്ഡലംകൊണ്ടല്ലല്ലോചണ്ഡാംശുസുതസൂനോ * ദാനത്തെ ക്കൊണ്ടുതന്നേപാണിയുംവിളങ്ങുന്നു മാനിച്ചുധരിക്കുന്നകങ്ക ണംകൊണ്ടല്ലേതും * ഘൃണയാപരോപകാരംകൊണ്ടേശരീരവു മണിയുംചന്ദനംകൊണ്ടല്ലടോമഹാമതേ * ഭൂഭാരമൈത്രേസ്വകാ

* മുമ്പുണ്ടാക്കീട്ടുള്ള ഈ ഭാഷാഗാനത്തിൽ മൂലത്തിലെ നൂററിൽ ചില്വാനം ശ്ലോകങ്ങളും അതിലുള്ള ഒരു കഥയും വിട്ടുപോയി കാണുക യാൽ ആയതിനെ ഇപ്പോൾ നൂതനഭാഷാഗാനരൂപമായുണ്ടാക്കി. (൧൧൩-ാം പേജിൽ ആദ്യത്തെ ൯ വരികൾ ശേഷം ൧൧൩-ാം പേജിൽ ൨-ാമത്തെ വരിവരെ നൂതനകൃതിയാകുന്നു.

യ്യാൎത്ഥമാത്രമാന്ദേഹം ശോഭനംപരോപകാരാൎത്ഥമായതുദിവ്യം*
ഭൎത്താവന്തികത്തിങ്കലില്ലെങ്കിൽഭാൎയ്യതന്നെകൎത്തവ്യമായഹോമം
ചെയ്യേണംശുചിയായേ * ശിഷ്യന്മാരുത്വിക്കുകളാകിലുംചെ
യ്തീടേണംശിക്ഷയിൽഭാൎയ്യാഭൎത്താക്കന്മാരിലൊരുത്തരെ * അരി
കെയിരുത്തിട്ടമ്പതിമാരില്ലെങ്കിലോ വരികയില്ലഹോമഫലമെ
ന്നതുനൂനം * സ്ഥാത്മമാൎഗ്ഗത്തിലിധ്മംപ്രാദേശായതംവേണ
മോൎത്തുകൊൾകിരട്ടിച്ചുകാണേണംപരിധിയും * അംഗുഷ്ഠമാ
ത്രംതപക്കമഗ്രവുംവേണംതാന്ത മെണ്ടമെകീടാദിജന്തുക്കളില്ലാ
തെയായെ * അത്തിയുംപാലാശവുമശ്വത്ഥംകരിങ്ങാലിയുത്തമ
വില്വമപാമാൎഗ്ഗവുംദൂൎവ്വാകുശം * സമിത്തിനെട്ടുംനന്നുമുള്ളുകൾക
ളയേണം ശമിയുംകരിങ്ങാലിയെന്നിവരണ്ടുംവിനാ * വഹ്നിദേ
വനെജ്വലിപ്പിക്കേണം ധമനിയാലെന്നിയെമുഖം കൊണ്ടുക
ത്തിച്ചീടരുതെന്നും * ധാത്രിയില്ലായിലൊമദ്ധ്യേയിധ്മാദിയിട്ടു
മെനസ്സിനെജ്വലിപ്പിക്കേണമെന്നറികനീ * വഹ്നിജിഹ്വ
യിൽതന്നെഹോമിച്ചീടേണംസദാ വഹ്നിക്കുശിഖതന്നെജിഹ്വ
യെന്നറിഞ്ഞാലും * അല്പജ്വാലയിൽദാരുഭസ്മധൂമങ്ങളില മല്പ
ബുദ്ധിനാചെയ്തീടരുതാഹുതിയെന്നും * വ്യാധിയുംബുദ്ധിക്ഷ
യംനിന്ദയുംദാരിദ്ര്യവും ബോധിച്ചീടേണമതിൻഫലവുംക്രമ
ത്താലെ * ദേവതൎപ്പണംഹോമമാജ്ജവംഭക്തിബലി ദേവപൂജ
യുംദേവതീൎത്ഥത്താൽചെയ്തീടേണം * ഉള്ളംകൈകൊണ്ടുപന്ത്ര
ണ്ടളന്നഹവിസ്സിനാ ലുള്ളിൽശ്രദ്ധയാഹോമംചെയ്യേണംദേവ
കാൎയ്യേ * എങ്കിലോഹോതാവിനുഹോമത്തിൽഫലമെല്ലാം
ശങ്കയെന്നിയെസിദ്ധിച്ചീടുമെന്നറിഞ്ഞാലും * സമിദാരൂഢാ
ഗ്നിയുമാത്മാരൂഢാഗ്നിതാനും സമയവയത്തിങ്കലഹുതമായീടി
ലും * മഹിതമായധാൎയ്യമാണാഗ്നിനാലുരാത്രമഹ്നകമെന്നാകി
ലുംലൌകികമാഗ്ന്യോംദ്ദേഢം * എന്നുമേദിവാകരനസ്തമിച്ചനന്ത
രമെന്നുനാഴികരണ്ടിന്നകമെയൌപാസനം * യാമാദ്ധത്തി
ന്നുമുമ്പെയാകിലുംചെയ്തീടേണം പോമെന്നാൽസമസ്തപാപ
ങ്ങളുംനിശ്ശേഷമായ് * ഭുജിച്ചിട്ടൌപാസനംകഴിക്കുംമഹീസുരൻ

ഭുജിക്കുംത്രൈലോക്യദുഷ്കൃതങ്ങളെല്ലാംദ്രവം *പിന്നെയുമവൻ ഗ്രാമസൂകരമായിജജ്ജിച്ചനപാഹം വിഷ്ഠതന്നേതിന്നുതിന്നുഴന്നീടും * ആകയാൽകണ്ഠപ്രാപ്തപ്രാണനാമവൻപോലു മേകദാ ഹോമാൽപൂവ്വംഭുജിച്ചീടരുതെല്ലോ * ഉദയിങ്കലുംശരാവത്തിലുംമഹാഗ്നിയിൽ സ്വഭമശ്രൂദ്രാഗ്നിയിലശ്മമസ്തകത്തിലും * വിധവാഗ്നിയിൽസൂതകാഗ്നിയിങ്കലുമേവംവിധമാ മഗ്നിയിങ്കൽ ചെയ്യരുതൌപാസനം * അരുണോദയത്തിങ്കൽകുളിച്ചുഗായത്രിയുംപരിചിൽജപിച്ചുഷ്ണകിരണോദയത്തിങ്കൽ * വിധിയാംവണ്ണമൌപാസനംചെയ്യുൻതന്നെ ശ്രുതിപാരഗനെന്നുമനസി ധരിച്ചാലും *,മന്ത്രതന്ത്രങ്ങളുടെവിപര്യാസനത്തിനാലുംയന്ത്രവൽഭ്രാന്തകാലത്തിൻെറയന്തരത്താലും * ഉണ്ടാകുംദോഷങ്ങളെത്തുളസീസമിത്തിൻെറ ഖണ്ഡങ്ങൾനിശ്ശേഷമായ്ക്കളയുമറിഞ്ഞാലും * തുളസീസമിത്തിനാൽജ്വലിക്കമഗ്നിയിങ്കൽ തെളിവിൽപവ്വഹോമമാചരിച്ചീടുന്നാകിൽ*ആയിരംവഷംഗയാശ്രാദ്ധംചെയ്യുള്ളഫലമയാസമെന്നിയെസിദ്ധിക്കുമെന്നറിഞ്ഞാലും * തുളസീസമിത്തിങ്കൽകലരുമഗ്നിയാലെനളിനേക്ഷണൻമുമ്പിലൊരിക്കലെന്നാകിലും * ധൂപിച്ചീടുന്നസാരഗ്രാഹിവൈകുണ്ഠലോകംപ്രാപിച്ചുസസംമോദംപൂജ്യനായ്വസിച്ചീടും * കാത്തികംതുലാമാഘംവൈശാഖംവഹ്നിസേവാ പാത്താലേപുണ്യസങ്കല്പങ്ങളാമിവയഞ്ചും * പഞ്ചപാതകങ്ങളുംനിർമ്മൂലമാകുംവണ്ണംസംഭേദിപ്പതിന്നാലെചുഞ്ചുക്കളറിഞ്ഞാലും * ഇക്കാലത്തിങ്കൽസ്നാനത്തിന്നില്ലശക്തിയെങ്കിൽ മുഖ്യമാംതുലാസ്നാനമാത്രമാചരിക്കേണം * ഒന്നിനുമെളുതല്ലിങ്ങെന്നടങ്ങീടുംദ്വിജൻ ചണ്ഡാലനായേകോടിജന്മങ്ങൾജനിച്ചീടും * ശക്തനെന്നാകിലഗ്നിഹോത്രമാചരിക്കേണം ശക്തിയില്ലെങ്കിൽസ്മാത്തവഹ്നിയെപോരുംതാനും * സവ്വവേദാത്മകനാംവഹ്നിയെപ്രാത്ഥിക്കേണം സവ്വദാഹോമാന്തത്തിൽബ്രാഹ്മണൻഭക്തിയോടും * ഭഗവൻനമോസ്തുതെകരുണാനിധെസ്വാമിൻ ഭഗവൻ സ്വാഹാദേവീവല്ലഭവിശ്വമൂത്തേ * സവ്വദുഷ്കൃതങ്ങളുംതരസാനീക്കേണമെ ഹവ്യവാ

ഹനദേവരക്ഷാദീക്ഷിതപ്രഭോ * നിന്തിരുവടിയെല്ലോജഗത്തി
ന്നാധാരവും സന്തതംഭൂയോഭൂയോനമസ്തേനമോനമഃ * ഏവം
പ്രാൎത്ഥിക്കിൽസൎവ്വാഭീഷ്ടവുംപ്രാപിച്ചീടും ദേവദേവനാമഗ്നിദേ
വൻെറകാരുണ്യത്താൽ * വ്യാധിയെക്കൊണ്ടോരാജോപദ്രവം
കൊണ്ടോപിന്നെ പ്രാതഃസ്നാനാഗ്നിഹോത്രങ്ങൾക്കുവൈകല്യ
മെങ്കിൽ * ബ്രാഹ്മമാംമുഹൂൎത്തത്തിലുത്ഥായപാദങ്ങളുമാണ്മയിൽ
പ്രക്ഷാളിച്ചിട്ടാചമിച്ചിരുന്നുടൻ * ഇന്ദ്രദിങ്മുഖനായിശുദ്ധ
മാനസത്തോടു മിന്ദിരാരമണനെ ധ്യാനിച്ചോരനന്തരം * ഗം
ഗാകാവേരീമാഘവൈശാഖങ്ങളെയെല്ലാം മംഗളതുളസിയെ
ശ്രീനാരായണനേയും * പ്രത്യേകംനൂറെറട്ടുകീൎത്തിക്കിൽത
ത്തൽഫലംസത്വരംലഭിച്ചീടുംശങ്കയില്ലതിനേതും * ശ്രീനാരാ
യണകഥാമൃതവുംകാവേരിതൻ സാരമാംമാഹാത്മ്യവുംകേൾക്കു
ന്നജനത്തിനു * വളരുംപീഡയാലേതളരുംമൃതികാലേ തുള
സീതീൎത്ഥംസാളഗ്രാമതീൎത്ഥവുംഭക്ത്യാ * സേവിച്ചശിരസ്സിങ്ക
ൽധരിക്കുംജനങ്ങൾക്കു ഭാവിയാംമാൎഗ്ഗംദിവാകരനെന്നറിഞ്ഞാ
ലും * ഉദ്യാനദേവാലയഗ്രാമങ്ങൾവൃക്ഷങ്ങളു മുദ്യോഗസമന്വി
തമുണ്ടാക്കിരക്ഷിപ്പോൎക്കും * സ്തുത്യകൃതംപോലെരാജ്യംരക്ഷിക്കും
നൃപന്മാൎക്കും ഗത്യൎത്ഥമാൎഗ്ഗംദിവാകരനെന്നറിഞ്ഞാലും * കാ
വേരിസ്നാനമെന്നുംദേഹനാശത്തോളവും പാവനമായതുലാ
മാസത്തിലെന്നാകിലും * ആചരിപ്പോൎക്കുമതിന്നില്ലേതുംശക്തി
യെന്നാലാശു കാവേരീമാഹാത്മ്യംമുദാകേൾക്കുന്നോൎക്കും * സ്നാ
നവുംചെയ്തുതുലാമാസേകാവേരീജലേ സൂനങ്ങൾകൊണ്ടുശിവ
ലിംഗത്തെപ്പൂജിപ്പോൎക്കും * ഭാരതംതുലാമാസേമദ്ധ്യാഹ്നത്തിന്നു
മുമ്പിൽ ശ്രീരാമായണംതഥാസായാഹ്നകാലത്തിലും * കേൾ
ക്കയുംപഠിക്കയുംചെയ്യുന്നജനങ്ങൾക്കുംശ്ലാഘ്യമാംമാൎഗ്ഗംദിവാക
രനെന്നറിഞ്ഞാലും * സഹധൎമ്മിണീവിപരീതയാംഗൃഹസ്ഥനു
സഹസാവിധിനശിച്ചിട്ടുമെന്നതുപോലെ * അനവദ്യമാംവി
പ്രജന്മവുംനശിക്കുന്നിതനിവേദ്യാന്നമുപജീവിച്ചിട്ടതുപോലെ। *
അഗ്നിമാനായവിപ്രൻതന്നുടെപാപൌഘവും ഭഗ്നമായ്നശി

ഏകവിംശോദ്ധ്യായഃ—പ്രാരംഭഃ

ശ്രീപതിതന്നെക്കണ്ടുഭൂപതിസുതൻപാത്ഥൻ ശ്രീപാദങ്ങളേവന്ദിച്ചാനന്ദബാഷ്പത്തിനാൽ * അഭിഷേകവുംചെയ്തുലഭിയാവസ്തുകണ്ണാലഭിമോദേനപാനംചെയ്തീടുന്നതുപോലെ * ഗോവുതൻവത്സൻതന്നെനാവാലെവിലേഹനമാവിമ്മോദേന ചെയ്തുംവണ്ണമാശ്ലേഷംചെയ്താൻ * ഉത്ഥായമകിഴ്ന്നള്ളോരുംതളിരോട്ടം തൊഴുതുത്തമപുരുഷനോടിത്തരമുണത്തിച്ചാൻ * കരുണാനിധേതവചരണസരോജംമെ ശരണംജഗല്പതേപരിപാലയപ്രഭോ * ഹംസമാനസപത്മഹംസനിന്മായയാലെ ഹംസവാഹാദികളുംസംസാരേവലയുന്നു * പുംസാമ്മാദൃശാംപുനഃ കിംസരോജാക്ഷവിഷ്ണോകംസാരെരമാരസാവല്ലഭനമോസ്തുതേ * കരുണാകരൻതാനരുൾചെയ്തിതുപാരം പെരുതാംമനോരഥം കരുതിബ്ഭവാനെന്നെ * ചിന്തിച്ചതെന്നാകിലുംഅന്തിനിൻഭക്തികൊണ്ടുസന്തുഷ്ടനായഞാനോ ചിന്തിതംസാധിപ്പിപ്പൻ * ദ്വാരകാപുരിയിങ്കൽസന്ന്യാസിവേഷംപൂണ്ടു പോരികപാതുമ്മാസ്യവ്യാജത്താലഭീപ്സിതം * സാധിക്കമെന്നുള്ളതുബോധിക്കമമസഖേഖേദിച്ചീടരുതൊട്ടുംമോദിക്കമാറാക്കവൻ * സന്ന്യസിച്ചീടുന്നാകിൽധന്യമാംഗൃഹാശ്രമം പിന്നെയെങ്ങിനേനാഥവന്നുകൂടുന്നുപോററി * വൃഷ്ണിവംശാധീശ്വരൻകൃഷ്ണനുമതുനേരം ധൃഷ്ണസത്തമനായജിഷ്ണുവോടരുൾചെയ്താൻ * വേഷവുമുപനിഷൽഘോഷവുംകൊണ്ടുണ്ടോവാനേഷണവിഹീനമാം സന്ന്യാസമായീടുന്നു * ഗവ്വാദിദോഷംനീങ്ങിസ്സവ്വദാമനസ്സിൻെറ നിവ്വികല്പത്വമത്രെസന്ന്യാസമാകുന്നതും * സവ്വത്രേശ്വരനെന്നവിജ്ഞാനംകൊണ്ടുതന്നെ നിവ്വികല്പത്വംവരുമനസ്സിന്നെന്നുനം * അത്രനാളെക്കുംകമ്മംചെയ്യേണംനിഷ്കാമനായെത്രയുമെങ്കലുറച്ചീടിനഭക്തിയോടും * അന്യഭാവത്തെവേറിട്ടെന്നെസവ്വത്രകാണാമെന്നാകിൽപ്പിന്നെത്തദാസന്ന്യസിച്ചീടാമെടോ * മാനസേവികല്പസങ്കല്പങ്ങളോടുംപരഃമാനന്ദംപരബ്രഹ്മംഞാനെ

ന്നുചൊല്ലിവാചാ * കൎമ്മസന്യാസംചെയ്യുംമൂഢനന്ധനെപ്പോ
ലെ നന്മയെന്നിയെയധഃപതനംപ്രാപിച്ചീടും * സൎവ്വത്രകാ
ണാമെന്നെസ്സൎവ്വമെങ്കലേകാണാം നിൎവ്വാണാത്മകംബ്രഹ്മ
ജ്ഞാനമാമത്രവന്നാൽ * നിൎഗ്ഗമിച്ചീടാംഗ്രഹത്തിങ്കന്നുവിരക്ത
നായ് സ്വൎഗ്ഗംഹാലാതലവുംഭേദമില്ലവനേതും * സന്യാസവേ
ഷമാത്രം പൂണ്ടുകൎമ്മത്തെത്യജിച്ചന്യായംവൎത്തിപ്പവൻകീഴ്പ്പട്ടുപ
തിച്ചിടും * എത്രനാളുംഗായത്രിയെസ്സേവിച്ചവരുന്നതു മത്ര
നാളവനധഃപതനംഭവിച്ചീടാ * ക്ഷാന്തനായ്വിരക്തനായ്ശുചി
യായ്മൽഭക്തനായ് ദാന്തനായ്ശ്രദ്ധാലുവായിട്ടുന്നമഹാപുമാ
ൻ * സന്യാസംചെയ്തുസൎവ്വകൎമ്മവുംനിരാശനായ്ധന്യനാംയതി
ശ്രേഷ്ഠൻതന്നെയാശ്രയിക്കേണം * തോഷേണനടിക്കുന്നനട
നെന്നതുപോലെ ദൂഷണമില്ലയതിവേഷംപൂണ്ടതിനാലെ * ഭൂ
ഷണമായ്വന്നിടാസന്യാസംകലികാലേ ദോഷമെന്തെടോതവ
വേഷമാത്രത്തിനാലെ * ഏതുമേഭവാനിതുഹേതുവായുള്ളിലൊ
രു ഭീതിയുണ്ടായീടരുതാദിതേയേന്ദ്രസൂനോ * സന്യാസിവേഷം
പൂണ്ടുവന്നാലുംപുരത്തിങ്കലെന്നാകിൽസ്സാധിപ്പിപ്പൻനിന്നഭിലാ
ഷത്തെഞാൻ * നന്ദനന്ദനനിന്ദ്രനന്ദനനോടു നന്ദിച്ചെന്നേ
വമരുളിച്ചെയ്തന്നിശയിങ്കൽതന്നെ * തേരിലാമ്മാറുകരയേറി
ച്ചെന്നവിളംബം ദ്വാരകാപുരംപുക്കാനാരുമേയറിയാതെ * നി
ൎജ്ജരേന്ദ്രൻതാനുംവിജ്വരമനസ്കനായ് നിൎജ്ജിതേന്ദ്രിയഗ്രാമ
നെന്നുള്ളഭാവത്തോടു * കാലമേയതീന്ദ്രൻറകോലവുംപൂണ്ടു
ങ്ങൊരു ശൈലഗഹ്വരസ്ഥലമാലംബിച്ചിരുന്നിതു * പത്മ
ജാമനോഹരൻപത്മലോചനൻപിന്നെ ഛത്മനാനന്ദംവനഭോ
ജനവ്രതത്തിന്നായ് * സന്യാസിവാഴുംഗുഹാസന്നിധാനത്തിലാ
മ്മാറുന്നതന്മാരായരാമാദിയാദവന്മാരെ * കൈയ്യെത്തിച്ചാൻ
വ്രതമെന്നുഷ്ഠിച്ചവരെല്ലാം തക്കവണ്ണമേഘോഷിച്ചുത്സവംകഴിയു
മ്പോൾ * സന്യാസിവരനെക്കണ്ടെത്രയുംവിനീതനായ് സ
ന്നിധൌവീണുനമസ്കരിച്ചസസംഭ്രമം * ഉഗ്രസേനനുംബല
ഭദ്രരോടൊത്തു ചിന്തിച്ചഗ്രേനിന്നത്യാമോദഗൽഗ്ഗദാക്ഷരത്തോ

ടും * ചൊല്ലിനാന്മഹാമുനേഭഗവൻദയാസിന്ധോ ദുർല്ലഭംയു
ഷ്മദീയദൎശനംഞങ്ങൾക്കെല്ലാം * ഭാഗ്യാതിരേകംകൊണ്ടുകേവ
ലംസിദ്ധിച്ചിതു യോഗ്യമാഷ്ന്നിതസ്മദ്രാജ്യവുമെന്നുനൂനം * കി
ങ്കരനായോരെന്നാൽകിങ്കരണീയംവിഭോ നിൻകൃപാലേശമെ
ങ്കലങ്കരിച്ചീടേണമേ * എന്നെല്ലാംചെല്ലുന്നേരംകണ്ണുകളടച്ചു
വാറൊന്നുമേയുരിയാടാതിരുന്നോരനന്തരം * വിസ്മയപ്പെട്ടേ
വരുമസ്മദ്ദേശത്തുദേഹം വിസ്മരിച്ചോരുയതിവാഴുന്നോൻഗൃഹാ
ന്തരേ * പൃച്ഛിക്കിൽപോലുംചൊൽവാനിച്ഛിക്കുന്നീലചൊററം
നിശ്ചലധ്യാനനിഷ്ഠനെത്രയുമത്യത്ഭുതം * ഏവംചൊന്നതുകേ
ട്ടുദേവദേവനാംവാസുദേവനുമുദാസീനഭാവേനചൊല്ലീടിനാൻ *
പലരുണ്ടല്ലോവനനിലയമയിൽപോലെ ബലമേറിനമുനികുല
മോരോരോദിശി * ശരണമവൎക്കെല്ലാമരണ്യംതന്നെയെത്തു ക
രണീയമാംകാൎയ്യംനമ്മാലെചൊല്ലീട്ടവിൻ * യാദവന്മാരുംത
ദാമാധവനോടുചൊന്നാരാദരഹീനമേവം ചൊല്ലരുതെടോകൃ
ഷ്ണ* ബാലതകൊണ്ടുള്ളൊരുബാലിശബുദ്ധിതന്നെ മൂലമീവണ്ണം
ചൊൽവാനില്ലസംശയമേതും * സന്ന്യാസിപരിവൃഢനന്നത്തേ
ഗ്രാസമാത്രമെന്നാലുംഗൃഹത്തിങ്കൽവന്നുഭോജനംചെയ്തിൽ *
തപ്തിതമായ്വന്നീടുംതല്പിതൃകുലമെല്ലാമപ്പടിലോകംമൂന്നു മുല്ലലജ
ന്മാദിയും * അങ്ങിനെതന്നെയതിയിങ്ങുവന്നീടുന്നാകിലങ്ങു
ചെന്നിങ്ങുകൂട്ടിക്കൊണ്ടുന്നീടരുതല്ലോ * മുമ്പിനാൽക്ഷണിച്ചേ
കൻതൻഭവനത്തിൽകൊണ്ടുന്നമ്പിനാൽ സന്ന്യാസിക്കുഭിക്ഷ
നൽകീടുന്നാകിൽ * നരകംപ്രാപിച്ചീടുമത്രയല്ലേകഭിക്ഷാച
രനാംസന്ന്യാസിയെപുരുഹൂതനുംപിന്നെ * ക്രൂരദംഷ്ട്രങ്ങളായ
സാരമേയങ്ങളെക്കൊണ്ടോരോരോമൎമ്മംതോറും പാരാതെകടി
പ്പിക്കും * ആകയാൽസന്ന്യാസിതാനാഗമിച്ചീടുന്നിതെന്നാകി
ലോപൂജിച്ചീടാമാകുന്നവണ്ണമതു * നല്ലതെന്നെൻറപക്ഷമല്ല
യെന്നാകിൽനിങ്ങൾ ക്കെല്ലാമെന്തതുകാൎയ്യംവന്നതുമെന്നേവേ
ണ്ടു * എന്നരുൾചെയ്തീടിനോരിന്ദിരാവരൻ തന്നോടന്നേരം
യാദവന്മാർപിന്നെയുംചൊല്ലീടിനാർ * ചാതുൎമ്മാസ്യത്തെത്തു

ടങ്ങീട്ടവാനുള്ള നാളിന്നേതും വൈകാതെസന്ന്യാസീന്ദ്രനെപ്പുര
ത്തിങ്കൽ * കൊണ്ടുപോകേണമിതുകണ്ടീലേവൎഷകാലം കൊ
ണ്ടലാലെങ്ങും മൂടിക്കൊണ്ടിരുണ്ടതിവേലം * താലാങ്കൻതാനും
ചൊന്നാൻബാലനാം കൃഷ്ണനുണ്ടോ കാലദേശവും ധൎമ്മാധൎമ്മവു
മറിയുന്നു * കാൎയ്യകാൎയ്യങ്ങളറിഞ്ഞാൎയ്യന്മാരാം നിങ്ങളിക്കാൎയ്യ
മെന്തിനുകൃഷ്ണൻതന്നോടുചോദിക്കുന്നു * സന്ന്യാസീന്ദ്രനെത്തൊ
ഴുതന്നേരം യാദവന്മാരന്ന്യൂനാദരമുണൎത്തിച്ചിതുവിനീതരായ് *
നിന്തിരുവടിയെഴുന്നള്ളേണം പുരത്തിങ്കല ന്തരം കൂടാതെചാതു
ൎമ്മാസ്യം കഴിവോളം * അങ്ങിരുന്നരുളേണമെങ്ങളിൽകൃപ
യാലെ മംഗലാത്മകയതിപുംഗവനമോസ്തുതേ * അൎജ്ജുനൻ
ചെറുമിഴിച്ചുജ്ജനംതന്നെനോക്കി സജ്ജനമോദചിഹ്നം മന്ദ
ഹാസവും ചെയ്താൽ * യതിയെയെഴുള്ളിച്ചതിമോദേനപുരമ
ധ്യേകമട്ടത്തൊരുമഠത്തിലിരുത്തിനാർ * ഭിക്ഷുവായ്ഗൃഹേഗൃ
ഹേഭിക്ഷയേററുണ്ടു പാൎത്ഥനിക്ഷുകോദണ്ഡബാണലക്ഷ്യയായ
നാരതം * മൌനം ദീക്ഷിച്ചുദിനമഞ്ചാറുചെന്നശേഷ മാനന്ദം
പൂണ്ടുബലഭദ്രരും ചൊല്ലീടിനാൻ * തുടങ്ങീചാതുൎമ്മാസ്യം വൎഷ
വും തഥാലോകം നടുങ്ങും വണ്ണം ഗൎജ്ജിക്കുന്നിതുമേഘങ്ങളും * എ
ങ്ങിനെജഗൽഗുരുവായസന്ന്യാസീശ്വര നങ്ങോടിങ്ങോട്ടുപരിമാ
റേണ്ടുഭിക്ഷാൎത്ഥമായ് * നമ്മുടെഗേഹത്തിലുദ്ധ്യാനാന്തൎഗ്ഗൃഹ
ത്തിങ്ക ലിമ്മഹായോഗീശ്വരൻനിൎവ്വ്യഥം വസിക്കേണം * ഉഗ്ര
വീൎയ്യനാം ഹലായുധൻെറവാക്യങ്ങൾ കേട്ടുഗ്രസേനാദികളുമവ
നേപ്രശംസിച്ചാർ * പുഞ്ചിരിപൂണ്ടുതലകുലുക്കിമായാമയൻ കി
ഞ്ചനനേരം മിണ്ടാതിരുന്നോരനന്തരം * ചൊല്ലിനേനേകരാത്ര
മാത്രമേസന്ന്യാസിയേ വല്ലവരെന്നാകിലും ഗൃഹത്തിൽപാൎപ്പി
ക്കീലോ * പാപത്തിന്നിരിപ്പടമാസ്ത്രരുമവന്തുനമാപൽക്കാല
ത്തിലെങ്കിൽദോഷമൊട്ടില്ലതാനും * വരുത്തീടുന്നാകിലും താൻ
തന്നെവരികിലും വിരക്തനല്ലെങ്കിലോബുഭുക്ഷുവെന്നാകിലും *
കടത്തീടരുതന്തൎഗ്ഗൃഹത്തിൽസന്ന്യാസിയെപ്പെട്ടുക്കമനൎത്ഥങ്ങൾ
വല്ലതുമല്ലാൎയ്യിലോ * പിന്നെയും ചൊല്ലീടിനാൻമുസലീകൃഷ്ണൻ

തന്നോടെന്നുണ്ണീധൎമ്മാധൎമ്മംതിരിയാനിനക്കെടോ * കാട്ടിലും വസിച്ചീടാംവീട്ടിലുംസമബുദ്ധ്യാവാട്ടമില്ലാതയതിശ്രേഷ്ഠന്മാൎക്ക വിശേഷം * സത്യജ്ഞാനാനന്ദനേന്ദാമൃതാത്മകന്നേതും പ്ര ത്യപായവുമില്ലസത്യമെന്നറിഞ്ഞാലും * പണ്ടേവംപ്രഭാവം ഞാൻകണ്ടീലമററാൎക്കുമേ കണ്ടോളംമഹാത്ഭുതമുണ്ടാമെന്നതേ വേണ്ട * നമ്മുടെഗൃഹത്തിങ്കലിമ്മഹാത്മാവുവാണാൽ നമ്മയ്ക്കും നമുക്കേററമഭ്യുദയവുമുണ്ടാം * വൃദ്ധവാക്യാനുസാരബുദ്ധിയാ ലെന്നുഭാവിച്ചിദ്ധമോദേനസാകംമൌനത്തെപരിഗ്രഹി * ച്ചി ത്തിരിനേരമിരുന്നിത്തരംചൊല്ലീടിനാ നുത്തരമ്മഹാവാഗ്മിസ ത്തമൻജഗന്നാഥൻ* കല്യാണംവരുംമാൎഗ്ഗമെല്ലാരും ചിന്തിക്കേ ണം വല്ലജാതിയുമതിന്നില്ലസംശയമേതും * നല്ലതുവരുത്തുന്ന തല്ലെന്നുചൊല്ലീടുക യല്ലേതുമെന്നാൎയ്യൻതാൻചൊല്ലുന്നതോ ൎത്തീടേണം * സന്യാസിസൎവ്വോത്തമനാപൂജ്യനെന്നതുന്നന മന്യ ഭാവമ്മേചെറുതില്ലതിന്നെന്നാകിലും * രാജമാനാലങ്കാരരാജ മന്ദിരേപല രാജീവനേത്രമാരുംകന്യയുംതോഴിമാരും * കണ്ടാ ലെത്രയുംമനോമോഹനാംഗികളായോ രുണ്ടല്ലോസന്യാസിയെ ക്കൊണ്ടങ്ങുചെന്നീടിനാൻ * ഏകാന്തേസുഖത്തോടുമേകനാ യ്യാഴുംനേര മേകദാചിത്തഭ്രമംഭവിപ്പാനെളുതല്ലോ * പണ്ടു സൌഭരീമഹായോഗീന്ദ്രൻമനോജമാൽ കൊണ്ടുമാന്ധാതാവി ൻെറമകളരായീടുന്ന * വണ്ടാർപൂങ്കുഴലിമാർതമ്മെയുംവിവാ ഹംചെയ്തിണ്ടൽതീരുന്നവണ്ണംരമിച്ചുഭോഗിയായാൻ * ആഴി യിൽമുങ്ങിവാണാനായിരംസംവത്സര മാഴവേമഹാമുനിഗൌത മൻജിതേന്ദ്രിയൻ * മഹിളാമണിയായോരഹല്യാനിമിത്തമാ യ് മഹതാംവരൻപിന്നെരമിച്ചാനവളോടും * മാമുനിശ്രേഷ്ഠ ൻമഹായോഗീന്ദ്രൻപരാശരൻ കാമിനീകൈവൎത്തകന്യയെക്ക ണ്ടമൂലം * കാമമാൽപൂണ്ടുപൂണ്ടാൻപ്രത്യക്ഷേശപരൻമുന്നം യാ മുനാംഭസ്സിൽനിന്നിട്ടുത്രയുമുല്ലചൊല്ലാം * രാമാരത്നമാംതിലോ ത്തമയെക്കണ്ടുധാതാ വാമോദംപൂണ്ടുപുണൎന്നീടുവാൻതുടങ്ങു മ്പോൾ * കാമനുംകണ്ടുപരിഹസിച്ചാൻസഭാന്തരേ ഭീമരോ

ഷേണശപിച്ചീടിനാൻവിരിഞ്ചനും * ശ്രീമഹാദേവൻതൻെറ നെററിക്കണ്ണങ്കിയിങ്കൽധീമദമേറുന്നനീഭസ്മമാകെന്നീവണ്ണം * ക്ഷേമമിജ്ജഗത്തുകൾക്കുണ്ടാവാൻശാപമോക്ഷം കാമാന്തകൃപയാലേനൽകിനാനനന്തരം * അതിനാലത്രേഞാനുമധുനാ ചൊല്ലുന്നിതു മിതിനാൽകുററമുണ്ടാമെന്നപ്പോൾമുസലിയും * യതികൾഗൃഹസ്ഥരുംമദനാതുരരായ രതുനീചൊന്നതിന്നുമിതിന്നുംബഹുഭേദം * എന്നതമെല്ലാംതവസമ്മതമെന്നധർമ്മം വെണ്മയിൽഭജിക്കെന്നുപൂർവ്വജവാക്യംകേട്ട * കാട്ടിലെസ്സന്ന്യാസിയെനാട്ടിൽകൊണ്ടന്നുമന്നം വീട്ടിലുള്ളറക്കല്ലോകൊണ്ടുപോകുന്നതിപ്പോൾ * എന്തൊന്നുവന്നായമെന്നുണ്ടായീലുള്ളിലെതു മെന്തെന്നുചൊല്ലുന്നുഞാനെന്നരുൾചെയ്തീടിനാൻ * വൃദ്ധയാദവന്മാരുംബലഭദ്രാദികളും ബദ്ധമോദത്തോടെഴുന്നെള്ളിച്ചുസന്ന്യാസിയെ*ശ്രീവാസുദേവാലയോദ്യാനത്തിങ്കലാക്കിസുഖമാവസിപ്പിച്ചുവണങ്ങീടിനാരുടനുടൻ * അങ്ങിനെചിലദിനം കഴിഞ്ഞശേഷംയതി പുംഗവപ്രഭാവംകണ്ടേററവുംപ്രസന്നയായ് * വാമലോചനാമണിമൌലിയാംസുഭദ്രയെ കാമപാലനും ശുശ്രൂഷാർത്ഥമായ്നിയോഗിച്ചാൻ * കോമളനായകൃഷ്ണൻതന്നോടുചൊന്നനേരം കോൾമയിർക്കൊണ്ടുനാഥനുള്ളിലാനന്ദത്തിനാൽ * എങ്ങിനെയിഷ്ടമെന്നാലങ്ങിനെചെയ്തുകൊൾവിനിങ്ങുബോധിക്കുംവണ്ണമെങ്ങിനെവന്നുകൂട്ടു * ഉഗ്രസേനാദിലോകപൂജിതന്മാരാംനിങ്ങൾ ക്കൊക്കവേബോധിക്കിലാരുള്ളതല്ലെന്നുചൊൽവാൻ * എന്നുചൊന്നതുകേട്ടുബലഭദ്രരുംചൊന്നാനെന്നുണ്ണിചൊല്ലീടരുതീവണ്ണമൊരിക്കലും * നിന്നധീനന്മാരല്ലോഞങ്ങളൊക്കവേപിന്നെ സന്ന്യാസിസ്വരൂപത്തെയുള്ളവണ്ണമേഭവാൻ * അറിയാഞ്ഞത്രേപലവുരുവുമോരോവിധം പറയുന്നതുന്നുനംബാലിശഭാവത്തിനാൽ * കുറയസ്സല്ലാപംചെയ്തീടുകിലറിഞ്ഞീടാം പരമബ്രഹ്മനിഷ്ഠൻസന്ന്യാസീയോഗീശ്വരൻ * ദൂഷണംചെയ്തീടരുതെന്നുമേയതിനിന്ദാ ഭൂഷണമല്ലകുലക്ഷയത്തെവരുത്തീടും * ഈവണ്ണംചൊല്ലിബലദേവൻവേഗേ

നവാസുദേവന്റെകയ്യുംപിടിച്ചുഗ്രസേനാദിയോടും * കന്യയെ
ത്തന്നെചിന്തിച്ചന്യമോരാതെമേവും സന്യാസിവരൻതന്റെ
സന്നിധൌചെന്നീടിനാൻ * പത്മാവല്ലഭനായപത്മാക്ഷാഗ
മംകണ്ടു പത്മാസനാസീനനായുത്തമസന്യാസിതാനും * സ
ച്ചിദാനന്ദലീനസ്വച്ഛഭാവേനസാകം നിശ്ചലനായിവാണാൻ
ബകമെന്നതുപോലെ * വന്ദിച്ചുകൈകൂപ്പിനിന്നിന്ദിരാമണാള
നും മന്ദംസന്യാസിശേഖരൻതന്നോടങ്ങുണർത്തിച്ചാൻ * ആ
ത്മാരാമന്മാരാനന്ദാത്മാക്കളായനിങ്ങ ളാത്മനിവിശേഷിച്ചുംകൃ
തകൃത്യന്മാരല്ലോ * ഉരിയാടാതെതന്നെമരുവീടുന്നതെന്തൊ
ന്നരുളിച്ചെയ്യേണമുള്ളതൊന്നില്ലയല്ലോ * നാനാരൂപ
ങ്ങളായിക്കാണുന്നതെല്ലാമോർത്താലാനന്ദാത്മൻ * പരമാത്മാ
വുതന്നെയല്ലോ * മൌനവുംയദാഹൃദിധ്യാനവുംവെടിഞ്ഞി
നി മാനിച്ചുസുഖംവ്യവഹരിച്ചീടേണംവിഭോ * അച്യുതവച
നംകേട്ടുയജ്ഞൻതാനുംതദാ നിശ്ചലധ്യാനംവിട്ടുചെറുകണ്മി
ഴിച്ചുടൻ * മിണ്ടാതെയിരുന്നതുകണ്ടുകൌതുകംപൂണ്ടു കൊ
ണ്ടൽനേർവണ്ണൻതാനുംകൊണ്ടാടിച്ചൊല്ലീടിനാൻ * ചിത്ര
മെത്രയുംധ്യാനംചിത്രമെത്രയും ധ്യാനമെത്രയുംജിതേന്ദ്രിയൻ
സന്യാസിയെന്നൂനം * കിംപ്രയോജനംനമ്മാലുള്ളതുചിന്തി
ച്ചാലും സമ്പ്രതിധ്യാനനിഷ്ഠനിരപേക്ഷകൻയോഗി * എവി
ടെവസിച്ചാലുംവേണ്ടതില്ലെന്നാകി മിവിടെവാസമലൌകിക
മെന്നെന്റെപക്ഷം * അദ്ധ്സമ്മതംവാക്യമിതുംകേട്ടപ്പോൾ
ബലഭദ്രരുംസുഭദ്രയെവിളിച്ചുനിയോഗിച്ചാൻ * ഭദ്രേനീസന്യാ
സിയെച്ചെന്നുശുശ്രൂഷിക്കേടോ സാർവ്വസന്നിഭൻ മഹായോഗീ
ന്ദ്രമഹാഭാഗേ * വിനയസദാചാരസമ്പന്നാസുഭദ്രയുംമനസി
യതീന്ദ്രനുസന്തോഷംവരുംവണ്ണം * അനിശമിംഗിതങ്ങളറിഞ്ഞു
ശുശ്രൂഷിച്ചാളനല്പസ്മിതംപൂണ്ടുമടിയെന്നിയേചെറ്റും * ജല
പുഷ്പാദിതത്തൽകാലത്തുവേണ്ടുംവസ്തു പലവുംതദാതദാഭിക്ഷയും
നൽകീടിനാൾ * അങ്ങിനെവാഴുംകാലംലക്ഷണംപലവും ക
ണ്ടംഗനാമണിമൌലിരത്നമാംസുഭദ്രയും * അംഗജോപമനായ

സന്ന്യാസീന്ദ്രനെ വന്ദിച്ചിങ്ങിനെ ചോദിച്ചിതു ശങ്കയാ മന്ദംമന്ദം * കരുണാനിധേ മഹാഭാഗ യോഗീന്ദ്രമൌലെ ചരണാംബുജദ്വയം ശരണം മഹാമതേ * തിരിയാതൊന്നുണ്ടു ഞാനണത്തിച്ചീടുന്നിതു മറുതാതൊന്നെങ്കിലും ക്ഷമിച്ചുകൊള്ളേണമേ * പുണ്യപൂരുഷകുലതിലകന്മാരാം നിങ്ങൾ പുണ്യദേശങ്ങൾ തോറും സഞ്ചരിച്ചീടുമല്ലോ * പുണ്ഡരീകാരിവംശോത്ഭൂതരാജന്യരത്നം പുണ്ഡരീകേക്ഷുതുല്യൻ മത്സഹോദരസഖാ * തീൎത്ഥയാത്രാൎത്ഥം പുറപ്പെട്ടാനെന്നല്ലോ കേട്ടു പാൎത്ഥൻ തദ്വൃത്തമൊന്നും പേൎത്തു കേട്ടിലതാനും * സോദരൻ സദാകാലമെന്നുടെ പാൎത്ഥനെന്നു സാദരം ചൊല്ലും പിതൃഷ്വസ്രീയനാകയാലേ * വൎത്തമാനങ്ങളൊന്നും കേളാഞ്ഞു സഹോദരന്മാർ തങ്ങളിരിക്കലോറം സങ്കടമുണ്ടുന്നൂനം * കണ്ടവാറുണ്ടോ വാനെങ്ങാനും നിന്തിരുവടികളവർ ചൊല്ലിക്കേട്ടിട്ടെന്നാലും വിശേഷങ്ങൾ * കൊണ്ടാടും സഹോദരൻ തദ്വൃത്തം കേൾക്കിലതുകൊണ്ടു ഞാനണത്തിച്ചീടുന്നതു തപോനിധേ * അണ്ടർകോന്മകനേവം കേട്ടു തന്നേരത്തിങ്കൽ തണ്ടലരമ്പാമയാലഗ്നികത്തുന്നപോലെ * പണ്ടെതന്നുള്ളത്തിങ്കലുള്ളതിൽ പതിന്മടങ്ങുണ്ടായതടക്കിയുമടങ്ങാഞ്ഞവശനായ് * മണ്ടും മാന്മിഴിയാളെയാപാദചൂഡം നോക്കി കണ്ടതി മനോഹരമായൊരു രൂപഭൂതം * കൊണ്ടലും തിമിരവും വണങ്ങും കേശപാശം കണ്ടു പഞ്ചമിച്ചന്ദ്രൻ തൊഴുന്നൊരളിത്തടം * കണ്ടാലും കൈവല്ലഫലം വളരും തിലകവും തണ്ടാരമ്പൻ വില്ലോടിടയും ചില്ലികളും * നീണ്ടിടം പെട്ടുകളിച്ചീടുന്ന നേത്രങ്ങളും വീണ്ടുമെൾപ്പൂവിനുള്ളും ഹൃകം നാസികയും * തൊണ്ടിയും പവിഴവും തോല്ക്കുന്നോരധരവുമിണ്ടൽ മുത്തുകൾക്കേകും മഞ്ജുളദന്തങ്ങളും * കണ്ണാടിനാണും ഗണ്ഡമണ്ഡലം തന്നിൽ മിന്നും കൎണ്ണമണ്ഡനങ്ങളും ചിബുകരൂപമയും * കണ്ണെതിർ നിലാവിനുമുണ്ടാക്കും മന്ദസ്മിതം കൊണ്ടേറും മുഖചന്ദ്രമണ്ഡലപ്രസാദവും * മണ്ടിച്ചു ശംഖങ്ങളെക്കണ്ടിലാക്കീടുന്നൊരു കണ്ഠവും ചാരുഭുജയുഗമംഗുലികളും * തണ്ടാരമ്പന്റെ മണിഭണ്ഡാരമെന്നപോലെ ക

ണ്ടോളംമനോഹരമാമിളംകൊങ്കദ്വയം * പണ്ടുസോദരൻശ
യിച്ചീടിനവടപത്രം കൊണ്ടാട്ടമുദരവുംകണ്ടേറുംനാഭിദേശം *
വണ്ടികളുരുണ്ടുമണ്ടീടുന്നനിതംബവും വണ്ടിണ്ടമുരണ്ടുകൊണ്ടാ
ട്ടമുന്മദവാരി * പൂണ്ടെഴുംകുലയാനത്തലവൻതലയ്ക്കു നേരാ
ണ്ടെഴുംജഘനവുംകാഞ്ചിയുംപൂഞ്ചേലയും * കണ്ടാകിൽതങ്കരം
ഭത്തണ്ടെന്നുതോന്നിച്ചീടും രണ്ടുരുകാണ്ഡംമുഴങ്ങഴലുംകണങ്കാ
ലും * രണ്ടുചേവടികളുംകണ്ടുകണ്ടനംഗമാൽ കൊണ്ടേറസ്തംഭി
ച്ചവൻമിണ്ടാതെമേവുംവിധൌ * വണ്ടാർപൂങ്കുഴലാളുമധികം
മാരമാലുറക്കൊണ്ടു ചൊല്ലിനാളേവംപിന്നെയുംപരവശാൽ *
ഉണ്ടൊരുശങ്കതോന്നീടുന്നിതുമന്മാനസേ വിണ്ടലർകുലകാലനാ
കിയധനഞ്ജയൻ * കണ്ടിക്കാർകുഴലിമാർമോഹനനാകുന്നതി
ക്കണ്ടെനിന്തിരുവടിതന്നെയല്ലയോനാഥ * തണ്ടലർമകളോടു
തുല്യയാംസുഭദ്രയും തൊണ്ടയുംവിറച്ചുഗൽഗദവർണ്ണങ്ങളോടും *
ചൊല്ലിനോരനന്തരംസപ്തലോകനാഥാത്മജൻ ചൊല്ലെഴുംകിരീ
ടിയുംചൊല്ലിനാൻപരവശാൽ * വല്ലഭേധനഞ്ജയൻഞാൻത
ന്നെമനോഹരെ കല്യാണിനിന്നെക്കാമിച്ചത്രെസന്യസിച്ചതും *
കില്ലില്ലെൻജീവനാഥേ യെന്നുകേട്ടതുനേരംമല്ലലോചനമണിപ്പൂ
വായസുഭദ്രയും * മുല്ലസായകൻകോരിച്ചൊരിയുംബാണംകൊ
ണ്ടും ദുല്ലഭാഭീഷ്ടമാരാൽവന്നോരാനന്ദംകൊണ്ടും * പല്ലവം
തൊഴുംമേനിവിറച്ചുതളർന്നൊന്നും വല്ലാതെപരവശപ്പെട്ടുരോമാ
ഞ്ചത്തോടും * ഫുല്ലാരവിന്ദാനനംലജ്ജയാതാഴ്ത്തിക്കൊണ്ടു തെ
ല്ലുനേരംനിന്നോർത്തുനെടുവീപ്പിട്ടുപാരം * മെല്ലവേസഗൽഗദം
ചൊല്ലിനാളഹോനാഥ മല്ലികാശരാമയംചൊല്ലാവല്ലിനിക്കേ
തും * വല്ലഭമമപാണിഗ്രഹണംചെയ്തീടുവാൻ വല്ലതുമുപായ
മെന്തൊന്നുകണ്ടിരിപ്പതും * ചൊല്ലെഴുമാര്യൻസുയോധനനു
കൊടുപ്പാനായ്ചൊല്ലിനിശ്ചയിച്ചിരിക്കുന്നതുമറവുള്ളോരും *
തെല്ലുമേയാരുംഗ്രഹിച്ചീടാതെകഴിക്കേണം നല്ലോരുമാർഗ്ഗമെ
ന്തൊന്നതിനുചിന്തിച്ചാലും * വല്ലഭൻഭവാൻതന്നെയിനിക്കെ
ന്നതുനൂനം കില്ലില്ലാവരിച്ചിരിക്കുന്നുഞാൻമനസ്സിനാൽ * ഇ

ല്ലമററൊരുപുരുഷങ്കലുമൊരിക്കലും ചെല്ലുകെന്നുള്ളതെൻെറമാ
നസമുറച്ചാലും * വല്ലജാതിയുംമഹാഗോപ്യമായ്ത്തുഴിക്കേണ
മല്ലോവൈഷമ്യമുണ്ടാമല്ലായ്കിലെന്നൂനം * നല്ലാരിൽമാണി
ക്യത്തിൻസല്ലാപംപ്രേമത്തോടും മെല്ലാമെചെവികൊണ്ടുംരൂപ
ലാവണ്യംകണ്ടും * തുല്യമില്ലാതെനിറഞ്ഞോന്നുമാനന്ദാംബുധി
കല്ലോലങ്ങളിലോളംകളിച്ചുധനഞ്ജയൻ * ചൊല്ലിനാൻ ജീ
വനാഥേയെന്തെല്ലാമെടോനിന്നെ ചൊല്ലിഞാൻപെട്ടതോ
ത്താൽചൊല്ലാവല്ലനന്തനും * ഇല്ലെടോനിന്നെയൊഴിഞ്ഞൊ
ന്നിലുംചിന്തയും തേഞ്ചൊല്ലാളെമററൊന്നോർത്തിടൊല്ലായെൻ
പ്രാണനാഥേ * അല്ലലെപോക്കുവാനുംനല്ലതുവരുവാനും മല്ലാ
രികൃഷ്ണൻതന്നെശ്ശരണംപ്രാപിക്കനീ * കല്യാണംനമുക്കുനൽ
കീടുംതൻതിരുവടി കല്യാണാംബുജത്തയ്യൽനായകൻദയാമയ
ൻ * വില്ലാളിവീരവൃത്തൻതന്മനോരഥത്തേയും മല്ലേലുംപൂഞ്ചൊ
യലാളമ്മയോടറിയിച്ചാൻ * ഇല്ലമിന്ദ്രനെപ്പോലെചെല്ലുംശ്രീ
ധരനപ്പോലെ വല്ലവുമസംഖ്യമുണ്ടാകിലുമെന്തുഫലം * കല്യ
നായ്മനോഹരനായുള്ളസൽപുരുഷൻ വല്ലഭനായിടിലേനെ
ല്ലാക്കുംസുഖംവരു * കല്ലില്ലെന്നകതാരിലോർത്തുദേവകീദേവി വ
ല്ലവിരമണനോടേകാന്തേചൊല്ലീടിനാൾ * കല്യാണാലയനെ
ല്ലാംകേട്ടുതന്മനസ്സിലുള്ളല്ലാസംമറച്ചുതന്നമ്മയോടുരചെയ്താൻ *
അമ്മേയിക്കാര്യംമഹാദുർഘടംസുഭദ്രക്കുമിമ്മനോരഥം സാധി
ച്ചീടുവാൻപണിയത്രേ * ചെമ്മേയിന്നതിപ്രയത്നംചെയ്കിൽ
സാധിക്കരുതെന്നുമാനില്ലാകുംവണ്ണംശ്രമിച്ചീടുവൻഞാനും * അ
മ്മതന്മതമറിഞ്ഞനുഷ്ഠിപ്പവക്കെല്ലാം നന്മയുംതപസ്സിൻെറഫ
ലവുംവരുമല്ലോ * സമ്മതമാകയില്ലിക്കാര്യമായ്യനൂനം തന്മത
മെല്ലാമമ്മയ്ക്കുണ്ടല്ലോപരമാത്ഥം * ദുമ്മതിയായ ദുയ്യോധനനു
കൊടുക്കേണ മംബുജമിഴിയാളെയെന്നല്ലോചൊല്ലുന്നതും * നി
മ്മലേമത്സോദരേസുഭദ്രേഖേദിക്കേണ്ടാ നിന്മനോഭീഷ്ടംസാധി
പ്പിപ്പൻഞാനതുചെയ്തും * കമ്മവാങ്മനസ്സകൾകൊണ്ടെ
ന്നെസ്സേവിപ്പോക്കു ശമ്മമേവനുകൂടുംസവ്വദാധരിക്കെടോ * ക

ന്മഷ്ടംദുഃഖങ്ങളുമെന്നുമേയുണ്ടാകയി ല്ലുണ്മയെന്നുള്ളംതന്നിലുറ ച്ചുകൊണ്ടാലുംനീ * നന്മൊഴികൊണ്ടീവണ്ണമമ്മക്കുംസപ്തസാവി ന്നും സമ്മദംചേൎത്തുവേഗാലവിട്ടന്നെഴുനെള്ളി * ധൎമ്മിഷ്ഠന്മാ രാമുഗ്രസേനാദിയദുക്കളെമമ്മുസലിയുംതാനുമൊക്കവേ കുതൂഹ ലാൽ * അംബുജവിലോചനൻതീൎത്ഥസ്നാനത്തിനായ്ക്കൊ ണ്ടം ബുധിതീരംപുക്കകാലേമജ്ജനംചെയ്തു * ധൎമ്മാൎത്ഥമുപവസിച്ചേ വരുംദിവാരാത്രൌ മന്മഹോദധിതടേവസിച്ചുയഥാതഥം * ചി ന്മയനെല്ലാവരുമുറങ്ങുംദശാന്തരേ തന്മഹാമായകൊണ്ടുമോഹി പ്പിച്ചതിവേലം * വെൺമയേറീടുംരഥമേറിവേഗേനദേവസ മ്മിതനായപാൎത്ഥന്നന്തികേയെഴുനെള്ളി * സമ്മോദത്തോടുംന മസ്കരിച്ചുധനഞ്ജയൻ മെമ്മേലേയൊഴുകുന്നോരാനന്ദാശ്രുക്കളോ ടും * അമ്മലർമകൾകാന്തനെഴുനീല്പിച്ചുശീഘ്രം തന്മാറിൽചേ ൎത്തുപുണൎന്നീടിനാൻഗാഢംഗാഢം * ധൎമ്മജാനുജസഹോദര നുംധ്യാനിക്കയാ ലമ്മഹേന്ദ്രനുംശചിസപ്തൎഷിപ്രവരരും * അം ബുജാസനസൃഷ്ടസാദ്ധ്യാദികളണിയുന്ന നന്മണിമുടിയരുന്ധതി യുംവന്നുതദാ * അമ്മുനിവരരേയുമച്ഛൻതന്നെയുംചരണാംബു ജങ്ങളിൽവീണുവണങ്ങിധനഞ്ജയൻ * നന്മവന്നീടുവാനായാ ശിയുംചൊന്നാരവർ തന്മകൻതന്നെയിന്ദ്രൻമുറുകപ്പുല്കീടിനാ ൻ * അംബുജനാഭനെക്കണ്ടുനംഘശ്രീപാദാംബുജന്മങ്ങൾന മിച്ചുച്ചിച്ചീടിനാൻഭക്തിയോടും * സന്മയൻമായാമയൻചിന്മ യൻശ്രീകൃഷ്ണനു മമ്മുനിശ്രേഷ്ഠന്മാരെവന്ദിച്ചുസസംഭ്രമം * ധ ൎമ്മേണപൂജിച്ചുടൻകുശലപ്രശ്നംചെയ്തു നിൎമ്മലന്മാരാംനിങ്ങളെഴു നെള്ളുകയാലേ * ജന്മസാഫല്യംവന്നുമാമുനിശ്രേഷ്ഠന്മാരേകിം മമഭാഗ്യമിതിൽപ്പരമെന്നതുകേട്ടു * സമ്മതന്മാരായസപ്തൎഷി കളരുൾചെയ്താർ ബ്രഹ്മാദികൾക്കമറിയാതൊരുപരബ്രഹ്മം * നിന്തിരുവടിനിൎഗ്ഗുണംനിഷ്കാരണൻനിന്മ ഹാമായാമയമിക്ക ണ്ടതെല്ലാംപുനഃ * കിമ്മനേമോഹനംനീയരുളിച്ചെയ്യുന്നതും അംബരവാസിമുനിവരന്മാരേവംചൊല്ലി ചെമ്മലർപാദങ്ങളെ സ്സാനന്ദംവണങ്ങിനാർ * അമ്മയുംജനകനുമിന്ദ്രാണിയിന്ദ്രൻ

താനും തമ്മിലന്യോന്യസല്ലാപംചെയ്തശേഷംനാഥൻ * സമ്മാനിച്ചനേകധാപുകഴ്ത്തുംമഹർഷികൾ തമ്മോടുനിരൂപിച്ചുകല്പിച്ചുമുഹൂർത്തവും * പൊന്മണികിരീടകുണ്ഡലകങ്കണാംഗദനിർമ്മലഹാരപട്ടാംബരശൃംഖലാദിയാൽ * വെണ്മതികുലമലങ്കരിക്കുംവിജയനെ വെണ്മയോടലങ്കരിപ്പിച്ചിതുപുരന്ദരൻ * വെണ്മതിമുഖിയരുന്ധതിയുമിന്ദ്രാണിയും വെണ്മതിമുടിമാണിക്കെല്ലാംസുഭദ്രയെ * മന്മഥന്തഴന്തൊഴുംകേശപാശവുംകെട്ടി നന്മലർമാലമേലേചുററിമഞ്ജുളതരം * അംബുവുണ്ടിരുണ്ടിടുമംബുദവർണ്ണമവലംബിക്കുംതൊടുകുറിനെററിയിലിട്ടത്ഭുതം * അംബുജദളംപോലെനീണ്ടിടുംപെട്ടീടിനോ രംബകങ്ങളിലണിഞ്ഞഞ്ജനംഏറ്റഞ്ജനം * രമ്യമാസ്സിളങ്ങീടുംരത്നകുണ്ഡലംകാതിൽ കംബുകണ്ഠത്തിൽമുത്തുമാലശൃംഖലാദിയും * സമ്യങ്മോഹനങ്ങളാംകൈകളിലംഗദങ്ങൾകംബുക്കൾമണികടകങ്ങൾകങ്കണങ്ങളും * നന്മണംകോലുന്നകസ്തൂരികുങ്കുമാദികൾ സമ്മൂട്ടുമെയ്യിലാലേപനവുംചെയ്തനന്നായ് * ശംബരാരാതിരാജധാനിയെച്ചൂഴന്നോരു വന്മതിലെന്നപോലെകാഞ്ചിയുംദുകൂലവും * പൊന്മയതണ്ടതളംപാടകംനൂപുരംകാൽ തന്മീതിലണിയിച്ചാരാപാദചൂഡമെല്ലാം * ശംബരായുധാത്മജൻെറവലത്തുഭാഗത്തിങ്കലമ്മയുംകൊണ്ടെന്നിരുത്തീടിനാൾസുഭദ്രയെ * ധർമ്മജ്ഞന്മാരായസപ്തർഷികൾസമക്ഷമേ ധർമ്മമാംവണ്ണംഹോമംകഴിച്ചുകിരീടിയും * സന്മതിമുഖ്യൻവസുദേവരുംശ്രീകൃഷ്ണൻെറ സമ്മതമറിഞ്ഞതിവാത്സല്യമോദാന്വിതം * കണ്മണിയെന്നപോലെമേവും കന്യകാമണി കർമ്മിണിനിലജ്ജയോടുംവിളങ്ങുംസുഭദ്രയെ * തന്മടിയിങ്കലാമ്മാറിരുത്തിസ്സമന്ത്രകം ധർമ്മിഷ്ഠോത്തമൻപാർത്ഥന്നായ്ക്കൊണ്ടുനല്കീടിനാൻ * അമ്മഹോത്സവത്തിങ്കൽദേവദുന്ദുഭികളു മംബുധികലങ്ങുമാറത്യുച്ചംഘോഷിച്ചിതു * സ്വർമ്മഹേളമാരുർവ്വശ്യാദികളത്യത്ഭുതം ഹർമ്മദകരമായനടനംചെയ്തീടിനാർ * ധർമ്മാർത്ഥംപാണിഗ്രഹംചെയ്തുപാണ്ഡവൻസഹധർമ്മിണിയോടുംചേർന്നുലാജഹോമവുംചെയ്തു * കർമ്മണാംസാ

ക്ഷിയായോരഗ്നിയേമൂന്നുവട്ടം ശർമ്മണാവലത്തുവെച്ചമ്മിയുംച വിട്ടിച്ചു * തമ്മിലന്യോന്യംനോക്കിക്കണ്ടവരാനന്ദമാ മംബു രാശിയിൽമുഴകീടിനാരിരുവരും * അമ്മഹാസഭയിങ്കൽകൃഷ്ണ സന്നിധൌപാൎത്ഥൻ ധൎമ്മപതിയുംതാനുംനമസ്കാരവുംചെയ്താ ൻ * അംബികാദേവിയോടുംതുഹിനാചലത്തിങ്കൽ ത്ര്യംബക നെന്നപോലെശോഭിച്ചസഭാന്തരേ * ബ്രഹ്മവിദഗ്ദ്ധന്മാരായ ഗ്നിജ്വാലകൾപോലെ ബ്രഹ്മതേജസ്സുകൊണ്ടുജ്വലിക്കുംസപ്തൎഷി കൾ * മെന്മയോടാശീൎവ്വാദംചെയ്തുദമ്പതിമാൎക്കു ചെമ്മേമംഗ ലംവളൎന്നീടുമാറത്യാദരം * നാന്മറക്കാതലായകൃഷ്ണനോടനുജ്ഞ യുമാണ്മയിൽവാങ്ങിസ്വസ്ഥാനത്തെഴുനെള്ളീടിനാർ * ഷാ ണ്മാതുരാഭനായപുത്രനെപ്പത്നിയോടും കാണ്മാനായിരംകണ്ണുപോ രാഞ്ഞുമഹേന്ദ്രനും * തേന്മൊഴിസുഭദ്രയോടൊന്നിച്ചകിരീ ടിയും താൻമന്ദമിന്ദ്രാണീന്ദ്രന്മാരെയുംവണങ്ങിനാൻ * ഉമ്പർ കോനിന്ദ്രാണിയുംദമ്പതിമാരേപ്പരിരംഭണംചെയ്തുനകന്നപ്പോടു നെറുകയിൽ * സമ്പ്രീതിയോടുമാശീൎവ്വാദവുംചെയ്തുശേഷം മമ്പ രിലമ്പേറുന്നതമ്പുരാൻപദംകൂപ്പി * കിംപുരുഷാദിതേയസിദ്ധ വാരണരോടും തമ്പുരംപുക്കുവസിച്ചീടിനാരനാകുലം * അംഭോ ജക്ഷൻതാനുംഭക്തരിൻമുമ്പനായ ജംഭാരിനന്ദനനുംതൽഭഗിനി യേമുദാ * സംഭാവ്യദാനംചെയ്തുസംഭ്രമത്തോടുവേഗാലംഭോ ധിതീരംപുക്കുശയിച്ചയഥാപൂൎവ്വം * അംഭോജാത്മജാമണവാ ളൻെറകാരുണ്യത്താ ലംഭോജവിലോചനാരത്നമാംസുഭദ്രയേ * ശംബായുധൻപണ്ടമൃതത്തെയെന്നതുപോലെ സംഭൃതാനന്ദംപ്രാ പിച്ചൎജ്ജുനൻകൃതാൎത്ഥനായ് * ലംഭിതംമമജന്മസാഫല്യമെ ന്നോൎത്തുള്ളിൽ ജൃംഭിതോത്സാഹത്തോടുംവാണിതുയഥാസുഖം * സംഭൃതരസമിരിപത്തൊന്നാമദ്ധ്യായവും സംപ്രതികഴിഞ്ഞിതുശി ഷ്ടവുംകേട്ടുകൊൾവിൻ *



ദ്വാവിംശോദ്ധ്യായഃ—പ്രാരംഭഃ

---

പിററന്നാളുഷഃകാലേചട്ടയുംവില്ലുമന്യം മററുംനാനായു ധത്തേധരിച്ചുസന്നദ്ധനായ് * കററവാർകുഴലാളാംപത്നിയെതേ രിലേററി തെററന്നുപുറപ്പെട്ടുവിജയനതിരഥൻ * ചുററുംകോലു ന്നഹരീസോദരീസുഭദ്രയും കറമെന്നിയേമുദാ സാരത്ഥ്യംചെയ്തീ ടിനാൾ * പററലർകുലകാലൻവീരനാംസവ്യസാചി മുററീടും ധൈര്യ്യത്തോടുംചെറുഞാണൊലിയിട്ടു * തെററാതെവീഥിയൂ ടേനടകൊണ്ടപ്പോളറിഞ്ഞാറമില്ലാതപുരപാലകന്മാരുംക്രുധാ* ഉററനാലംഗപ്പടയോടുംവന്നെതിരിട്ടു കററപ്പൈതങ്ങളൊത്തു പുലിയോടെന്നപോലെ * ചുററുംനിന്നസ്ത്രശസ്ത്രനിരകൾതൂക ന്നവ കൊററവനായപാത്ഥനെയ്യുന്നശരങ്ങളാൽ * അററററു തെറിച്ചിതുകയ്യിലായുധങ്ങളും മുററുംതേരുഷ്ണീഷവുംകവചംതു ണീരവും * ചുററിയവസ്ത്രങ്ങളുംവില്ലാളിമുമ്പൻജിഷ്ണു ചെററു നേരംകൊണ്ടൊക്കയ്ക്കുത്തധാനുരുക്കിനാൻ * പററുകയില്ലെന്നുറ ച്ചൊഴിച്ചനാണിച്ചുപേർപെററസങ്കേതഭേരിമുഴക്കിഭടന്മാരും * അജ്ജുനൻപ്രയോഗിച്ചനിശിത വിശിഗങ്ങളജ്ജുനാംകിതങ്ങളാ യുള്ളവകയ്യിലേല്ലാട്ടു * ത്തജ്ജനമൊരുത്തൻതന്നെയുംനിയോ ഗിച്ചാരച്ച്യുതാദികൾതമ്മോടങ്ങുചെന്നറിയിപ്പാൻ * യോജന മൂന്നുമുഴങ്ങീടുന്നഭേരിനാലു യോജനമുഴങ്ങികല്പാന്തസാഗരംപോ ലേ * പൂജനീയനാംകൃഷ്ണകൃപയാമഹാഭാഗ്യ ഭാജനമായപാ ത്ഥജയശംഖവുംതഥാ * ആജിയിൽതന്നോടെതിരിട്ടവരെല്ലാ രെയുമാജാനുബാഹുവീയ്യൻജയിച്ചുജിതശ്രമം * രാജമാനനാംത ൻെറജീവനാഥനെക്കണ്ടുരാജീവദളലോലലോചനാസുഭദ്രയും * ആജന്മദൃഷ്ടാത്ഭുതപ്രേമഹഷാതിരേകാലാശ്രു ഭൂയോപിഭൂയോമുറു കപ്പുല്കീടിനാൾ * രാജോപമാനാനനനമിതയശോനിധി രാ ജനന്ദനൻധന്യധന്യനാംജിഷ്ണുവിന്നും * വല്ലഭാസഹായംഗ്രഹാ ലിംഗനംകൊണ്ടുണ്ടായ ദുർല്ലഭാനന്ദാമൃതസമ്പൂണ്ണരത്നാകരം * നല്ലസാമ്രാജ്യാനന്ദബ്രഹ്മാനന്ദങ്ങളേക്കാൾ ചൊല്ലുകിൽകോടി

ഗ്ഗുണമല്ലതിലേറ്റംപോലെ * തുല്യമില്ലാതാനന്ദംപ്രാപിച്ചാനെ ന്നല്ലാതെ ചൊല്ലുവാനനന്തനമാവതില്ലനൂനം * ഉല്ലാസ ത്തോടുംപിന്നെത്തന്നുടെപുരത്തിന്നു വില്ലാളിവീരൻനടകൊ ണ്ടിതുനിശ്ശങ്കനായ് * സങ്കേതഭേരീനിനാദംകേട്ടയദുവീരസം ഘവുമുടൻഞെട്ടിയുണൎന്നസസംഭ്രമം * സങ്കടംശത്രുക്കളാലു ണ്ടായിപുരിക്കെന്നു ശങ്കിച്ചുകോപിച്ചുഗ്രസേനരാമാത്യന്മാരും * പങ്കനാശനൻഭക്തിമുക്തിദായകനായ പങ്കജവിലോചനൻത ന്നോടുചൊല്ലീടിനാർ * സംഖ്യയില്ലാതശത്രുവൃന്ദംനമ്മുടെപു രം വങ്കടൽപോലേവന്നുരോധിച്ചുനിസ്സംശയം * എങ്ങിനേ വേഗത്തിലങ്ങെത്താവുനമുക്കെല്ലാമിങ്ങിനെ രിപുക്കളെച്ചെന്നാ ട്ടിക്കളയാവു * എങ്ങൊരുപഴുതെന്നുശത്രുക്കളിരിക്കവേയിങ്ങെ ത്രവിചാരദോഷംവന്നതെന്നുനൂനം * ഇങ്ങിനെമററാരാനും ചെയ്യുമോനിരൂപിച്ചാലങ്ങൊരുവരുമെന്യേ പോന്നിതുസമസ്ത രും * ബലത്താലതിവനാംഗവ്വിഷ്ഠന്മാരാകയാൽ കലത്തോ ണ്ടായിതുദുയ്യശസ്സഹോകഷ്ടം * ഫലിച്ചുമനോരഥംവൈരിക ൾക്കിതുകാലംപലക്കുംബുദ്ധിമാന്ദ്യംനമുക്കഭവിക്കയാൽ * നമ്മു ടെനീതിശാസ്ത്രചിന്തയുംനന്നുപാരമിമ്മഹീതലത്തിങ്കലിങ്ങിയേ യില്ലാരുമേ * ഇമ്മഹാസൈന്യംദ്രുതമെങ്ങിനേയെത്തീടുന്നുചെ ന്മേപിന്നാലേമെല്ലെകൊണ്ടുപോരികഭവാൻ * ക്രുദ്ധനായേവം ചൊല്ലിത്തേരേറിഹലായുധൻബദ്ധസാഹസംമമ്പിലോടിനാന തിരഥൻ* പദ്ധതിമദ്ധ്യേചെന്നുകൃഷ്ണനമതുനേരദ്ധൎഷനായബ ലഭദ്രരോടുരചെയ്താൻ * ശത്രുക്കളാണെങ്കിലുംനമ്മുടെപുരത്തെ വന്നിത്രിലോകത്തിലേകൻകണ്ണുകൊണ്ടുനോക്കീടുമോ * സുത്രാ മാവിന്നുപോലുമശക്യമതുദ്ഢൻതത്ര താഡിച്ചഭേരീകാരണംനിരൂ പിച്ചാൽ * പററലരാലെയെന്നാശ്ശരുവാനില്ലബന്ധം മററുവ ല്ലതുമൊരത്യാഹിതമെന്നേവരു * സന്യാസിയന്തഃപുരേവസി ക്കുന്നവൻതനിക്കന്യരാലുപദ്രവമേതാനുമുണ്ടാകയോ * അ ന്യായകൎമ്മവനേതാനുംചെയ്കയോവാൻ കന്യകാസന്നിധൌ ശുശ്രൂഷിച്ചുവാഴുന്നാളെല്ലോ * പിന്നെമററൊരുവരുംകൂടാതെ

വിജനത്തിൽ തന്വംഗിമതസോദരീതാൻപരിചരിപ്പിക്കും * മു
ന്നിൽപൊറമംഗലം പിന്നെടംമഹാശ്രേയസ്സന്യൂനംതന്നുക്കൂടും
സംശയമില്ലേതുമേ * എന്നൊത്രെനിമിത്തവുംകാണുന്നുവിശേ
ഷിച്ചു മെന്നാൎശിഷ്യനാംഞാനിങ്ങിരിക്കവേ * നിന്തി
രുവടിമുമ്പിലമരിന്നെഴുന്നെൾവാ നെന്തൊരുബന്ധമതുയോഗ്യ
മല്ലെന്നുനൂനം * എന്തെന്നാകിലുംമുമ്പിൽച്ചെന്നുഞാനവിളം
ബെമാതരാ ക്കൂടാതെതത്രോചിതംചെയ്തിടുവൻ * കിന്തുസന്യാ
സിഹേതുവായെത്രെ പുരത്തിങ്കിൽ സന്താപാദികൾചെറുതുണ്ടാ
യതെന്നാകിലോ * ഹന്തഞാനവൻതന്നെ ഹനിക്കുന്നുണ്ടുദ
ന്ധം ഹന്തവ്യനത്രെയതിപാതകീനിസ്സംശയം * സോദരനു
ടെവാക്യമീവണ്ണംചെവിക്കൊണ്ടുസാദരം ബലഭദ്രരുത്തരംചൊ
ല്ലീടിനാൻ * ആദിനാൾതൊട്ടുജിതേന്ദ്രിയനാംയതിയിങ്കൽ മേ
ദുരവൈരംതവഭവിച്ചുകഷ്ടംകഷ്ടം * അരുതുവൃഥാമഹാനിന്ദയു
മൊരുനാളും കരുതീടേണംപ്രത്യക്ഷശപാനെന്നുനിത്യം *
പെരുതായുള്ളകാൎയ്യമെന്നിയേയല്പത്തിങ്കൽ പരിചോടുണ്ടോഭേ
രീതാഡനംചെയ്തീടുന്നു * ശത്രുക്കൾവന്നുപുരമാക്രമിച്ചിതുന്നു
നമൈത്രയും ഭയങ്കരമായിതുകലഹവും * നിസ്തൂപന്മാരായിനാമ
ന്യോന്യംചൊല്ലിരണ്ടാമണ്ണിയെന്നതുപോലെ സൈന്യവുംകൊ
ണ്ടുവേഗാൽ * കത്തുന്നബാഡവാഗ്നിജ്വാലകളെന്നവണ്ണംബദ്ധ
രോഷേണനടന്നാരുകണ്ടശാന്തരേ * വൃത്രാരിപുത്രനെയ്തപത്രിക
ളെടുത്തുകൊണ്ടത്രയും ക്ഷിപ്രംപ്രേഷ്യപുരുഷൻമണ്ടിവന്നാ
ൻ * യാദവന്മാരുംവൃത്തംചോദിച്ചുസസംഭ്രമം സാദേനകിഴച്ചു
രിയാടരുതാഞ്ഞുദൂതൻ * മുമ്പിനാൽനൽകീടിനനമ്പുകളതുക
ണ്ടിട്ടുമ്പർകോൻ പുത്രൻതൻപത്രികളെന്നറിഞ്ഞവർ * അമ്പ
രന്നാഥനോടുചോദിച്ചാരെന്തുബന്ധമപ്പോൾ ബന്ധുക്കളാംപാ
ണ്ഡുനന്ദനന്മാൎക്കു * വമ്പുള്ളപടയോടുംവന്നുനമ്മുടെപുരം സ
മ്പ്രതിനിരോധിപ്പാനൊക്കുന്നീലൊട്ടുമോൎത്താൽ * കംപമാനാം
ഗദൂതൻചൊല്ലിനാൻസഗൽഗദം വമ്പടയെന്നല്ലൊരുവൻ
പോലുംവന്നീലല്ലോ * സന്യാസിസുഭദ്രയെക്കൊണ്ടെങ്ങുപോ

യിടിനാൻ സന്നാഹംപൂണ്ടുഞങ്ങളുടുത്തുയുദ്ധത്തിനായ് * ധ
നുരുയാമവൻബാണംകൊണ്ടുനിൽക്കരുതാഞ്ഞു സന്നദ്ധൈൎയ്യ
ത്തൊടൊഴിച്ചകന്നിതെന്നേവേണ്ടു * വൃത്രശത്രുവോപാക്കിൽ
ത്രിപുരാന്തകനോവാനത്രവന്നവനി വനെന്നോൎത്തുസമസ്തരും *
ശസ്ത്രാസ്ത്രപ്രയോഗവൈചിത്ര്യത്തെക്കണ്ടുപാരം വിത്രസ്തചിത്ത
ന്മാരായ്മടങ്ങിലഘുതരം * തത്രയുദ്ധത്തിലെയ്തുപത്രികളെടുത്തു
തന്നത്രകാട്ടീടെന്നയച്ചേത്രയുംമണ്ടിവന്നേൻ * ഇത്തരമേവം
ചൊന്നവൃത്തത്തെക്കേട്ടനേര മിദ്ധനായീടുന്നൊരുചിത്രഭാനു
വെപ്പോലെ * വൃദ്ധക്രോധനാംബലഭദ്രരോടതിൽപരം ബദ്ധ
കോപേനലോകംദഗ്ദ്ധമാമെന്നവണ്ണം * ദുൎദ്ധൎഷഭാവംഗരുഡ
ദ്ധ്വജൻചൊല്ലീടിനാൻവൃദ്ധന്മാരെല്ലാവരുമൊത്തു ചിന്തിച്ചി
ട്ടെല്ലോ * വൎദ്ധിച്ചോരനൎത്ഥത്തെശ്രദ്ധിച്ചുസമ്പാദിച്ചു സിദ്ധ
ച്ചിതെല്ലോയതിസത്തമസേവാഫലം * ബുദ്ധിയില്ലാതെപാരംമു
ഗ്ദ്ധനാംഞാനോമദ്ധ്യേ മദ്ധ്യേചൊന്നതുചെറുവുംസിദ്ധമില്ലെ
ന്നുംവന്നു * ബുദ്ധന്മാരോജ്ജൊഷ്യയോവൃദ്ധന്മാർ വിശ്വശാസ്ത്ര
തത്ത്വജ്ഞന്മാരായ്സ്സാധുപദ്ധതിയറിഞ്ഞവർ * സദ്ധൎമ്മമിതെ
ന്നുസന്നദ്ധന്മാരായ്ക്കാനനെ സ്വസ്ഥനാംസന്ന്യാസിയേപ്പത്ത
നേകൊണ്ടുപോന്നാർ * അത്രയുമല്ലപിന്നെചിത്രമാമന്തഃപു
രേ ചിത്തമോദേനചെയ്തതെത്രയുംകഷ്ടംകഷ്ടം * യോഗിയാ
കിലുംമഹാതപസ്വിയെന്നാകിലും രാഗരോഷാദിഹീനൻജ്ഞാ
നിയെന്നിരിക്കലും * ഭോഗശീലന്മാരായജനങ്ങളോടുസദാ യോ
ഗേനപുരത്തിങ്കൽവസിക്കുംസന്ന്യാസിയേ* വിശ്വസിച്ചീടാമോ
വാനെന്നതിൽവിശേഷിച്ചും വിശ്വമോഹനരൂപശീലയാംതരു
ണിയേ * വിശ്വധാശുശ്രൂഷിപ്പാനാരുവാന്നിയോഗിപ്പു വി
ശ്വജ്ഞന്മാൎക്കുപോലുംവന്നീടുംചിത്തഭ്രമം * പെരുതാംവ്രണ
ത്തിങ്കൽക്ഷാരംപോലവേ പലതരമീവണ്ണംചൊല്ലീട്ടെന്തൊരു
ഫലമിനി * വരുവാനുള്ളവെള്ളംപോയതിന്നനന്തരം തരസാ
കെട്ടീടുന്നചിറയെന്നതുപോലെ * ദുരതിക്രമമെല്ലോകാലവും
ചിന്തിച്ചോളംനിരസിക്കരുതാക്കും ഭവിഷ്യൽഫലമെന്നും * അ

ല്ലാസ്ഥിൽകൂട്ടത്തോടെകൊല്ലുവൻപാൎത്ഥന്മാരെകില്ലില്ലാപുരത്തെ
യുമില്ലെന്നുവരുത്തുവൻ * ഒല്ലാതപാപമേകൻചെയ്തീടുംമഹാ
ജന മെല്ലാരുമതിൻഫലംഭുജിക്കുമെല്ലോതാനും * നല്ലവംശത്തി
ലൊരുദുഷ്പുത്രനുണ്ടാകിലോ വല്ലാതെയധഃപതനംവരുംപി
തൃക്കൾക്കും * സന്യാസിവേഷംപൂണ്ടുദുൎന്യായംപാൎത്ഥൻചെ
യ്തിട്ടന്യ പാണ്ഡവന്മാരുംഹന്യമാനന്മാരായി * ധന്യനാംകൃഷ്ണ
നേവംമുന്നുസൂതനോടു തന്നുടെതേരാശ്ശുകൂട്ടീടുകെന്നുരചെയ്താ
ൻ * ജന്യത്തിന്നായിട്ടതിസന്നദ്ധനായനാഥൻ മന്യുഭാവത്തെ
യുംകണ്ടുന്നതക്രോധൻരാമൻ * ചൊന്നാനീവണ്ണംവ്യാജാൽ സ
ന്യാസിവേഷംപൂണ്ടു കന്യയെക്കൊണ്ടുപോയദുഷ്ടാത്മാധനഞ്ജ
യൻ *ദുൎവൃത്തൻശഠൻകുലദൂഷകനവൻതന്നെ നിൎവ്വിഘ്നംകൊ
ന്നീടേണംസന്ദേഹമില്ലേതുമേ * ധൎമ്മജാദികൾക്കുണ്ടോകുററമി
ന്നിതിനാലേ ധൎമ്മമല്ലതുനിരൂപിക്കുതൊരുനാളും * രാവണ
നേവംപണ്ടുസീതയെക്കട്ടമൂലംപാവനനായവിഭീഷണനെക്കൊ
ന്നിതോവാൻ * ഹിരണ്യൻചെയ്തപാപംപ്രഹ്ലാദനുണ്ടോവ
നവിരഞ്ഞു കൊന്നീടുവൻദുഷ്ടനെമാത്രമിപ്പോൾ * ഫലവുംമു
സലവുംകയ്യേറ്റാണ്ടേകനായേവം ഫലിയുംതേരിലേറിവിദ്രുതംന
ടകൊണ്ടാൻ * സഹിച്ചുകൂടാതകല്പാന്താഗ്നിപോലവേരുഷാ ദ
ഹിക്കുംതേജസ്സിലാലഖിലമെന്നപോലെ * ഉഗ്രസേനാദിയദു
വീരന്മാരാരുമപ്പോളു ഗ്രക്രോധനാംഫലായുധനെനോക്കുവാ
നും * അഗ്രേചെന്നീടുവാനും വല്ലാഞ്ഞുപണ്ടുലോകരുഗ്രോഗ്ര
നൃസിംഹത്തെക്കണ്ടിട്ടെന്നതുപോലെ * സന്ത്രസ്തഭാവത്തോടും
മായാമാനുഷനെല്ലേ മന്ത്രത്താൽസൎപ്പരോഷംശമിപ്പിപ്പതുപോ
ലെ * അന്തഃക്രോധാതിരേകംതാഴ്വാൻതക്കവാക്യംചിന്തിച്ചു
കൈകൂപ്പിനിന്നിങ്ങിനേചൊല്ലീടിനാൻ * ആൎയ്യനിന്തിരുവടി
ചെററുംലൌകികങ്ങളാം കാൎയ്യാകാൎയ്യങ്ങളറിയുന്നീലേമഹാമ
തേ * നിന്തിരുവടിതന്നെയിവണ്ണംകോപിച്ചീടിലെന്തൊന്നു മ
ററുള്ളവർചെയ്യുതുചിന്തിച്ചാലും * അടിയൻമുമ്പെയുണൎത്തി
ലേവരുംഫല മുടനെയവ്വണ്ണമേതന്നെസംഭവിച്ചിതു * നൊടി

കൊണ്ടനൎത്ഥങ്ങളുണ്ടാക്കിചമച്ചീടാം മൂഢിയാസംവത്സരകോടി കൾകൊണ്ടുംപിന്നെ * ഇനിയുമുഗ്രസേനാദികളോടൊത്തുചി ന്തിച്ചനുവാദംതന്നെയെല്ലാക്കുമെന്നിരിക്കിലോ * പോയിടാം പാൎത്ഥസംഹാരത്തെയുംചെയ്യാമെല്ലോ പോയചിന്തയേവരു ത്താവതല്ലൊന്നുകൊണ്ടും * ശാസ്ത്രസമ്മതമുണൎത്തിച്ചതുകേളാ യ്കയാലാൎത്തിവന്നിതുമിനിത്തന്നെയെന്നിരിക്കിലും * നന്നായി നിരൂപിച്ചുചെയ്യേണംമനപാദികൾ സന്ന്യാസംകലിയുഗേനി ന്ദ്യമെന്നെല്ലോചൊല്ലി * അറിഞ്ഞജനംകലികാലത്തുസന്ന്യാ സിയേ നരുങ്ങുപോലുമുള്ളിൽവിശ്വസിക്കരുതെല്ലോ * ഒക്കയുമ റിഞ്ഞിരിക്കുന്നനിന്തിരുവടിക്കിക്കാലമീവണ്ണം ചെയ്തീടുവാൻ തോന്നിബലാൽ * അക്കഥാനിൽക്കാമേലിൽവരുന്നതോരാതെ കണ്ടിക്കോപമെന്തിന്നിപ്പോൾപഴുതേമഹാപ്രഭോ * ഗുഹയിൽ മൌനംദീക്ഷിച്ചിരുന്നസന്ന്യാസിയേ ബഹുമാനത്തോടന്തഃപുര ത്തിൽകൊണ്ടന്നന്നേ * സഹിയാഞ്ഞിനിക്കുള്ളമേററവുംവിറ ച്ചിതു വിഹിതമല്ലാതുള്ളകൎമ്മമെന്നാകയാലേ * കാട്ടിലെങ്ങാ നുംകിടന്നവനെക്കൊണ്ടന്നിങ്ങു നാട്ടിൽവെച്ചതുതന്നേദുൎന്നയ മെന്നനൂനം * പിന്നെപ്പോയിരിപ്പന്തഃപുരത്തിലെന്നായ്തന്നി തെന്നേ കഷ്ടമേകന്ന്യാശുശ്രൂഷിപ്പതിന്നെന്നും * യൌവനാരം ഭംവന്നകന്ന്യയുംസന്ന്യാസിയും സൎവ്വദാസഹവാസംയോഗ്യമെ ന്നാക്കുതോന്നും * സൎവ്വജ്ഞന്മാരായവരൊക്കെയൊന്നിച്ചിങ്ങി നെ സൎവ്വഗൎഹിതമായകാൎയ്യത്തെച്ചെയ്തതോൎത്താൽ * എന്തൊ ന്നുചൊല്ലുന്നുഞാൻസകലജനങ്ങൾക്കും സന്തതംഹാസ്യത്തി ന്നുകാരണമായിതെല്ലോ * യതിയേ ശുശ്രൂഷിക്കയെന്നുള്ള കൈതവത്താൽ മതിയിലവങ്കലാസക്തയായ്ഭവിച്ചിതു * മ തിനേർമുഖിയാളാം നമ്മുടെഭഗിനിയെ ന്നതുനിശ്ചയംതന്നെ സന്ദേഹമില്ലേതുമേ * ഇപ്പോഴെന്തിന്നുകോപിക്കുന്നിതുകല ത്തിങ്കൽ തപ്പാതെഭവിതവ്യമായതുഭവിച്ചീടും * ഉല്ബലജന്മാദി കൾക്കുംദുരതിക്രമംകാലംകെല്പോടുകിരീടിയെ സംഹാരംചെയ്തീടി ലും * സ്വല്പവുംയശസ്സുണ്ടാമെന്നുതോന്നുന്നിലെതും ചില്ലാടെ

തോന്നിക്കുളളകാൎയ്യവൈഷമ്യമെല്ലാം * സംഹരജൻചൊല്ലുന്നതു കേളാതെഹലായുധൻ സഹസാകാലാനലജ്വാലപൊങ്ങീടുംവ ൎണ്ണം * ബഹുകല്ലോലാകുലപ്പൂൎവ്വാംബുരാശിപോലെ മഹതാ കോപേനമൂൎഛിതനായ്മഹാബലൻ * ഉഴറുന്നേരംയദുവീരരും ക്രുദ്ധന്മാരായ് വഴിയേകിരീടിയെക്കൊല്ലുവാൻനടകൊണ്ടാർ * എന്നാലങ്ങിനെതന്നെയാകട്ടെഞാനിന്നിപ്പോൾ കൊന്നീടുന്നു ണ്ടുപൃഥാസുതനെനിസ്സംശയം * പിന്നെയെന്തെന്നാലതുചൊ ല്ലുവൻസുഭദ്രയ്ക്കുഖിന്നതവന്നുകൂടുംപതിഹീനതയാലെ * കണ്ണ ശൂലത്തെപ്പോലെവിധവാസുഭദ്രയെ നന്നപഹംകേൾക്കാസ്സരുംദു സ്സഹമന്നക്ഷണം * കണ്ണുനീരൊലിപ്പിച്ചുനമ്മുടെമുമ്പിൽനിന്നു തിണ്ണമേകരഞ്ഞീടുംഭഗിനീശിവശിവ * ശ്രേയസ്സോനമുക്കതു നന്നായിച്ചിന്തിച്ചാലും പോയെന്നാൎയ്യന്നീടരുതിനിയുംമേല്ക്കുമേ ലെ * താൻതന്നെകിരീടിയെപ്രാപിച്ചുസുഭദ്രയും ഗാന്ധൎവ്വമെ ന്നുള്ളോരുവിധിയാലതുന്നനം * ശാന്തമാനസന്മാരാംജനനി ജനകന്മാ ൎക്കാന്തരപ്രസാദേനസമ്മതമെന്നുവരും * മക്കൾക്കു വൈധവ്യംവന്നീടുകിലുളളദുഃഖ മകക്കാമ്പിങ്കൽസഹിക്കാവ തോമാതാവിനു * അമ്മയുംബാഷ്പംതൂകിക്കേഴുന്നതങ്ങുളളതി ത്സമ്മതമെങ്കിലിപ്പോൾപാൎത്ഥനെക്കൊന്നീടുവൻ * എന്നെ ല്ലാംയുക്തിയോടുംമോഹനവാക്യങ്ങളെ പിന്നാലെചെന്നുകൃഷ്ണ ൻചൊല്ലീടുംദശാന്തരേ * പന്നഗമന്ത്രംകൊണ്ടുതടപെട്ടതു പോലെ യുന്നതക്രോധമൊട്ടുശമിച്ചുനീലാംബരൻ * പി ന്നെയുംകൃഷ്ണനോടുചൊല്ലിനാന്മഹാമാനി മന്നിലെല്ലാവരുംവേ ഷംകൊണ്ടല്ലോമോഹിപ്പതും * ഉള്ളിൽസംഗ്രഹിച്ചിരിക്കുന്ന താക്കറിയാവതുള്ളവണ്ണമേയോൎത്താലൊന്നുണ്ടുതോന്നുന്നതും * കള്ളമിച്ചെയ്തതെല്ലാംനീതന്നെമററാരുമ ല്ലെള്ളോളംസന്ദേഹ വുമില്ലനിൎണ്ണയമെത്രെ * അൎജ്ജുനൻതന്നെക്കൊണ്ടുനീയിതുചെ യ്യിക്കില്ല മജ്ജുനൻതാൻതന്നെചെയ്യീടിലൊവിശേഷിച്ചും * ഇജ്ജനത്തിന്നുവംശശ്രേയസ്സെവരുത്തുവാൻ ദുൎജ്ജനാഗ്രണീയാ യപാൎത്ഥനെവധിക്കേണം * ഇത്തരംകേട്ടുകൃഷ്ണനുത്തരംചൊ

ല്ലീടാതെ സത്വരംകണ്ണുംരണ്ടുംപൊത്തിതൻകൈകളാലെ * താപേനഹരിഹരിഹരിയെന്നോതിപ്പുരം കോപമുറംക്കൊണ്ടുപു നരിങ്ങിനെ ചൊല്ലീടിനാൻ * വിദ്വേഷൻസവ്വജ്ഞനാംനിന്തി രുവടിയെന്നെ സദസ്സിലപമാനിച്ചരുളിച്ചെയ്യിതിലെല്ലൊ * കഷ്ടമാഹന്തകഷ്ടംമൌനത്തെദീക്ഷിച്ചുഞാൻ കഷ്ടമാഹന്ത കഷ്ടംകഷ്ടമെന്തൊന്നുചൊൽവു * സാക്ഷിയീശ്വരൻതന്നെയി തിന്നുള്ളത്തിൽവാഴും സാക്ഷാൽശ്രീനാരായണൻശ്രീഹരിസ ത്യരൂപൻ * സ്വാന്തഖേദാദിരേകംപൂണ്ടെവൻചൊല്ലുംരാമ കാന്തനെകണ്ടുപശ്ചാത്താപേനകാമപാലൻ * സാന്ത്വനം ചെയ്യിങ്ങിനേചൊല്ലിനാനെൻെറചിത്ത ഭ്രാന്തിയാലെത്രെ ചൊന്നതെന്നുണ്ണിപൊറുക്കനീ * എന്തിനിവേണ്ടതെന്നുമെ ന്തൊന്നുചെയ്യിൽശ്ശുഭം സന്ധിപ്പവെന്നുള്ളതുംചിന്തിച്ചുചൊല്ലീ ടെടൊ * ലോകാപവാദംവന്നിടായതിന്നുള്ളമാഗ്ഗം ലോകൈ കവിചക്ഷണനായനീവിധിച്ചാലും * ബന്ധുസന്നിധൌചെ ല്ലുംബന്ധുരവാക്യംകേട്ടു ബന്ധുവത്സലൻകൃഷ്ണൻമെല്ലവെയുര ചെയ്താൻ * മിണ്ടാതെയിരുന്നെന്നെക്കൊണ്ടേവംചൊല്ലുന്നിതു മിണ്ടുകിലിന്നെന്തെല്ലാമുണ്ടാമൊശിവശിവ * കണ്ടാലൊട്ടറി യാഞ്ഞാലുണ്ടാകുംകുററമെന്നു പണ്ടെയുണ്ടെല്ലാവരുംകൊണ്ടാടി ച്ചൊല്ലുന്നിതും * എല്ലാക്കുംചേരുന്നതെന്നല്ലാതെയൊരുകാ ൎയ്യം ചൊല്ലിയെന്നാകിലതുംവല്ലായ്മയെന്നായ്വരും * നല്ലതെ ന്നാലുമൊന്നുചൊല്ലുവൻചുരുക്കിഞാൻ വല്ലതുംജനനിക്കുമച്ഛ നംമനസ്സിങ്കൽ * ഇഷ്ടമെന്തെന്നാലതുപെട്ടെന്നുചെയ്യിട്ടുകിൽ കഷ്ടമെന്നാരുംചൊല്ലാവിഷ്ടപത്രയത്തിലും * ഇഷ്ടനാംകൃഷ്ണൻത ൻെറപുഷ്ടാത്ഥവാക്യംകേട്ടു ധൃഷ്ടനാംരാമനേററംഹൃഷ്ടനായ് ചൊല്ലീടിനാൻ * ഒട്ടൊഴിയാതെയറിഞ്ഞിട്ടുള്ളഭവന്മതംശിഷ്ട സമ്മതംചൊൽവാനൊട്ടുമെശങ്കിക്കൊല * ആയ്യനിന്തിരുവ ടികാൎയ്യജ്ഞൻശാസ്ത്രജ്ഞനാ ചായ്യനാകയാലതുന്നരുളിച്ചെയ്യി ടേണം * എൻമതമത്രെയതുസമ്മതമെന്നാലതു മുണ്മയിൽ ചൊല്ലീടുവൻ വെണ്മയിൽധരിച്ചാലും * അച്ഛമാനസനായൊ

രച്ഛന്നമമ്മെക്കുമെന്തിച്ഛയെന്നാകിലതുനിശ്ചയംമൽസമ്മതം * പിന്നെയുമൊന്നുചൊല്ലാംതനയാംഗിസുഭദ്രതാന്തന്നെ പാർത്ഥനെപ്രീത്യാവരിച്ചാളെന്നേവരു * ബന്ധുവല്ലയൊപാൎത്ഥൻബന്ധുരഗാത്രിക്കു സംബന്ധത്തിന്നയോഗ്യനൊചിന്തിച്ചാലൊന്നുകൊണ്ടും * ഗാന്ധൎവ്വംക്ഷത്രിയൎക്കുവിധിയല്ലയോപണ്ടു താൻതന്നെവരിച്ചീലേപലരുംപലരെയും എന്തപവാദമതിന്നെന്തൊരുദോഷംപാൎക്കിൽ സന്തോഷമല്ലാത്തവൎക്കതെഗ്രഹത്തിലും* പണ്ടേലുംമുലയാളാന്ദേവയാനിയുമസ്സു തസന്താനത്തിങ്കൽധൎമ്മനിഷ്ഠനാംയയാതിയെ* വരിച്ചവൃത്താന്തവുംധരിച്ചിട്ടില്ലമുന്നംധരിത്രീപതിശ്രേഷ്ഠൻദുഷ്ഷന്തംമഹാമത * കാന്തയാംശകുന്തളാതന്നെയുമതുപോലെ ഗാന്ധൎവ്വംകൊണ്ടുതന്നെകാന്തയാക്കീലയോവാൻ * ഭരതൻമഹാധൎമ്മനിരതൻപ്രസിദ്ധനാം ധരണിപതിയവൻതന്നുടെപുത്രനെല്ലോ * ഭാരതന്മാരെന്നവൻവംശത്തിൽപിറക്കയാൽ പാരിതിൽചൊല്ലീടുന്നുപാണ്ഡവന്മാരെയിന്നും * ലോകപാവനിയായഗംഗയെമുന്നംപുണ്യ ശ്ലോകാഗ്രഗണ്യനായശന്തനനൃപതീന്ദ്രൻ * കല്യാണത്തോടുകയ്ക്കൊണ്ടീലയോഗാന്ധൎവ്വത്താൽ കല്യനാംഗംഗാദത്തനവൻെറപുത്രനെല്ലൊ * അത്രമാഹാത്മ്യമുള്ളഭക്തന്മാരാരുള്ളതി ന്നത്രഭ്രതലേഭീഷ്മരുത്തമോത്തമനല്ലൊ * ബഹുധാചൊൽവതെന്തിന്നിങ്ങിനെതന്താതന്നെ ബഹുമാനിച്ചിടാതെതൻെറസോദരനേയും * എന്നെരുഗ്മിണീവരിച്ചീടുകനിമിത്തമായ്ചെന്നുഞാൻപാണിഗ്രഹംചെയ്തുകൊണ്ടന്നീലയൊ * സന്മാൎഗ്ഗത്തോടവ്വണ്ണംനമ്മുടെഭഗനിയുംധൎമ്മജ സഹോദരാനുജനെവരിച്ചിതു * തന്മതിയിലുമതുസമ്മതമെന്നുവന്നു തമ്മിലൊന്നിച്ചാലതുധൎമ്മമല്ലെന്നുണ്ടോവാൻ * ചെമ്മെനാമിന്ദ്രപ്രസ്ഥംപുക്കിനീയഥോചിതംധൎമ്മജാതികളെയുംസമ്മാനിച്ചവിളംബം * സമ്മദംപൂണ്ടുകല്യാണോത്സവംകഴിക്കിലൊ നമ്മുടെപിതാവിന്നുമമ്മക്കുംസുഭദ്രക്കും * മേന്മേലെസന്തോഷമാമമ്മഹാജനത്തിന്നുംനന്മയുംശ്രേയസ്സുണ്ടാസ്സുരുംനമുക്കെല്ലാം * സമ്പൂൎണ്ണമായിതിരിപത്തുരണ്ടദ്ധ്യായവും സമ്പ്രതികേട്ടുകൊൾകവിൻശേഷവുംചൊല്ലീടുവൻ *

## ത്രയോവിംശോദ്ധ്യായഃ—പ്രാരംഭഃ.

സൎവ്വജ്ഞനായകൃഷ്ണനരുളിച്ചെയ്തവാക്യം സൎവ്വതോഭദ്രംചെവികൊണ്ടുസന്തുഷ്ടന്മാരായ് * ഉഗ്രസേനോദ്ധവാദിയാദവന്മാരെല്ലാവരു മഗ്രേമാനിച്ചുവാസുദേവനെകൊണ്ടാടിനാർ * ഉദ്ധവാക്രൂരമുഖ്യന്മാരായയദുകുല വൃദ്ധന്മാരോടുംചിന്തിച്ചുഗ്രസേനനുംപിന്നെ * രാമകൃഷ്ണന്മാരോടുചൊല്ലിനാൻനിങ്ങളിനി താമസമെന്നിയിന്ദ്രപ്രസ്ഥംപുക്കിരുവരും * കല്യാണോത്സവത്തെയുംനല്ലവണ്ണമെകഴിച്ചുല്ലാസത്തോടുവേണ്ടും സ്ത്രീധനമതും നൽകീ * അംബരരത്നഭൂഷാദികളിൽസദസ്സികൽ സമ്മതാന്വിതം പാർത്ഥൻതന്നെയുംസമ്മാനിച്ചു * വന്നാലുമെന്നുകേട്ടിട്ടുമ്സന്തോഷത്തോടും വന്ദാരുമന്ദാരനാകിയസോദരനോടും * ഉദ്ധവസത്യകാക്രൂരാദികളോടുംപുന രുദ്ധതയാംപന്തിരണ്ടക്ഷൌഹിണിപ്പടയോടും * പ്രസ്ഥാനംചെയ്തീടിനാൻബലഭദ്രരു മിന്ദ്രപ്രസ്ഥത്തെകുറിച്ചേററംമുഴങ്ങുംവാദ്യത്തോടും * പാൎത്ഥിവാത്മജനായപാൎത്ഥൻെറമനസ്സിങ്കൽ പ്രാർത്ഥിതാൎത്ഥത്തെസമൎത്ഥിപ്പതിന്നാസ്ഥയോടും * കാൎത്തിടുന്നവകാൎത്തിതീൎത്തഭിലാഷത്തിൻെറ പൂൎത്തിയുംവിഖ്യാതയാംകീൎത്തിയുംചെത്തുലോകെ * മൂൎത്തിമുന്നിനമുള്ളിൽസ്ഫൂൎത്തിമൂൎത്തിയാകൃപാവാരിധി വൈകുണ്ഠൻതാനുമെഴുന്നെള്ളിനാനേവം * ഉഗ്രസേനനുംരാമകൃഷ്ണന്മാരെയുമയെച്ചുഗ്രസേനയാസാകംദ്വാരകപുരംപുക്കാൻ * കൃഷ്ണപാദാബ്ജഭാസം ധൎമ്മജന്മാവുംരാമകൃഷ്ണന്മാരെഴുന്നെള്ളത്തറിഞ്ഞു സസംഭ്രമം * ചതുരംഗിണിയായസേനയാസമന്വിതം ചതുരംബുധിയോളംമുഴങ്ങുംവാദ്യത്തോടും * തന്നുടെസോദരന്മാരോടുമാനന്ദത്തോടും വന്നെതിരേററുകൊണ്ടാൻഭാഗ്യവാന്മഹാഭാഗൻ * മായാമാനുഷന്മാരാംകൃഷ്ണനുംമുസലിയും ന്യായേനയുധിഷ്ഠിരൻതന്നെവന്ദിച്ചീടിനാർ * വന്ദിച്ചുഭീമാദികൾബലഭദ്രരെത്തദാ വന്ദിച്ചീടിനാൻഭീമസേനനെശ്രീകൃഷ്ണനും * മന്ദമെന്നിയേമുദാമുകുന്ദചരണാരവിന്ദവന്ദനംചെയ്തുമാദ്രീനന്ദനന്മാരും *

കല്യാണമൂൎത്തിതന്നെപുണൎന്നുകിരീടിയും കല്യാണംവരുമാറുധ
ൎമ്മജൻതാനുംതഥാ * കുശലപ്രശ്നങ്ങളുംചെയ്തുധൎമ്മജൻപിന്നെ
കുശലന്മാരായുള്ളരാമകൃഷ്ണന്മാരോടും * ചിത്രാലങ്കാരങ്ങളാലെ
ത്രൈയുംവിളങ്ങീടും സുത്രമപുരിക്കൊത്തപത്തനംപ്രവേശിച്ചു *
തന്നുടെയന്തപ്പുരത്തിങ്കൽകൊണ്ടങ്ങുചെന്നു ധന്യധന്യന്മാരായ
രാമഗോവിന്ദന്മാരെ * ഭൂഷണരത്നാദിവ്യാലേപനാദ്യങ്ങളാ
ലെ തോഷാതിരേകംപൂണ്ടുപൂജിച്ചുയഥാന്യായം * കുന്തിദേവി
യെകണ്ടുവന്ദിച്ചാരവർകർകളും കുന്തിയുംപുണൎന്നാശിർവചനം
ചൊല്ലീടിനാൾ * മന്ദഹാസേനസാകംമന്ദാക്ഷംപൂണ്ടുമന്ദം
വന്നുസോദരന്മാരെവന്ദിച്ചുസുഭദ്രയും * ധൎമ്മജൻരാമകൃഷ്ണന്മാ
രോടുചൊല്ലീടിനാൻ ധൎമ്മത്താൽപ്രണതാൎത്തിഹാരികളായങ്ങ
ങ്ങൾ * തന്മയൻഗൃഹത്തിങ്കൽവന്നുകാണായമൂലം ജന്മവംശ
വുമിന്നുസഫലമായ്വന്നിതു * ജന്മജന്മങ്ങൾതോറുംചെയ്തൊരു
തപസ്സിനാ ലിമ്മഹാഭാഗ്യംമമവന്നതെന്നുനൂനം * ഇങ്ങി
നെചൊല്ലിയുള്ളിൽതിങ്ങിനഭക്തിയോടും മംഗലാകാരന്മാരാംജ
ഗദീശ്വരന്മാരെ * സൎവ്വസ്വംകൊണ്ടുംപൂജിച്ചീടിനാൻനൃപതീ
ന്ദ്രൻ സൎവ്വലോകൈകപൂജ്യന്മാരായദേവന്മാരെ * ശ്രീവാസുദേവ
നപ്പോളരുളിച്ചെയ്തീടിനാൻ നേവംചൊല്ലരുതേതുംപിതൃഷ്വസ്രീ
യപ്രഭോ * ബാലന്മാർഞങ്ങൾപോഷ്യന്മാരെല്ലൊബന്ധുസ്നേ
ഹമൂലമായേറ്റംപ്രശംസിക്കുന്നുവൃഥാഭവാൻ * ഞങ്ങൾക്കെല്ലൊ
ക്കുമുള്ളിലുള്ളകാംക്ഷിതമിപ്പോ ളിങ്ങിനെതന്നെസാധിപ്പിച്ചതുസു
ഭദ്രയും * മംഗലമായ്വന്നിതെല്ലാവൎക്കുമതിനാലെ യദുനന്ദന
കന്മുഗ്രസേനാദികളും * യൌതകാൎത്ഥത്തെയിങ്ങുകൊണ്ടന്നു
തന്നീടുവാൻ കൌതുകത്തോടെനിയോഗിച്ചുവന്നിതുഞങ്ങൾ *
അല്പമെന്നാലുംഞങ്ങൾചെയ്യുംമംഗലകാൎയ്യം സൽപുമാന്മാരാം
നിങ്ങൾബഹുമാനിക്കുമല്ലൊ * പെരിയോരാൎയ്യന്മാൎക്കുചെറുതു
ചെയ്തീടിലും പെരുതായ്വരുമവർതമ്മുടെമഹത്വത്താൽ * ഇജ്ജ
നത്തിന്റെസഹോദരിയാംസുഭദ്രയെ യൎജ്ജുനൻപാണിഗ്രഹം
ചെയ്യാമെന്നതുതന്നെ * കല്യാണംഞങ്ങൾക്കെല്ലാംപണ്ടേ

ഇച്ഛിച്ചകാൎയ്യം കല്യമാൎയ്യന്നുകൂടിദൈവയോഗത്തിനാലെ * ഇത്തരമരുളിച്ചെയ്തുതീൎത്ഥംപ്രീതിയോടു മുത്തമന്മാരാംബലഭദ്രരുംശ്രീകൃഷ്ണനും * സത്തമശീലന്മാരാംദമ്പതിമാരെത്തത്ര പുത്തൻസിംഹാസനത്തിലിരുത്തിസഭാന്തരെ * ചിത്രഭൂഷണങ്ങളെക്കൊണ്ടലങ്കരിപ്പിച്ചു പൃത്ഥ്വീദേവന്മാരമോഘാശീൎവാദങ്ങൾകൊണ്ടും * പ്രീതിയോടാരാത്രികമംഗളംചെയ്യിച്ചഥ സ്ത്രീധനംസദസ്സിങ്കൽകൊടുത്താരവർകളും * സ്വവൎണ്ണംപത്തുകോടിരൂപ്യംനാല്പതുകോടി സുവൎണ്ണനിഷ്കകോടികൃതഭൂഷണങ്ങളും * സിന്ധുദേശ്യാശ്വങ്ങളുംപതിനായിരംമത്ത സിന്ധുരങ്ങളുംപതിനായിരംതുംഗങ്ങളായ് * ബാലാൎക്കപ്രഭവങ്ങളാംതേരുകൾ നാലായിരംകാലാളുംകൊടുത്തിതു പതിനായിരംകോടി * ദിവ്യവസ്ത്രങ്ങൾവിലമതിച്ചുകൂടാതവ ദിവ്യപട്ടാംബരങ്ങളധികമെന്നേവേണ്ടു * ചേരുന്നകാശാലിയുമണിഞ്ഞുകഴുത്തിങ്കൽ താരുണ്യംകലൎന്നുള്ളൊരായിരംദാസികളും * ശ്രീരാമൻതിരുവടിജാംബവാൻതനിക്കു പണ്ടാരൂഢമോദംകൊടുത്തീടിനദിവ്യഹാരം * ജാംബവത്യാഖ്യയായതന്നുടെപുത്രിയോടും ജാംബവാൻശ്രീകൃഷ്ണനനാൽകിനാൻപ്രീതിയോടും * അങ്ങിനെയുള്ളമുത്തുമാലയുംകൊടുത്തവരങ്ങു പാൎത്ഥനെപൂജിച്ചിടിനൊരനന്തരം * തിങ്ങിനമോദംപൂണ്ടുതങ്ങടെഭഗിനിക്കു മംഗലാഭരണങ്ങളനന്തന്നല്കീടിനാർ * അമ്പതുകോടിനിഷ്കംവിലയാംരത്നകാഞ്ചീ യമ്പാൽമുപ്പത്തിരണ്ടുകോടിനിഷ്കാൎഘമായി * താടംകയുഗളവുംനാസികാഭരണവും കോടിനിഷ്കാൎഘമുക്താഫലത്താലത്യുജ്വലം * ദിവ്യകൌശേയങ്ങൾദിവ്യാനുലേപനങ്ങളും ഭവ്യപഞ്ചാശൽകോടിനിഷ്കാൎഹയായഭൂവും * നല്ലൊരുനദീജലംകൊണ്ടുധാന്യങ്ങളെല്ലാമല്ലലെന്നിയേപൂൎണ്ണമായ്വിളങ്ങീടുന്നതായ് * ദമ്പതിമാരെയേവംപൂജിച്ചുസദസ്സിങ്കൽ സംപ്രീതന്മാരാംബലഭദ്രരുംശ്രീകൃഷ്ണനും * ആപുഷ്യംതത്രവസിച്ചീടിനാരതിവേലമാപൂൎണ്ണാനന്ദംപാണ്ഡുപുത്രപൂജിതന്മാരായ് * പാൎത്ഥനെവസ്ത്രാഭരണങ്ങളാനന്തരം പേൎത്തുംപൂജിച്ചുപുറപ്പെട്ടുവാനൊരുമ്പെട്ടാർ *

ബന്ധുരവാക്യങ്ങൾകേട്ടന്തസ്താപവുംനീക്കി സന്തോഷംപൂണ്ടു വാഴുംകുന്തിയെവന്ദിച്ചപ്പോൾ * പിരിയുന്നതിലുള്ളദുഃഖേനസ ന്തപ്തയായ്ക്കരയുന്നവളേയുംമംഗലവാക്യങ്ങളാൽ * ബന്ധുവത്സ ലന്മാരാസ്വസിപ്പിച്ചതിവേലം ബന്ധുഭാവത്തോടേവമരുളിച്ചെ യ്തീടിനാർ * അച്ഛൻപെങ്ങളാമമ്മേബാലകന്മാരാം ഞങ്ങൾ നിശ്ചലാദരംഭജിച്ചീടുന്നുസദാകാലം * മംഗലംവന്നീടുവാനാ യ്ക്കൊണ്ടുവിശേഷിച്ചും ഞങ്ങളെക്കുറിച്ചുസദാചിന്തിച്ചുകൊള്ളേണ മേ * ബാലയാംഞങ്ങളുടെഭഗിനീയിവൾതന്നെ ചാലവേശി ക്ഷിച്ചുകൊള്ളേണമേനിരന്തരം * ഭ്രാതാവിൻപുത്രിനിനക്കെ ത്രയുംപ്രിയയെല്ലോ മാതാവെക്കാളുംപൂജ്യയല്ലയോഭവതിയും * ഇത്തരംസസ്നേഹവാക്യങ്ങളാൽകുന്തിതന്നെ സത്വരംപ്രശംസി ച്ചാശ്വസിപ്പിച്ചനന്തരം * ഉത്തമോത്തമയായപാഞ്ചാലിയോ ടുപുനരുത്തമപുരുഷന്മാരരുളിച്ചെയ്തീടിനാർ * കല്യാണശീലേ സാദ്ധ്വീമൌലിരത്നമേകൃഷ്ണേ കല്യേനീയറിയാതെയില്ലലൌകി കമേതും * ബന്ധുത്വംകൊണ്ടുചൊല്ലീടുന്നവാക്കെന്നാകിലും ബന്ധൂകാധരികേട്ടിടേണമിന്നനസൂയം * സാപത്ന്യംനാരിമാ ൎക്കകണ്ണരോഗത്തെപ്പോലെ താപത്തെദ്ദാനംചെയ്യുംസാമാന്യം ലോകത്തിങ്കൽ * അപ്പൂണ്ണമല്ലയല്ലോസാദ്ധ്വികൾക്കൊരുനാളും സൎവ്വജ്ഞയായനിന്നോടക്കഥചൊല്ലേണമോ * നിന്നുടെവത്സ യസ്സഹോദരിയായബാലാ നിന്നെയുംശുശ്രൂഷിക്കുമിവളെസ്സാ ധുബുദ്ധ്യാ * പാലിച്ചുകൊള്ളേണമീഗൃഹത്തിന്നാധാരവും പാ ലോലുംമൊഴിയാളേനീതന്നെയെന്നൂനം * കുടിലയായുള്ളൊ രു നാരീമേവുന്നഗേഹമുടനെനശിച്ചുപോംനന്നാകയില്ലെന്നു മേ * ഗൃഹണീതന്നാലെല്ലോഗൃഹമെന്നതുംധ്രുവം മഹനീയമാം ശാസ്ത്രതത്വാൎത്ഥമോൎത്തനീയും * ബാലയാംഞങ്ങളുടെസോദ രിസുഭദ്രയെ പാലനംചെയ്തുകൊൾകവഴിയേസൌഹൃദത്താൽ * ഇത്തരമരുൾചെയ്തുഭഗിനീതന്നെക്കൊണ്ടു വസ്ത്രങ്ങൾദിവ്യാ ഭരണങ്ങളെന്നിവയാലെ * കൃഷ്ണയേയഥാന്യായംസമ്മാനി ച്ചോരുശേഷം കൃഷ്ണനെനോക്കികൃഷ്ണയാനന്ദാശ്രുക്കളോടും *

പുഞ്ചിരിപൂണ്ടുചൊന്നാളിങ്ങിനേപതിവ്രതാ ചഞ്ചലമിഴികുലം
ലോകത്തിൽസാമാന്യവും * സ്വാത്മത്തെത്തന്നെയിച്ഛിച്ചിരി
ക്കുംസദാ പരമാത്മജ്ഞാനവുമെന്നെകുടിലമാരായുള്ള * ചി
ത്തസപ്പത്തെത്തന്നെവിശ്വസിക്കുന്നാകില്ല മോക്ഷത്തോളംവാമമാ
രെവിശ്വസിക്കരുതേതും * അങ്ങിനെയല്ലാഞാനെന്നിങ്ങിനെ
യെന്നെയല്ലോ മംഗലമൂത്തേപാരംപ്രശംസിച്ചിതുമിപ്പോൾ *
നിന്തിരുവടിയിങ്കൽബന്ധിച്ചഭക്തികൊണ്ടു സന്തതംസാധി
ച്ചപോരുന്നുഞാൻസമസ്തവും * ത്വൽഭക്തയാക്കീടേണമെ
ന്നെക്കാരുണ്യത്തിനാലുല്പലേക്ഷണഹരേ ലോകൈകനാഥപ്ര
ഭോ * ദ്രൌപതിവാക്യങ്ങൾകേട്ടേററവുംപ്രസന്നനായ് ശ്രീപ
തിസുഭദ്രയോടരുളിച്ചെയ്തീടിനാൻ* വത്സേവത്സലേഭദ്രേസുഭദ്രേ
സഹോദരീ യുത്സുകമനസ്സോടുംഞാൻചൊല്ലുന്നതുകേൾനീ *
നന്ദിനീപിതൃകുലവ്യാധിയെന്നറിഞ്ഞാലും തന്നുടെപതിക്കനുകൂ
ലയല്ലെന്നാകിലോ * പതിവല്ലഭാപതിവ്രതയെന്നിരിക്കിലോ
പിതൃവംശത്തിന്നലങ്കാരമാമവളെടോ * സവ്വദാഭത്താവിന്നു
മംഗലംപ്രാത്ഥിച്ചുള്ളിൽ സവ്വധാപതിക്കനുകൂലയായിരിക്കനീ *
ഭത്താവുകോപിക്കിൽപ്രത്യുത്തരംചൊല്ലീടരു തൈത്രയുംവിനീത
യായ്തൽപ്രിയംചെയ്തീടേണം * പാഞ്ചാലിതന്നോടെന്നുംസാ
പത്ന്യംഭവിക്കൊല്ലാ വാംഛരാനുരൂപംസുഹൃത്തുവത്തെഭജി
ക്കേണം * ചേതസിമാതാപിതാക്കളെയുംഞങ്ങളേയു മേതു
മേയൊരുപൊഴുതാകിലുംസ്മരിക്കൊലാ * ഭത്താവുതന്നേദൈ
വംവനിതയ്ക്കുസംശയം ഭത്താവുതന്നെബന്ധുഭത്താവുതന്നേധ
നം * ഭത്താവുതന്നേധമ്മമായതുംസദാകാലം ഭർത്തൃശുശ്രൂഷ
തന്നേതപസ്സുംധരിക്കനീ * ഗുരുനിന്ദയെച്ചെയ്യുംപുരുഷാധമൻ
ശിഷ്യനുരുപാതകീപിതൃനിന്ദകൻപുത്രൻതാനും * ഭത്താവെ
നിന്ദിക്കുന്നപതിയും വിൺമൂത്രങ്ങളാലാത്തുവദ്ധിച്ചനരകാബ്ധി
യിൽപതിച്ചീടും * വാമമാർതന്നെകലികാലത്തുഗൃഹേമൃത്യുതാമ
രസാധിവാസന്താൻതന്നെകല്പിച്ചീതും * മിക്കതുമ്മയ്ക്കുണ്ണിമാ
രൊക്കയിങ്ങിനെ പിന്നെച്ചൊൽക്കൊള്ളുംസാദ്ധ്വീചിലതിക്കി

ലണ്ടെല്ലോതാനും * പതിദേവതയായസീതാദേവിയുംമുന്നമ
തി ദുസ്സഹങ്ങളായുള്ളദുർവ്വചസ്സുകൾ * ബഹുധാസൌമിത്രി
യോടരുളിച്ചെയ്തുദുഃഖം സഹിയാംവണ്ണംതൻെറഭത്താവിന്നുണ്ടാ
ക്കിനാൾ * ദുർഘടംതാനനുഭവിച്ചുലോകങ്ങൾക്കു ദുഃഖംപോ
ക്കുവാനവതീണ്ണയാംലോകമാതാ *നാരികളുടെപാപമാനസശീ
ലങ്ങളെപ്പാരിതിലെല്ലാവക്കുമറിയിപ്പതിനായേ * യോഷമാർ
വാക്കുകേൾക്കു മജിതേന്ദ്രിയന്മാക്കുദോഷവുംദുഃഖങ്ങളുംമേല്ക്കുമേ
ലുണ്ടാമെന്നു * ലോകരെബോധിപ്പിപ്പാൻപ്രാകൃതനെന്നപോ
ലെ രാഘവൻതിരുവടിശോകേനവിലാപിച്ചാൻ * ആകയാ
ലൊരിക്കലുംഭർത്തുവിപ്രിയം ചെയ്യാസ്സാകുലമെന്നേമാതൃകുലവും
പിതൃവംശം * രണ്ടിന്നുമലങ്കാരഭൂതയായ്മേല്ക്കുമേലെയുണ്ടാകും
ശ്രേയസ്സിന്നുപാത്രമായ്ഭവിച്ചാലും * ഭഗവാനേവമരുൾചെയ്തു
ശ്രുപൂണ്ണാക്ഷിയാം ഭഗിനീശിരസ്സിങ്കൽമുകന്നാശ്വസിപ്പിച്ചു *
പാത്ഥന്മാരോടുമുദായാത്രയുംചൊല്ലി കൃപാമൂത്തിമെല്ലവേയെഴു
നെള്ളുവാൻതുടങ്ങുമ്പോൾ * പാത്ഥിവൻയുധിഷ്ഠിരന്ധാത്തരാ
ഷ്ട്രന്മാരുടെധൂത്തതാകൃതംദുഃഖമോത്തുസങ്കടത്തോടും * ആ
ത്തിനാശനനോടുപേത്തുര ചെയ്തീടിനാനാത്തനിരല്ലന്നെപ്പോ
ലെപാത്ഥലത്തിങ്കലാരും * പാത്തുകണ്ടാലുംചെറുപ്പത്തിലേമ
രിച്ചിതു ധാത്രീനായകനായജനകനന്നേമുതൽ * ധാത്രിയുമ്മ
ക്കളായഞങ്ങളുംദുഃഖത്തിന്നുപാത്രമായ് ത്തന്നെയല്ലോകഴിഞ്ഞു
പോരുന്നിതും *ചേത്തരികവേവെച്ചുവസിച്ചപിതൃവ്യനന്നേത്തു
പോയ്സ്നേഹംപുരത്തിങ്കൽനിന്നകററിനാൽ * തീത്തരക്കില്ല
ത്തെയുംവാരണാവതത്തിങ്കൽ ചീത്തവൈരാതിരേകത്താലവര
തിലിട്ടാർ * ശാത്രാവന്മാരിവണ്ണംധൂത്തുകൾപലതുംചെയ്താത്തി
പെട്ടുഴലുന്നഞങ്ങളെച്ചെററുപോലും * കീത്തിപെററീടുന്നമാതു
ലനുംഭവാന്മാരുമാത്തകാരുണ്യംവിചാരിച്ചതില്ലൊരിക്കലും *നി
ദ്ധനനുണ്ടോ ബന്ധുനിദ്ധനനുണ്ടോസുഖംനിദ്ധനനുണ്ടോവിദ്യാ
നിദ്ധനനുണ്ടോകീത്തി * നിദ്ധനനുണ്ടോധമ്മംനിദ്ധനനുണ്ടോ
ഗുണന്നിദ്ധനനന്മിക്കവാറുംമൃതനോടൊക്കുമല്ലോ * പേത്തുമീ

ശ്വരന്റെടെകാരുണ്യമുള്ളായുള്ളമൎത്ത്യന്നു മുമ്പിൽസമ്പത്തുണ്ടായി വരുംധ്രുവം * ശത്രുക്കൾവരുത്തുന്നോരത്തലെത്തിടാസ്ഥാനംനി ത്യവുമൈശ്വൎയ്യത്തിൻവൃദ്ധിവന്നീടുവാനും * ഉത്തമമായവം ശംവൎദ്ധിച്ചുവരുവാനും കൎത്തവ്യമായുള്ളോരുകൃത്യമെന്തെന്നുംപി ന്നെ * ഉത്തരോത്തരമഭീഷ്ടപ്രദമായുള്ളോരു സദ്ധൎമ്മമെന്തെ ന്നതുമറിവാൻതക്കവണ്ണം * തത്വമോൎത്തരുളിച്ചെയ്തീടേണംദ യാനിധേ സതൈ്വകമൂൎത്തേപുരുഷോത്തമജഗല്പതേ * ഇത്ത രംയുധിഷ്ഠിരൻഖേദേന ചൊല്ലീടിനോരുക്തത്തെക്കേട്ടനേരം ശ്രീകൃഷ്ണൻതിരുവടി * ഉത്തരമരുളിച്ചെയ്തീടിനാനെന്തിങ്ങിനേ യുത്തമന്മാരിൽവെച്ചത്യുത്തമനായഭവാൻ * തത്വജ്ഞനെ ന്നാകിലുംപ്രാകൃതനെന്നപോലെ മിത്ഥ്യാസംസാരത്തിങ്കൽഭ്രമി ച്ചീടുന്നുവൃഥാ * ദുസ്തരസംസാരമാംനരകസമുദ്രത്തിൽദുൎദ്ധരഗ തിഭേദമീവണ്ണമുള്ളദ്രഢം * എത്രദുഃഖങ്ങളനുഭവിക്കുന്നിതുഞങ്ങ ളെത്രയും മനസ്സിങ്കൽസഹിക്കുന്നീലയോവാൻ * തത്രജന്മാന്ത രത്തിൽചെയ്തുള്ളപാപംതന്നെ യത്രജന്മത്തിലോരോരോരോവി ധംബാധിപ്പതും * ശാസ്ത്രാൎത്ഥതത്വംചിന്തിച്ചാകയാൽസമ ബുദ്ധ്യാ പാൎത്ഥിവശിഖാമണേധൎമ്മത്തെച്ചെയ്ക ഭവാൻ * ചി ത്തത്തിൽകാലുഷ്യത്തെക്കളകമഹാമതേ സ്വസ്ഥതമുൾക്കൊ ൾകെന്നാൽശ്രേയസ്സംഭവിച്ചീടും * നിത്യവുംകൎമ്മത്തിങ്കൽശ്ര ദ്ധാലുവെല്ലോഭവാ നത്യൎത്ഥംസാധുപൂജാനിരതനാകയാലേ * വൎദ്ധിക്കുമിനിമേലിൽസംപദാദികളേറ്റം ശത്രുക്കളൊക്കഹത ന്മാരാകുംനിസ്സംശയം * സത്വരംസാമ്രാജ്യവുംഭവിക്കുംഭവാനെ ടോ നിസ്തുല്യതപോഗുണവാരിധേമഹീപതേ * പ്രത്യൂഷേധ ൎമ്മാസേഹരിയെപ്പൂജിക്കെടോ സത്യമക്ഷയാഭീഷ്ടംനല്കീടും നാരായണൻ * പ്രത്യൂഷസ്സിങ്കൽനിത്യംകുളിച്ചുധൎമ്മാസേ ശ്രുദ്ധനായ്ക്കൈകുണ്ഠനെപ്പൂജിച്ചുയഥാവിധി * ഭക്ത്യാമുൽഗാന്നം നിവേദിക്കേണംദധിയോടും പൃത്ഥ്വീദേവന്മാൎക്കന്നമപ്പോഴേനല്കീ ടേണം * ശക്തിക്കുതക്കവണ്ണമെന്നാകിലിഹലോകേ ഭുക്തഭ്വാ ഭോഗങ്ങളഭീഷ്ടങ്ങളായുള്ളതെല്ലാം * മുക്തിയുംവന്നുകൂടുംദേഹാവ

സ്നാനത്തിങ്കൽ ഭുക്തിമുക്തിദനെല്ലോമുകുന്ദൻദയാപരൻ * ഇന്ദ്രാണിപണ്ടീവ്രതാനുഷ്ഠാനംചെയ്തുനന്നായിന്ദ്രാ നുജന്നുനിവേദിച്ചുമുൽഗാന്നത്തെയും * ഇന്ദിരാസ്തവംലക്ഷ്മീഹൃദയംമഹാമന്ത്ര മിന്ദുമണ്ഡലമുഖിജപിച്ചുഭക്തിപൂർവ്വം * നിത്യവുംതുലാമാസേകാവേരിസ്സ്നാനംചെയ്തു കൃത്യങ്ങൾചെയ്യേണ്ടുന്നതൊക്കവേ ചെയ്തുശുദ്ധ്യാ * ശ്രീമഹാലക്ഷ്മികടാക്ഷത്തെസ്സംപ്രാൎത്ഥിക്കയാൽ ശ്രീമതാമിന്ദ്രനായാനിന്ദ്രനെന്നറിഞ്ഞാലും * ഗോവിന്ദനേവമരുളിച്ചെയ്തുലക്ഷ്മിമന്ത്രം പാവനംയുധിഷ്ഠിരന്നുപദേശിച്ചീടിനാൻ * ഏകംശ്രീദേവീയമതോത്ഭവാകമലയും ലോകസുന്ദരി വിഷ്ണുപത്നിയുംശ്രീവൈഷ്ണവി * ശ്രീവരാരോഹാഹരിവല്ലഭാ ശാർങ്ഗിണിയുംദേവദേവിയുംമഹാലക്ഷ്മിയുംലോകമാതാ* പന്തണ്ടിവണ്ണമുപദേശിച്ചുമുകിൽവർണ്ണൻ തന്തിരുവടിപിന്നെപ്പന്ത്രണ്ടുനാമങ്ങളും * ശ്രീപത്മാലക്ഷ്മിത്രികോണേശ്വരീകമലാമാ ശ്രീപത്മവിലോചനമഹിഷീവിദ്യാധരി * കമലാംബുധിസുതാജാതികാസൎവ്വാഭീഷ്ടഫലദായിനി വിധിജനനിയെന്നിങ്ങിനേ * നിത്യവുംപ്രാതഃകാലേപഠിക്കുന്നവൎക്കെല്ലാ മെത്തിടുമഭീഷ്ടവുംസൎവ്വമംഗളങ്ങളും * ഇങ്ങിനേബൃഹസ്പതിയരുളിച്ചെയ്തീടിനാന്മംഗലകരംലക്ഷ്മിഹൃദയമത്യുത്തമം * തൌലിമാസത്തില്ലുവേരജയിൽസ്നാനംചെയ്തു വില്വവൃക്ഷത്തിന്നടുത്തിരുന്നുജപിക്കേണം * ശ്രീരംഗേതുലാമാസേകാവേരീസ്നാനംചെയ്തു സാരമാംരമാസ്തവംജപിക്കഭക്തിയോടും * എന്നാകിൽസമസ്താഭീഷ്ടങ്ങളുംവന്നുകൂടു മണ്ണിൽവംതന്നിൽമഹാനദികളെന്നപോലെ * കാവേരീസ്നാനത്തിൻെറമാഹാത്മ്യം ചൊല്ലീടുവാനാവതല്ലിന്നു കന്നിമാസവുംപോയിതെല്ലോ * എത്രയുമടുത്തിങ്ങുവന്നിതു തുലാമാസം തത്രകാഞ്ചനംവസ്ത്രംതാമ്രപാത്രാദ്യങ്ങളും * വെള്ളികൊണ്ടുള്ളപാത്രംവെങ്കലപാത്രങ്ങളും വെള്ളവെററിലനല്ലതണ്ഡുലംസൂപാദിയും * ഗുൽഗുലുഘൃതയുക്തംദീപദാനവും തഥാനൽഗുളന്നാളികേരാദികളുംനൽകീടെടോ * ശക്തിക്കുതക്കവണ്ണംവിപ്രഭോജനംതഥാ ഭുക്തിക്കുംമുക്തിക്കുമുണ്ടിച്ചുയെന്നിരി

ക്കിലോ * തൌലികാവേരീസ്നാനംസൎവ്വാഭീഷ്ടദം നൃപമൌലിമാണിക്കമേയെന്നരുളിച്ചെയ്തുനാഥൻ * യാത്രയുമെല്ലാരോടും ചൊല്ലിശ്രീഹലിയോടും പേൎത്തെഴുന്നെള്ളീടുവാൻതുടങ്ങുംദശാന്തരേ * നിശ്വാസംപൂണ്ടുവിരഹാതുരചിത്തന്മാരായ് വിശ്വാസമേറയുള്ളപാണ്ഡുനന്ദനന്മാരും * വിശ്വനാഥനെവസ്ത്രരത്നഭൂഷണങ്ങളാം വിശേഷാൽകൃഷ്ടാൎത്ഥങ്ങളാലൎച്ചിച്ചുസമ്മാനിച്ചു * കേൾപ്പാനായ്കൊണ്ടുതുലാകാവേരിമാഹാത്മ്യത്തെ താല്പൎയ്യംപൂണ്ടുകൃഷ്ണൻതന്നോടുചോദ്യംചെയ്താർ * ഭക്തവത്സലനായഭഗവാനവരുടെ ചിത്താഭിപ്രായമുള്ളവണ്ണമേയറിഞ്ഞഥ * മന്ദഹാസവുംചെയ്തുമേഘഗംഭീരവാചാ നന്ദനന്ദനനവരോടരുൾചെയ്തീടിനാൻ * കാവേരിനദികളിലുത്തമാജഗദേകപാവനീതന്മാഹാത്മ്യം ചൊല്ലുവൻകേട്ടുകൊൾവിൻ * പന്ത്രണ്ടുവൎഷമേഴസമുദ്രസ്നാനംകൊണ്ടുസാധിക്കും ഫലംതുലാകാവേരീസ്നാനത്തിനാൽ * ഹന്തസിദ്ധിക്കുമല്ലോദക്ഷിണദിക്കിന്നൊരു ചന്തമേറുന്നമുത്തുമാലയാംകവേരജാ * മുക്തിസിദ്ധിക്കുംനല്ലസോപാനപരമ്പരാ മൎത്ത്യൎക്കുസാമ്രാജ്യദാനൈകദീക്ഷിതയെത്രെ * സൎവ്വപാപവുംപോക്കുംസൎവ്വാഭീഷ്ടവുംനൽകും സൎവ്വദാരിദ്ര്യംനീക്കും സൎവ്വദുഃഖവുംനീക്കും * കവിനാശംചെയ്യുംമജ്ജനമാത്രംകൊണ്ടേ കലുഷാഭാവദോഷംകളയുംനിശ്ശേഷമായ് * കീൎത്തനംകൊണ്ടുപാപമൊക്കവേയകററീടും കീൎത്തിയേറീടും ബ്രഹ്മനന്ദിനീസഹ്യോത്ഭവാ * ബ്രഹ്മലോകത്തേദാനംചെയ്യുന്നദേവിസാക്ഷാൽ ബ്രഹ്മരൂപിണിലോകരക്ഷണോത്സുകയല്ലോ * ദിവ്യജീവനാമനോരമയാമവളുടെ ദിവ്യമാംപ്രഭാവത്തേയാരറിയുന്നതോൎത്താൽ * വേദാന്തങ്ങളിലുപബൃംഹിതമാകയാലേ വേധാവുമമ്പായോക്കുമറിവാൻപണിയത്രേ * പുണ്യതീൎത്ഥങ്ങളെല്ലാദിക്കിലുമുള്ളതെല്ലാം പുണ്യരൂപിണിയായകാവേരീനദിയുടെ * കലകൾ പതിനാറിലൊന്നിനോടൊവ്വാപിന്നെ പലവുമെന്തിനേറച്ചൊല്ലുന്നുധരാപതേ * നമ്മുടെവംശത്തിങ്കലൊരുവനൊരിക്കൽ ചെന്നമ്മഹാനദീജലേമജ്ജനംചെയ്യേണമേ * മുക്കടെത്തോട്ട

വേർപെട്ടവനുംവിശുദ്ധനാ മല്ക്കടാക്ഷയതൃപ്തിനമുക്കുംഭവിച്ചീ
ട്ടും * ഇങ്ങിനേചൊല്ലുന്നിതുസകലപിതൃക്കളു മിംഗിതംതങ്ങൾ
കളള്ളതന്യോന്യമൊന്നിച്ചെടോ * അതിപാപികൾദുരാചാര
ന്മാരായമത്ത്യദിതിജാദിയിൽ വേദബാഹ്യരാംദുരാത്മാക്കൾ *
ഗുരുദൂഷകന്മാരുംവിപ്രദൂഷകന്മാരും ഗുരുമാഹാത്മ്യംതങ്കുംകാവേ
രീതീത്ഥത്തിങ്കൽ * സ്നാനംചെയ്തീടിലേകാദശിനാളുഷഃകാലേ
സാനന്ദംമമലോകംപ്രാപിക്കുംനിശ്ചഞ്ചലം യത്രകുത്രാപിതുലാ
മാസത്തില്ക്കാവേരിയിൽ നിസ്തന്ദ്രമാമ്മാററുണോദയേകുളിച്ച
ടൻ * മാഹാത്മ്യംകേട്ടുപൌരാണികനേപുഷ്പാക്ഷത മോഹന
മാല്യാംബരാദ്യങ്ങളാൽപൂജിക്കിലോ * പതിതന്ദുരാചാരൻപാ
ഷണ്ഡനെന്നാകിലും കിതവന്മഹാദുഷ്ടൻനാസ്തികനെന്നാകി
ലും * ഇഹലോകത്തുപുത്രപൌത്രാദിജനത്തോടും ബഹുലഭോ
ഗങ്ങളുംഭുജിച്ചുയഥേപ്സിതം * മല്ക്കടാക്ഷത്താൽമമസായൂജ്യം
പ്രാപിച്ചീടും തല്ക്കുലത്തിങ്കലുള്ളപിതൃക്കളോടുംധ്രുവം * ഒരുനാ
ളൊരുനേരംപതിതനെന്നാകിലും പരിചിൽതുലാമാസേകാവേ
രീസ്നാനംചെയ്കിൽ * പങ്കങ്ങളെല്ലാമകന്നാനന്ദപ്രദമായ പങ്ക
ജാസനലോകംപ്രാപിച്ചുവസിച്ചീടും * നൈമിശത്തിങ്കൽത്രി
വേണിയിലദ്ധോദയത്തിൽ സൌമുഖ്യത്തോടുതുലാപുരുഷദാനം
ന്തറു * ചെയ്തുള്ളഫലംതുലാകാവേരിസ്നാനത്തിനാലേതും സന്ദേ
ഹമില്ലലഭിക്കുമപ്രയത്നംകാവേരി * ജലതുലാമാസത്തിൽസ്നാ
നംചെയ്തു പാവനംതിലോദകംനൽകുകിൽപിതൃക്കളും * സാതൃ
പ്തന്മാരായ്ബ്രഹ്മലോകത്തെപ്രവേശിച്ചു സന്തതംസുഖിതന്മാരാ
യ്വരുമെന്നൂനം * വണ്ണഭ്രഷ്ടനുംസദാചാരഭ്രഷ്ടനുംപരപിണ്ഡാ
ദൻപിതൃമാതൃദൂഷകൻനിരഗ്നിതൻ * എന്നിവരെല്ലാം സദ്യഃ
ശുദ്ധന്മാരായ്വന്നീടും നിണ്ണയംകാവേരിയിൽസ്നാനമാത്രത്തിനാ
ലെ * സർവ്വഭൂതങ്ങളിലുംദയയോടന്നദാനം സർവ്വദാചെയ്തുള്ള
ജന്മാന്തരതപോയോഗാൽ * കാവേരീതീത്ഥസ്നാനംലഭിക്കുമെ
ന്നിയെ മററാവോളംയത്നംചെയ്തുംപാപിക്കലഭിച്ചീടാ * താല്പ്യ
ത്തിൽതുലാമാസേകാവേരിസ്നാനംചെയ്തു ശാല്യന്നംഗ്രാസമാത്ര

പാത്രത്തിൽദാനംചെയ്യിൽ * സിദ്ധിക്കുംസാൎവ്വഭൌമഭാവം നിൎണ്ണയം പിന്നെനിത്യവുംതുലാസ്നാനംചെയ്യിലോകാവേരിയിൽ * പുനരാവൃത്തിയില്ലാരുദ്രലോകംപ്രാപിച്ച ജനിതാനന്ദം മരുവീടുമെന്നറിഞ്ഞാലും * തണ്ഡുലംവൈശ്വദേവത്തിന്നു വിപ്രൎക്കനല്കിൽ പുണ്യലോകങ്ങളുണ്ടാമവനാചന്ദ്രതാരം * ഗവ്യംമാഹിഷംഘൃതംതാംബൂലം ശാകന്തിലംനവ്യവസ്ത്രവുംഗന്ധംചന്ദനമിവയെല്ലാം * ദാനംചെയ്യുയുമേററംനന്നെടോതുലാമാസേ മാനനീയനാംനീയുമാകയാൽതുലാമാസെ * കാവേരീജലത്തിങ്കൽസ്നാനവുംദാനങ്ങളും സാവധാനംചെയ്തുസവൈശ്വൎയ്യംലഭിച്ചാലും * ദൌലികാവേരീമാഹാത്മ്യത്തെയുംകേട്ടുഭൂപമൌലിരത്നമേപിന്നെമോക്ഷവുംപ്രാപിച്ചാലും * ഈവണ്ണം പാൎത്ഥന്മാരോടരുളിച്ചെയ്തുതുലാ കാവേരീമാഹാത്മ്യത്തെശ്രീകൃഷ്ണൻതിരുവടി * ഇങ്ങുവന്നിട്ടുകാലമേറയായിതു ഞങ്ങളങ്ങു ചൊല്ലായ്കമൂലമുഗ്രസേനാദ്യന്മാരും എന്തിതെന്നുഴന്നീടുമാകയാലുഴറുന്നേൻ ചിന്തിക്കുന്നേരത്തിങ്കലന്തികേവന്നീടുവാൻ * ഞങ്ങളുംജരാസന്ധപീഡിതന്മാരാകയാൽ മംഗലകരമായമധുരാപുരത്തെയും * ലൌകികത്തെയുംവെടിഞ്ഞൎണ്ണവമദ്ധ്യത്തിങ്കൽ വേഗത്തിൽദ്വാരാവതിപുക്കല്ലോവസിക്കുന്നു * വിത്തമുള്ളവൻതന്നേപണ്ഡിതനാകുന്നതും വിത്തമുള്ളവനത്രെനിൎണ്ണയംകുലീനനും * വിത്തമുള്ളവനല്ലോഗുണജ്ഞൻശ്രുതവാനും വിത്തമുള്ളവൻവക്താദൎശനീയനുംനൂനം * എന്നല്ലലോകത്തിങ്കൽസമസ്തഗുണങ്ങളും സ്വൎണ്ണത്തെത്തന്നെനിത്യമാശ്രയിച്ചിരിക്കുന്നു * രാജ്യത്തിൻസ്വസ്ഥന്മാരായ്ധനധാന്യാദിയോടും പൂൎണ്ണന്മാരായിവാഴുംപാണ്ഡവന്മാരേനിങ്ങൾ * രിക്തന്മാരായുള്ളൊരു ഞങ്ങളെമറന്നീടായ്കിത്യാദിലോകോത്തമയോഗ്യാൎത്ഥവാക്യങ്ങളും * ഭക്തവത്സലനരുൾചെയ്തുപാണ്ഡവന്മാരോടത്യന്തമോദാന്വിതംയാത്രയുംചൊല്ലിദ്രുതം * കുന്തിയെവന്ദിച്ചു പാഞ്ചാലിതന്നോടുംചൊല്ലി ചെന്താർമാനിനീകാന്തൻരേവതീരമണനും * എഴുന്നെള്ളീടുന്നേരംപാണ്ഡുനന്ദനന്മാരും വ

ഴിയെനടന്നിതുനാലംഗപ്പടയോടും * പത്തുദിക്കുകൾമുഴങ്ങീട
വെവാദ്യത്തോടും പത്രിവാഹനൻതന്നെയന്നയാനവുംചെയ്താ
ർ * സ്യന്ദനമേറീമന്ദംഗോവിന്ദൻദേവദേവനിന്ദിരാസുഖവാ
സമന്ദിരവക്ഷഃസ്ഥലൻ* സുന്ദരൻരഥ്യയൂടെയെഴുന്നെള്ളീടുന്നേ
ര മിന്ദ്രാദിവൃന്ദാരകവൃന്ദവുംദിക്പാലരും * അമ്മഹോത്സവം
കാണ്മാനായ്വിമാനത്തിലാമ്മാറംബരത്തിങ്കൽവന്നുനിറഞ്ഞു നി
രന്തരം * അംബുദനികരങ്ങൾവന്മഴപെയ്യുംപോലെ മെന്മേ
ലെപുഷ്പവൎഷംചെയ്തിതുധാരാളമായ് * ദിവ്യദുന്ദുഭികളുംഘോ
ഷിച്ചാരത്യുച്ചത്തിൽ ദിവ്യസ്ത്രീവൎഗ്ഗങ്ങളുംനൎത്തനംചെയ്തീടിനാ
ർ * ഗന്ധൎവ്വസ്ത്രീകൾഗാനംചെയ്തിതുമുനീന്ദ്രരും സിന്ധുജാവര
ന്തന്നെസ്തുതിച്ചാരനേകധാ * രണ്ടുയോജനദൂരമിങ്ങിനെചെ
ന്നശേഷം കൊണ്ടൽനേൎവ്വൎണ്ണൻനിവൎത്തിപ്പിച്ചുപാൎത്ഥന്മാരെ *
പാണ്ഡവന്മാരുംകൃഷ്ണവിശ്ലേഷദുഃഖത്തിനാൽ വീണ്ടൊരുപദം
പോലുംവെക്കരുതാഞ്ഞുകേണാർ * പ്രാകൃതന്മാരെപ്പോലെദുഃ
ഖിച്ചീടരുതേതും ലോകപൂജിതന്മാരായിങ്ങിനെയുള്ളോരെന്നും*
ബന്ധുക്കളുടെഗതിയിങ്ങിനെലോകത്തിങ്കൽ ബന്ധവൎജ്ജിത
ന്മാൎക്കുംനിരസിക്കരുതെടോ * അങ്ങോടിങ്ങോട്ടുവന്നുംപോന്നും
നാമിരിക്കേണമങ്ങിനെയെന്നാകിലെന്നരുളിച്ചെയ്തുകൃഷ്ണൻ *
പാൎത്ഥന്മാരെയുംതിരിച്ചയച്ചോരനന്തരം പാൎത്ഥിവൻയുധിഷ്ഠി
രനനുജന്മാരുംതാനും * ഫണിനായകശായിപാദവുംചിന്തി
ച്ചുള്ളിൽ പണിപ്പെട്ടിന്ദ്രപ്രസ്ഥംപുക്കിതുമഹാഭാഗൻ * വാരി
ജവിലോചനൻസീരിയോടൊരുമിച്ചുവാരിധിമദ്ധ്യത്തിങ്കൽദ്വാ
രകാപുരംപുക്കാൻ * ചാരുതചേരുന്നൊരുതോരണംമുമ്പാമലം
കാരങ്ങളെങ്ങുംചേൎത്തുപൌരന്മാരെതിരേറ്റു * പൂരിച്ചവാദ്യ
ത്തോടുംപൌരുഷത്തോടുംചെന്നുപൂരകംപുക്കുനാഥൻസ്വൈരം
വാണരുളിനാൻ * സുഭദ്രോപാഖ്യാനമിതായുഷ്യംയശസ്കരം
ശുഭപ്രാപകംപഠിക്കുന്നോൎക്കുംകേൾക്കുന്നോൎക്കും * പാപങ്ങള
കന്നുപോംപുണ്യവുംവൎദ്ധിച്ചീടും ശോഭനാഖ്യാനമിദംസൎവ്വത്രജ
യാവഹം * ഭാൎഗ്ഗവവാരത്തിങ്കൽകേൾക്കുന്നപുരുഷനു ഭാൎഗ്ഗവീ

സമയായകന്യയുംസിദ്ധിച്ചീടും * മക്കളുംമക്കളുടെമക്കളുമുളായിട്ടും ദിക്കുകളെങ്ങുംകേളിചിക്കണ്ണുപരന്നീടും * പുണ്യകാലങ്ങളുകേൾക്കിലൈശ്വര്യവുംവളൎന്നീടും പുണ്ഡരീകാക്ഷൻതന്റെ ലോകപ്രാപ്തിയുംവരും * ഇക്കഥാകേൾക്കിൽതീൎത്ഥമൊക്കയൊടിയപുണ്യം മുഖ്യയജ്ഞങ്ങളുടെഫലവുംസിദ്ധിച്ചീടും * ഹരിവാസരത്തിങ്കൽഹരിസന്നിധിയിലിച്ചരിതം കേട്ടുവിഭാവരിയിലുറങ്ങാതെ * ഉപവാസവുംചെയ്തുവാസംചെയ്കിലോ ശുകന്നപമനാകുംവിഷ്ണുഭക്തനായ്ഭവിച്ചീടും*പരമേശ്വരൻദാക്ഷായണിയെപ്പിരിഞ്ഞന്നു പരമോത്തമയാമിക്കഥയെപഠിപ്പിക്കയാൽ * ഗിരിജാദേവിയുടെപരിണേതാവായ്വന്നു ഗിരീശൻമഹാദേവൻ പരിചോടവിളംബം * ഹരന്റെനേത്രാഗ്നിയിൽപൊരിഞ്ഞു കാമദേവൻ പരിതാപേനരതികരയുംശാന്തരേ * കരുണാകരൻഖണ്ഡപരശുനിയോഗത്താ ലരുണാധരിയുമിച്ചരിതംകേൾക്കയാലെ * പതിയെപ്രാപിച്ചാളിക്കഥയോടൊത്ത പുണ്യകഥയൊന്നില്ലാമനോരഥദാനത്തിന്നെടോ * ഒരിക്കലെന്നാലുമിക്കഥയെക്കേൾക്കുന്നാകിൽ തെരിക്കെന്നവൻശുദ്ധനായ്വരുന്നിസ്സംശയം * ഈരേഴുലോകങ്ങളിലറുപത്താറുകോടി പേരെഴുംമഹാപുണ്യതീൎത്ഥങ്ങളുള്ളതെല്ലാം * കാവേരീതീൎത്ഥത്തിങ്കൽ സ്നാനാൎത്ഥംതുലാമാസേ ശൈവാജ്ഞയാലേവരുംനൃവരശിരോമണേ * എന്നാലോനിയ്യംസഹ്യനന്ദിനീജലത്തിങ്കൽ ചെന്നിനിസ്നാനംചെയ്യനന്നായിത്തുലാമാസെ * ഞാനരചെയ്തുള്ളൊരുദാനവുംചെയ്തീടെടൊ ദാനസന്താനപത്മദാനമന്മഹാമതേ * ദാനംകൊണ്ടല്ലോനാകംസാനന്ദംപ്രാപിപ്പതും ദാനംകൊണ്ടല്ലോസുഖംതാനനുഭവിപ്പതും * സല്പാത്രത്തിങ്കൽദാനമല്പവുംചെയ്യാതവൻക്ഷുല്പീഡപൊറാഞ്ഞുതൻമാംസത്തെഭുജിച്ചീടും * ആകയാൽസ്നാനംചെയ്തുനിത്യവുംദാനങ്ങളു മാകുന്നവണ്ണംചെയ്തുമാസാന്തത്തിങ്കൽപിന്നെ * പരമാന്നേനഭൂമീസുരന്മാരായിരത്തെ പരിപൂൎണ്ണമാംവണ്ണംപരിചിൽഭുജിപ്പിച്ചു * തൽപുരാണത്തെച്ചൊല്ലുംസൽപുമാനെയും പൂജിച്ചുല്പന്നാമോദമലംകരി

പ്പിച്ചംഗമെങ്ങും * തണ്ടിന്മേലേററിഗ്രാമംവലത്തുംവെച്ചമന്ദം കണ്ടവർകൊണ്ടാടവേമേളതാളങ്ങളോടും * സർവ്വസമ്പത്തോടും ഗൃഹത്തിങ്കലാക്കീടുമെങ്കിൽ സവാഭീഷ്ടവുംതവലഭിക്കുമറിഞ്ഞാലും * അദ്ധ്യായമിരുപത്തുമൂന്നതുകഴിഞ്ഞതു ബുദ്ധ്യാസുപ്രസന്നയാകേട്ടുകൊള്ളുവിനിന്നും *

---

## ചതുർവ്വിംശോദ്ധ്യായഃ—പ്രാരംഭഃ

---

കുംഭജനരുൾചെയ്തധർമ്മങ്ങളേവംകേട്ടു കുംഭിനീപതിപരിവൃഢനാംഹരിശ്ചന്ദ്രൻ* ജൃംഭിതാനന്ദമുണർത്തിച്ചിതുമഹാമുനെസംപ്രതിനിമ്പാദമാമംഭോജംഭജിക്കയാൽ * ലംഭിതമായിജന്മസാഫല്യംഭഗവാനെ യെമ്പോററിനമസ്കാരംയോഗേന്ദ്രശിഖാമണെ * ഡംഭാദിനീങ്ങികൃതകൃത്യനായ്വന്നീടിനേനമ്പോടുകാവേരിമാഹാത്മ്യത്തെക്കേൾക്കയാലെ * ജംഭാരിമുമ്പാമുമ്പക്കിമ്പമേകീടുംമമതമ്പുരാൻ കാരുണ്യവുംസമ്പന്നമായീദൃഢം * സംഭാവ്യംതപോയോഗലഭ്യമാംസാധുസംഗം സംഭവിക്കുമോഭക്തിമുക്തിദമല്ലായ്കിലോ * കാവേരിമാഹാത്മ്യത്തെക്കേട്ടുള്ളിൽ തൃപ്തിവന്നീലാവോളം കേൾപ്പിക്കേണമിനിയുംദയാനിധേ * എങ്ങിനെകവേരജസഹ്യജയായതെന്നു മെങ്ങിനെലോപാമുദ്രയായതെന്നതുംപിന്നെ * എങ്ങദക്ഷിണഗംഗയെന്നുവിഖ്യാതയായ തെങ്ങിനെഗംഗാധിക്യമെങ്ങിനെവന്നതെന്നും * വിസ്തരിച്ചെന്നോടരുളിച്ചെയ്തീടേണം മുനിസത്തമതപോനിധേതിതിക്ഷാവാരാന്നിധേ * ഇത്തരംഹരിശ്ചന്ദ്രൻ ചോദ്യങ്ങൾകേട്ടനേരമുത്തമനഷ്ടമൂർത്ത്യംശജനാം മഹാമുനി * മന്നവർമന്നവൻതന്നെയേററവുംപ്രശംസിച്ചു മന്ദംകൈകൊണ്ടുമേനിതടവിയരുൾചെയ്താൻ * നന്നുനന്നെടോരാജൻ
കൊണ്ടുമേനിതടവിയരുൾചെയ്തീൻ * നന്നുനന്നെടോരാജൻ
മന്നിടത്തിങ്കലെങ്ങും നിന്നോളംപുണ്യവനായില്ലാരുമെന്നൂനം * പിന്നെയുമതുപോലെപിന്നെയുംധർമ്മസാരം തന്നെകേ

ങ്കിൽശ്രദ്ധനിന്നുള്ളിലുണ്ടാകയാൽ * പുണ്യശ്ലോകന്മാരുടെയെണ്ണമോക്കുമ്പോളഗ്രഗണ്യനായതുഭവാൻനിർണ്ണയം ധരാപതേ * ധർമ്മിഷ്ഠനായനിയ്യംലോകാനുഗ്രഹാത്ഥമായ് ധർമ്മസാരത്തെയിന്നുംചോദ്യംചെയ്യുന്നുദ്ധം * സത്തുക്കൾതന്നെയെല്ലോസത്തുക്കൾക്കെല്ലാംധനം സത്തുക്കൾക്കെല്ലാംബന്ധുസത്തുക്കൾതന്നെയെല്ലോ * സത്തുക്കൾതന്നെയല്ലോസത്തപസ്സാകുന്നതും സത്തുക്കൾതന്നെവ്രതംസത്തുക്കൾതന്നെമിത്രം * നിന്നോടാകയാലിന്നുചൊല്ലുന്നേൻ കാവേരിതൻപുണ്യവർദ്ധനമായമാഹാത്മ്യമെന്നീവണ്ണം * ധന്യനാംനൃപേന്ദ്രനെല്ലാംഘിച്ചുമുനീശ്വരൻ മന്ദഹാസാനന്തരമരുളിച്ചെയ്തീടിനാൻ * പണ്ടുധർമ്മജനെഡൌമ്യൻതന്നോടീയത്ഥംതന്നെ കൊണ്ടൽനേർവ്വർണ്ണനെഴുള്ളിനോരനന്തരം * കൊണ്ടാടിച്ചോദ്യം ചെയ്താനമ്മുനി സന്തോഷമുൾക്കൊണ്ടവൻ തന്നോടരുൾചെയ്തുകേൾക്കഭവാൻ * മുന്നമുണ്ടായാനൊരുരാജഷികവേരനെന്നുന്നതപ്രഭൻയോഗിസത്തമൻപ്രസന്നാത്മാ * നിശ്ശേഷവിദ്യാനിധിനിഷ്ക്രോധൻ ജിതേന്ദ്രിയന്നിസ്സംഗൻസവ്വധർമ്മവിരക്തൻനിഷ്കല്മഷൻ * കുറയക്കാലംകർമ്മംചെയ്തിരുന്നൊരുശേഷമുറയും വൈരാഗ്യത്താൽമുമുക്ഷുവായ്വന്നവൻ * ഹിമവൽപാർശ്വംപുക്കുതപസ്സുതുടങ്ങിനാൻ ഹിമവുംകാററുംമഴവെയിലുംസഹിച്ചേററം * അങ്ങിനെദിവ്യവഷമായിരംചെന്നകാലമങ്ങെഴുന്നെള്ളീടിനാൻവേധാവുംപ്രസന്നനായ് * വരത്തെവരിക്കെടോരാജഷിശ്രേഷ്ഠഭവാൻ വരദനായോരുഞാനിങ്ങിതാവന്നേനെല്ലോ * ഈവണ്ണംബ്രഹ്മവാക്യംകേട്ടുരാജഷിശ്രേഷ്ഠനാവിമ്മോദേനതൊഴുതീവണ്ണമുണത്തിച്ചാൻ * നിന്തിരുവടിയെങ്കിൽപ്രസന്നനെന്നാകില മെൻതപസ്സിന്നുഫലമുണ്ടെന്നുവരികിലും * ബന്ധവർജ്ജിതമായകൈവല്യംനല്കീടേണ മെന്നുനശ്വരങ്ങളാംമററുള്ളഫലങ്ങളാൽ * ദേവദേവനാംവിഷ്ണുഭഗവാനൊഴിഞ്ഞുള്ളദേവന്മാരായഞങ്ങൾക്കാമല്ലമോക്ഷദാനം* ലോകമാതാവുമഹാവിഷ്ണുതന്മായാദേവീ ശോകനാശിനീമമ

പുത്രിയായൊരുകന്യാ * നിനക്കുമോക്ഷത്തെനൽകീട്ടമെന്നരു
ൾചെയ്തു മനക്കാമ്പിങ്കൽവിഷ്ണുമായയെദ്ധ്യാനംചെയ്താൻ *
ചിന്മയീലോകൈകമോഹിനിയാംവിഷ്ണുമായാ നിൎമ്മലതരമായ
കന്യകാവേഷത്തോടും * സൎവ്വാലങ്കാരപരിഭൂഷിതചാൎവ്വംഗി
യായ് സൎവ്വഗന്ധൎവ്വസിദ്ധദേവസേവിതയായേ * വിരിഞ്ചൻ
തന്റെമുമ്പിൽപ്രത്യക്ഷീകരിച്ചിതു വിരഞ്ചുവിധാതാവുമിങ്ങി
നെചൊല്ലീടിനാൻ * ധന്യേയോഗീന്ദ്രനായരാജൎഷിയിവന്നുനീ
കന്യയായ്മോക്ഷത്തെയുംനൽകേണംമഹാദേവി * ഇക്കണ്ട
കവേരന്നുപുത്രിയായ് നീപിന്നെയുംചൊല്ലെക്കൊണ്ടപുണ്യതീൎത്ഥ
മയിയാംനമിയായേ * മുക്തിസാധനമുഖ്യമൂൎത്തിയായനാരതം
ശുദ്ധിയുംജഗത്തിന്നുസതപരംചേൎത്തിടെടോ * പിന്നെയൊ
രംശംകൊണ്ടുലോപാമുദ്രാഖ്യയായേ ധന്യനാമഗസ്ത്യന്നുപത്നി
യായ്ഭവിച്ചാലും * ഇത്തരമുരചെയ്തുമറഞ്ഞുവിധാതാവും
സതപരംവിഷ്ണുമായാദേവിയുംകവേരന്നു * കന്യയായ്ഭവി
ച്ചവൾതന്നെയുംകയ്യെക്കൊണ്ടവൻ തന്നുടെഭാൎയ്യയോടുംസന്തോ
ഷംപൂണ്ടീടിനാൻ * പ്രത്യക്ഷയായമോക്ഷലക്ഷ്മിയെയെന്ന
പോലെ സിദ്ധിച്ചപുത്രിയോടുംസുഖമേവാഴുംകാലം * അത്യ
ന്തംദുഷ്പാരമിക്കൎമ്മമെന്നുറക്കയാൽ ചിത്തത്തിൽനൈരാശ്യവും
പ്രാപിച്ചുദിനേദിനേ * ചെററുനാളേവംഗൃഹേവസിച്ചോര
നന്തരം മുററീടുംവിശ്രാന്തിയെപ്രാപിച്ചകവേരനും * കനകാ
കൃതിയായതന്നുടെപുത്രിതന്നോടനഘമനസ്സോടുമേകദാ ചൊ
ല്ലീടിനാൻ * ജനകനായേനഹംനിനക്കെന്നതുമൂലം ജനിമൃ
ത്യുക്കളററുമുക്തനായ്വന്നീടിനേൻ * കാവേരിയെന്നുലോകപ്ര
സിദ്ധിയോടും ജഗൽപാവനിയായമഹാനദിയായ്ഭവിക്കനീ *
ഈശ്വരിയായനിന്നെയിങ്ങിനെകാണ്കയാലി ഞാശ്ചൎയ്യംചിത്ത
ശുദ്ധിഭവിച്ചമഹാഭാഗേ * മോക്ഷവിഘ്നത്തെച്ചെയ്യുംകൎമ്മവും
വേണ്ടീലിനികാൽക്ഷണംപോലുംമമലോകമാതാവേശുഭേ *
നിത്യകൃത്യത്തെച്ചെയ്തുശുദ്ധനായ്വസിക്കേണം ചിത്തത്തിൽശു
ദ്ധിവരുവോളവുംബുധജനം * പിന്നെനിസ്സംഗാത്മനാമന്നിൽ

സഞ്ചരിക്കേണം തന്നുടെദേഹാവസാനത്തോളമെന്നുമെല്ലാം * ധന്യനാംജനകൻെറവാക്യങ്ങൾകേട്ടനേരം തനയംഗിവിഷ്ണുമായാതാതനോടോതീടിനാൾ * സന്നദോഷനാംഭവാൻചൊന്നതു സത്യമെൻെറസന്നിധാനത്തിനാലേചിത്തശ്ശുദ്ധിയും തവ * വന്നിതുമുക്തികരസ്ഥിതയെന്നറിഞ്ഞാലും സന്ദേഹമില്ലാമമവചനംസത്യമത്രേ * നിന്നുടെപുത്രിയായയഞ്ഞാൻ മഹാനദിയായേ മന്നിലെങ്ങുമേതവകീൎത്തിയുംപരത്തുവൻ * പിതൃകീൎത്തിയെബ്ഭുവിവളൎത്തുന്നവനുടെ പിതൃക്കൾക്കെല്ലാം ബ്രഹ്മകൈവല്യംഭവിച്ചീടും * സുതന്മാർവിഷ്ണുലോകംപ്രാപിക്കമെന്നുമെല്ലാം സുതതന്നുടെവാക്യംകേട്ടേററംപ്രസന്നനായ് * സുധിയാമഗ്രഗണ്യൻരാജൎഷിശ്രേഷ്ഠൻതാനും സുതരാംപ്രശംസിച്ചുഭൂയോപിമഹാഭാഗൻ * ധന്യനായ്കൃതാൎത്ഥനായ്വന്നതു ഞാനെന്നോൎത്തു സന്യസിച്ചവനിയിൽസഞ്ചരിച്ചിതുസുഖം * സമദൃഷ്ടിയായെങ്ങുംമൌനിയായ്മഹായോഗി സമലോഷ്ടാശ്മകാഞ്ചനസ്വരനായനാരതം * അകവുംപുറവുമെല്ലാടവുമൊരുപോലെ ഭഗവന്മയമായ്ക്കണ്ടാനന്ദനിലീനനായ് * വായുവേപ്പോലെയെങ്ങുംസഞ്ചരിച്ചകന്മഷം ജ്ഞേയരൂപന്മായ്സുഖദുഃഖനിവ്വിശേഷനായ് * ഹസ്തപ്രാപ്തത്തെളക്തസ്വാമ്രഗപക്ഷ്യാദികിളിലസ്തവൈശിഷ്ട്യേണകണ്ടുമത്തനെന്നപോലെ * മാനാപമാനങ്ങളിലേതുമേഭേദംവിനാ മാനസേസദാപരമാത്മഭാവനയോടും * ചിന്മയംപരമാനന്ദാത്മകംനിത്യംപരബ്രഹ്മമാം ഹരിപദംപ്രാപിച്ചാനചഞ്ചലം * സച്ചിദാനന്ദസ്വരൂപിണിയാംകാവേരിയും സ്വച്ഛതീൎത്ഥയാംതങ്കൽസ്നാനംചെയ്യവൎക്കെല്ലാം * വിച്യുതിവന്നീടാതമുക്തിയെസ്സിദ്ധിപ്പാനായച്യുതൻതന്നെയോൎത്തുതപസ്സുതുടങ്ങിനാൾ * പ്രത്യക്ഷനായിട്ടരുൾചെയ്തിതുമുകന്ദനമത്യന്തതുഷ്ടനായ്ഞാൻ നിന്നുടെതപസ്സിനാൽ * ഭദ്രംതേവത്സേവരംവേണ്ടതുവരിച്ചാലും വിദ്രുതംനൽകീടുവൻശുദ്ധമാനസേശുഭേ * ഭാഗധേയാംഭോനിധിയായകാവേരിതാനുംഭോഗിശായിയെവന്ദിച്ചീവണ്ണമുണൎത്തിച്ചാൾ *

ലോകശുദ്ധിയ്ക്കായ്ക്കൊണ്ടുനദിയായൊഴുകേണം ലോകൈകനാഥഞാനുംഭക്തവത്സലവിഷ്ണോ * അത്രയുമല്ലനിരഗ്നികളുംകൃതഘ്നന്മാരെത്രയുംദുരാചാരന്മാരുംനാസ്തികന്മാരും * മജ്ജലസ്നാനമാത്രംകൊണ്ടുനിൎമ്മലന്മാരായ് സജ്ജനാസാദ്ധ്യംഭവല്പാദാബ്ജംപ്രാപിക്കേണം * അവ്വണ്ണമനുഗ്രഹംചെയ്യേണംദയാനിധേനിൎവ്വികാരാത്മജൻപാദാബ്ജാശ്രിതചിന്താമണേ *ദുൎല്ലടമത്രേവരംവരിച്ചതെന്നാകില മുക്കാമ്പികൾഭക്തിയുള്ളവൎക്കെല്ലാവൎക്കും * ചിക്കെന്നുസാധിച്ചീടുംസൎവ്വാഭിപ്രായങ്ങളും മുഖ്യരാംതൽസേവകന്മാൎക്കുമെന്നാകയാലെ * ഒക്കയുമനൎഗ്ഗളംനിന്മനോരഥത്തിന്നു തക്കവണ്ണമേതന്നെസൎവ്വദാഭവിച്ചാലും * സ്മരണംകൊണ്ടുതന്നേസകലപാപങ്ങളും തരസാനീക്കുംമഹാപുണ്യമാംസഹ്യാചലേ * ധന്യതചേരുംസഹ്യാമലകമൂൎത്തിയായോരെന്നുടെയംഘ്രിയിങ്കൽ മന്ത്രേണസമന്വിതം * ശംഖപൂരിതമായവിരജാജലംകൊണ്ടു പങ്കജാസനനഭിഷേകംചെയ്തൊഴുകുന്ന പുണ്യതീൎത്ഥത്തോടൊന്നിച്ചൊഴുകിവളൎന്നുനീപുണ്യദക്ഷിണഗംഗയെന്നുപേർപെററീടെടോ * ദക്ഷിണദിക്കിലുള്ളജനങ്ങളെല്ലാവരു മക്ഷിഗോചരമായനിന്മഹാപുണ്യരൂപം * വീക്ഷണംചെയ്കയാലെനാകത്തെപ്രാപിച്ചീടും ത്രീക്ഷണൻമാനിച്ചുചൂടിടുംഗംഗയേക്കാളും * വലിപ്പ് ലോകത്തിങ്കലെങ്ങുമേനിരൂപിച്ചാ ലലഭ്യമായുള്ളതുംതന്നിതുനിനക്കെടോ * മററുള്ളമഹാനദീവൎഗ്ഗത്തിനുണ്ടോപിന്നെചെററും നിന്നോടുസാമ്യംഭവിച്ചീടുന്നതോൎത്താൽ * ദത്താത്രേയാവതാരംചെയ്തുഞാൻനിൻെറതീൎത്ഥ മസ്തകത്തിങ്കൽപദംവെച്ചുവാഴുവനെല്ലോ * മൽപ്പദാശ്രയയായകാവേരിനിനക്കുഞാൻ തൽപ്പരംമഹാവരംനൽകുവൻകേട്ടാലുംനീ * മൽപാദത്തിങ്കൽനിന്നുണ്ടാകയലെത്രേ ഗംഗാചൊല്ലൊങ്ങുംനദികളിൽമുഖ്യയായ്തുന്നതെടോ * നിന്നുടെമടിയിലുംവസിച്ചിടുന്നുണ്ടുഞാനെന്നതുമൂലം ഗംഗാധികയായ്തുന്നാലുംനീ * മസ്തകത്തിലുംമടിയിങ്കലുമെൻെറപദം നിത്യവുംനിനക്കുസമ്പൎക്കമുണ്ടാകയാലേ *

നിന്നോടുതുല്യമായ പുണ്യതീൎത്ഥങ്ങളെങ്ങുമെന്നുമേയില്ലെ ന്നുറച്ചീടുകനിസ്സംശയം * ഗംഗയാദിയായുള്ളതീൎത്ഥങ്ങ ളെല്ലാററിലുമെങ്ങുമേ പലചതുൎയ്യുഗവുംകളിക്കിലും * അതി പുണ്യമാംസഹ്യാമലകതീൎത്ഥത്തിൻെറ പതിനാറൊന്നുഫലംവ രികയില്ലാസിദ്ധം * യുഗന്നാലൊരുപോലെനൈമിശാരണ്യ ത്തിങ്കൽ വിഗതരാഗദ്വേഷാൽതപസ്സുചെയ്തീടുകിൽ * പൂത യാന്നിന്നിൽസഹ്യാമലകസന്നിധാനെ ജാതഭാഗ്യനായ്സ്നാനം ചെയ്യുള്ളഫലംവരും * ശംഖതീൎത്ഥവുംസഹ്യാമലകതീൎത്ഥമെ ന്നും പങ്കജവിലോചനേനിന്നുടെതീൎത്ഥത്തിന്നു * രണ്ടുപേരു ണ്ടാസ്സരുംലോകത്തിൽപ്രസിദ്ധമായ് കുണ്ഠതാഹീനമത്രതപസ്സു ചെയ്യുംനിന്നെ * കൊണ്ടാടിപ്പിന്നെകമണ്ഡലുതീൎത്ഥത്തിലാ ക്കിക്കൊണ്ടുപോയ്സഹ്യാദ്രിയിലാക്കീടുംകുംഭോത്ഭവൻ * എ ന്നുടെയംശജാതനാമവൻതനിക്കനി ധന്യേപതിയാസ്സരുംലോ പാമുദ്രാഖ്യയോടും * ഇങ്ങിനെയരുൾചെയ്തുമറഞ്ഞുജഗന്മയൻ മംഗലപ്രദൻമായാമയനാംമഹാവിഷ്ണു * വിഷ്ണുമായാദേവി യാംകാവേരിതാനുംപിന്നെ വിഷ്ണുദ്ധ്യാനേനഘോരംതപസ്സുതുട ങ്ങിനാൾ * അക്കലംസംസാരത്തെദുസ്തരമെന്നുചിന്തിച്ചുൾ ക്കൊണ്ടവൈരാഗ്യത്താലഗസ്ത്യൻബ്രഹ്മചാരി * ദുഷ്കരംതപ സ്സുചെയ്തീടിനോരവൻമുമ്പിൽ പുഷ്കരാസനൻപ്രത്യക്ഷീകരിച്ച രുൾചെയ്താൻ * എന്തിനുഘോരഘോരംതപസ്സുചെയ്തീടുന്നു ചിന്തിതംഗ്രഹിച്ചുഞാൻകേട്ടാലുംമഹാമുനേ * മുക്തിവന്നീടേ ണമെന്നതിന്നുതുയ്യാശ്രമം യുക്തമെന്നല്ലോനിരൂപണമാകുന്ന തെടോ * നിത്യാദികൃത്യമെല്ലാംസംസാരഹേതുവെന്നിട്ടത്യൎത്ഥം ചിത്തവൃത്തിനിവൃത്തിച്ചതുംന്യൂനം * കൎമ്മത്തെക്കൊണ്ടുതന്നെ സംസാരംനശിച്ചീടും നിൎമ്മലാത്മാനാംമോക്ഷപ്രാപ്തിയുംലഭിച്ചീ ടും * കാമ്യകൎമ്മങ്ങൾവിട്ടുനിഷ്കാമകൎമ്മമാകിൽ സാമ്യമാംസ ന്യാസത്തോടില്ലസംശയമേതും * സന്യാസംദുസ്സാദ്ധ്യമാംചെവ്വ തുപിഴക്കിലോ ധന്യമെന്നാലുമധഃപതനംവരുംദ്രുതം * കൎമ്മ ത്തെബ്രഹ്മാൎപ്പണംയ്യെച ചെയ്കിലോമഹാശൎമ്മരൂപമാ

മോക്ഷമതിനാൽവന്നുകൂടും * നിഷ്കാമനായുള്ളവൻമദ്ധ്യാഹ്ന കാലത്തിങ്കൽ ശ്രുഷ്ക്കദേഹനായ്ത്തളൎന്നിടിനോരതിഥിയേ * ഊട്ടുകിൽഗംഗാദിയാം തീൎത്ഥങ്ങൾകൊണ്ടും വ്രതക്കൂട്ടത്തെക്കൊണ്ടുംപുനരവനെന്തുള്ളതെടോ * ഇന്ദ്രിയാൎത്ഥങ്ങളിലുംപുത്രബാന്ധവധനമന്ദിരാദികളിലുമെത്രയുംവിരക്തനായ് * മാനാപമാനസമമനസ്സായ്ക്കൎമ്മംചെയ്യും മാനവാദികൾമോക്ഷംപ്രാപിക്കുമസംശയം * വിരക്തൻവിഷ്ണുഭക്തനാകിയസൽപുരുഷനൊരിക്കാൽപഞ്ചമഹായജ്ഞത്തെച്ചെയ്യുന്നാകിൽ * തെരിക്കെന്നെല്ലാച്ചരാചരജീവന്മാരോടും പരക്കുംഭുവനവുംതൃപ്തമായ്ഭവിച്ചിടും * സൎവ്വഭൂതങ്ങളിലുംദയയാനിഷ്കാമനായ് സൎവ്വദാലോകോപകാരകമാംകൎമ്മംചെയ്കിൽ * മുക്തിയുംകരസ്ഥിതയെന്നറിഞ്ഞാലുംഫലസക്തികൊണ്ടല്ലോബന്ധംഭവിക്കുന്നതുമെടോ * വൈകുണ്ഠാൎപ്പണംചെയ്തുനിഷ്കാമംചെയ്യുംകൎമ്മം വൈകല്യമുണ്ടാകിലുംമോക്ഷത്തെദ്ദാനംചെയ്യും * വൈകല്യംതുൎയ്യാശ്രമത്തിങ്കൽസംഭവിക്കിലോ വൈകാതെപതിച്ചീടുംകീഴ്പെട്ടുനിസ്സംശയം * സന്ന്യാസംബ്രഹ്മചൎയ്യത്തിങ്കാലചെയ്യുന്നാകിലന്യദുശ്ചിന്തയാലേദുഃഖവുംവൎദ്ധിച്ചിടും * ഭുക്തഭോഗന്നുപിന്നെസ്സന്ന്യാസംചെയ്കീടിലും യുക്തമായ്ഭവിച്ചിടുംമുക്തിവന്നീടുവാനായ് * ഗൃഹസ്ഥധൎമ്മേണവാനപ്രസ്ഥംകൊണ്ടാകിലും മഹതപമേറുന്നിലോകത്തെശ്ശുദ്ധമാക്കി * സന്ന്യസിച്ചീടുകെങ്കിൽസന്ന്യാസംപോലെ കൎമ്മമഞ്ചിതമായവിഷ്ണുപദത്തെപ്രാപിപ്പിക്കും * കിഞ്ചനാകൃത്യംചെയ്കിൽസന്ന്യാസാശ്രമത്തിങ്കൽ ചെഞ്ചെമ്മേനരകമുണ്ടായ്വരുമെന്നുമതം * അംബുജജന്മാവേവമരുളിച്ചെയ്തനേരമമൈത്രാവരുണിയുമിങ്ങിനെചൊല്ലീടിനാൻ * ധൎമ്മനിഷ്ഠന്നുപോലുമനുകൂലയാംസഹധൎമ്മിണിയുണ്ടാകിലേ ധൎമ്മാൎത്ഥകാമങ്ങളെ * ചെമ്മേസാധിക്കായ്വരുമുക്തിസിദ്ധിക്കെന്നതു കൎമ്മംകൊണ്ടുണ്ടോവിപരീതമെത്രയുംതമ്മിൽ * സത്യവുന്ദയാശൌചംലോകാപവാദഭയമിത്തിരി പോലുമില്ലാചിത്തത്തിൽസ്ത്രീകൾക്കെന്നാൽ * തത്രദൂരസ്ഥനല്ലോഹരിയെന്തിന്നുപി

ന്നെ ദുസ്തരനരകത്തിലാക്കുന്നിതെന്നെപ്രഭോ * ഉത്തരംകേട്ടു ശതപത്രസംഭവൻതാനമുത്തരമവനോടുസത്വരമുരചെയ്താൻ * മുമ്പിലേജന്മങ്ങളിൽചെയ്തുള്ളപാപങ്ങളാൽ സംപ്രതിപാണിഗ്രഹംചെയ്യുന്നകുഡുംബിനീ * കലടാശഠാപ്രതികൂലയപ്രിയയായും പലദുശ്ശീലത്തോടുംഭവിപ്പതറിഞ്ഞാലും * അബലാകുലത്തിൽവെച്ചധമയായിട്ടുന്നോരവളെത്യജിക്കേണ മറിവുള്ളവനെന്നാൽ * പതിയെനിന്ദിക്കതാനൊരിക്കാലെന്നാകിലുമധികംകോപിക്കതാനെന്നാലുംചെയ്യുന്നവൾ * ശതജന്മങ്ങൾതോറുംശുനിയായ്ഭവിച്ചീട്ടു മതിപാപിക്കിങ്ങിനെയുള്ളഭാര്യയുമുണ്ടാം * തപസാസിദ്ധനായനിനക്കുവിശേഷിച്ചും സപദിസദ്ധിച്ചോരുമദനുഗ്രഹത്തിനാൽ * മംഗലാചാരാമൃദുഹാസിനീ പതിവ്രതാ സംഗതയായ്യുന്നീടുമത്രയുമല്ലകേൾനീ * ബ്രഹ്മചര്യ്യത്തെക്കൊണ്ടുംതപസ്സിന്നിഷ്ഠകൊണ്ടും ബ്രഹ്മസത്തമഞാനും സന്തുഷ്ടനാകയാലേ * വൈദികംമുക്തിപ്രദംകർമ്മംഞാൻ ചൊല്ലീടുവൻവൈദുഷ്യമേറുന്നനീസരസംഗ്രഹിച്ചാലും * മംഗലാംഗിയാംമമകന്യകാകാവേരിയെന്നെങ്ങുമേകീർത്തിപൊങ്ങുംസവൃത്താസത്യനിഷ്ഠാ * ലോകാനുഗ്രഹാർത്ഥമായ്തപസ്സുചെയ്യുന്നിതു ലോകവിഖ്യാതനാംനീവിധിക്കുതക്കവണ്ണം * അവളേപ്പാണിഗ്രഹംചെയ്തഭീഷ്ടവുംനൽകി ഭുവനവിരോധിദുഷ്ടാത്മാവാംവിന്ധ്യന്തന്റെ * ഗർവ്വത്തെത്തപസ്സിനാൽസംഹാരംചെയ്തുപിന്നെപർവ്വതോത്തമനായസഹ്യത്തെപ്രാപിച്ചുടൻ * കാവേര്യ്യംശത്താലൊഴുകീടുകെന്നവളെയുംഭാവനാവൈശിഷ്ട്യത്തോടവിടെസ്ഥാപിച്ചുനീ * ലോപാമുദ്രാഖ്യാംശേനഭാര്യയാമവളോടും പ്രാപിച്ചീടെടോപിന്നെമലയകുലാചലം * ലോകാനുഗ്രഹാർത്ഥമായവിടെവസിച്ചാലും ലോകമാതാവിനോടുതുല്യയാം ജായയോടും * ലോകേശനേവമരുൾചെയ്തുദേവന്മാരോടും സാകന്തര്യൈവമറഞ്ഞീടിനോനെന്നേരം * ആശ്ചര്യ്യംപൂണ്ടുദേഹംപൂരിച്ചുകുംഭോത്ഭവൻ വാച്ചസന്തോഷത്തോടുംപുറപ്പെട്ടുവിട്ടുന്നു * പോയ്ചെന്നുഹിമാദ്രിയെപ്രാപിച്ചു കാവേരിതൻകാഴ്ച

ക്കമഹീധരപാൎശ്വകാനനദേശേ * കട്ടക്കന്നാരാഞ്ഞെങ്ങുംനട ക്കംദേശാന്തരേ വടക്കപാൎത്തിങ്കലടുക്കക്കൊണ്ടായ്യുന്നു * തപ സ്സുചെയ്യുമേവംകാവേരീദേവീതന്നെ നഭസ്സിൽവിളങ്ങിടുംമിന്ന ലെന്ന തുപോലെ * വന്നസന്തോഷമുൾക്കൊണ്ടിന്ദിരാസമയാ യ സുന്ദരിയോടുമുനിമന്ദംചോദിച്ചീടിനാൻ * കല്യാണികാവേ രിനീയൊന്നിങ്ങുനോക്കീടെടോ പല്ലവംതൊഴുന്നല്ലോരിളംപൂമേ നിയേവം * അല്ലലാംവണ്ണംതപിപ്പിക്കുന്നതെന്തിന്നുവാനെ ല്ലാമേയറിഞ്ഞുഞാൻനിന്മനോഗതംഭദ്രേ * ചൊല്ലെഴുംധ്യാന നിഷ്ഠയായകാവേരിയിത്ഥംചൊല്ലും മാമുനിയുടെവാക്കുകൾകേട്ട നേരം * മെല്ലവേനേത്രങ്ങളെമിഴിച്ചുനോക്കിക്കണ്ടാളുല്ലാസ ത്തോടുമുമ്പിലഗസ്ത്യമുനീന്ദ്രനെ * മല്ലലോചനാദേവീസംഭ്രമി ച്ചെഴുന്നീററു നല്ലവണ്ണമേസ്വാഗതാദിവാക്യങ്ങൾകൊണ്ടും * ക ല്യാണംവരുവണ്ണമൎഗ്ഘ്യപാദ്യാദികൊണ്ടും കല്യനാംമുനീന്ദ്രനെ പൂജിച്ചുസസമ്മദം * ചൊല്ലിനേനിരിപത്തുനാലദ്ധ്യായത്തോ ളവും ചൊല്ലുവനിന്നുംകേട്ടുകൊള്ളുവിനെല്ലാരും *

---

പഞ്ചവിംശോദ്ധ്യായഃ—പ്രാരംഭഃ

മുല്ലസായകന്മയങ്ങീടുംപുഞ്ചിരിയോടുമുല്ലസദിന്ദിവരലോ ലനേത്രങ്ങളോടും * മുല്ലമൊട്ടഞ്ചുംദന്തശോഭയാവിളങ്ങീടുംന ല്ലചെന്തൊണ്ടിപ്പഴന്തൊഴുന്നോരോഷ്ഠത്തോടും * മല്ലികാശര വില്ലെവെല്ലുംചില്ലികളോടുമല്ലിന്നുമല്ലലേകന്നീല പൂഞ്ചായലോ ടും * ഫുല്ലാരവിന്ദന്നാണംകൈകളുംകൂക്കിനില്ക്കും ചൊല്ലേറും കാവേരിയെക്കണ്ടുകൌതുകംപൂണ്ടു * ചൊല്ലിനാൻമുനീശ്വരൻ പിന്നെയുംവിധാതാവിൻചൊല്ലിനാൽനിന്നന്തികേ വന്നിതുഞാ നിന്നെടോ * കല്യാണശീലേതവവാഞ്ഛിതംനൽകീടുവൻ ക ല്യേമന്മനോരഥംപൂരിപ്പിക്കേണംനിയ്യും * തുല്യമില്ലാതമുനി മൌലിമാണിക്കല്ലിൻ സല്ലാപമേവംചെവിക്കൊണ്ടുകാവേരി

താനും * മെല്ലെച്ചൊല്ലിനാളരുൾചെയ്തുസത്യംതന്നെ കില്ലതിന്നിങ്ങതെല്ലുമില്ലെല്ലോമഹാമുനേ * എന്നുടെവാഞ്ഛസാധിപ്പിക്കിൽനിന്തിരുവടി തന്നുടെയിഷ്ടമനുസരിക്കുന്നുണ്ടുഞാനും * എന്നുരചെയ്തുവരംവരിച്ചുകാവേരിയുമുന്നതപ്രഭാവനാമഗസ്ത്യന്തന്നോടപ്പോൾ * ശ്രീമഹാവിഷ്ണുമായാലോകൈകവിമോഹിനിതാമരസോത്ഭവൻെറപുത്രിയായുള്ളോരുഞാൻ ഏകാംശംകൊണ്ടുലോപാമുദ്രാഖ്യനാരിയായു മേകാംശംകൊണ്ടുപിന്നെ ലോകാനുഗ്രഹത്തിനായ് * ചൊല്ക്കൊണ്ടമഹാനദികാവേരിയെന്നുപേരായ് തെക്കേദിക്കിലുംഭവിക്കേണമത്രയുമല്ല * ലോകങ്ങളീരേഴിലുമുള്ളോരുതീൎത്ഥങ്ങള മാകയെന്നോടൊന്നിച്ചുഗമിച്ചീടേണംസദാ * സൎവ്വതീൎത്ഥസ്നാനത്താലുണ്ടാകുംപുണ്യങ്ങളും സൎവ്വതീൎത്ഥസ്നാനത്താൽവരുന്നഫലങ്ങളും * സൎവ്വതീൎത്ഥസ്നാനത്താൽസിദ്ധിക്കുംകാമങ്ങളും സൎവ്വദാലഭിക്കേണംമജ്ജലസ്നാനത്തിനാൽ * എങ്കലേതീൎത്ഥസ്നാനമാത്രത്താലെല്ലാവരും പങ്കങ്ങളകന്നുസൽഗതിയെപ്രാപിക്കേണം * ദാക്ഷിണാത്യന്മാൎക്കെല്ലാംരതാമെന്നിയേതന്നെ സാക്ഷാലന്തികസ്ഥയാംമജ്ജലസ്നാനത്തിനാൽ * ഭുക്തിമുക്തികളെളുപ്പത്തിലേസാധിക്കേണം മത്തീരദേശത്തിങ്കലെങ്ങുമേവിശേഷിച്ചും * എത്രയുംഫലിക്കേണംസമസ്തസസ്യങ്ങളുമുത്തമന്മാരാം ദ്വിജസത്തമന്മാരുംമുദാ * വിത്തധാന്യാദിസമ്പദ്യുക്തന്മാരായന്വഹ മുത്തരോത്തരസുഖം കലൎന്നുവസിക്കേണം * ഏകദാമത്സന്നിധൌശ്രാദ്ധദാനേന വിഷ്ണുലോകത്തെപ്രാപിക്കേണംതൃപ്തരായ്പ്പിതൃക്കളും * ഒരിക്കൽമമധ്യാനംകൊണ്ടും കീൎത്തനംകൊണ്ടുമൊരിക്കലംബുപാനംകൊണ്ടുംദൎശനംകൊണ്ടും * സ്വൎഗ്ഗത്തെപ്രാപിച്ചുവാണീടേണംയഥാസുഖം സ്വൎഗ്ഗേണപാപിഷ്ഠന്മാരാകിലുംയത്നംവിനാ * ഇവണ്ണംമമാഭീഷ്ടം നൽകീടുന്നാകിൽഞാനുമാവിൎമ്മോദാതിരേകംലോപാമുദ്രാഖ്യയായെ * നിൎണ്ണയംഭവദ്ധൎമ്മപത്നിയായ് ഭവിച്ചീടാം പിന്നെയൊരംശംകൊണ്ടുകാവേരീനദിയായും * ഇത്തരംകേട്ടുതെളിഞ്ഞഗസ്ത്യനരുൾചെയ്താനസ്തുനിന്നഭീപ്സിതം

സഫലംഭദ്രേസദാ * ബ്രഹ്മാവുമീവണ്ണമേയരുളിച്ചെയ്തുമുന്നം നിൎമ്മലേമഹേശ്വരിനിന്നോടുനിസ്സംശയം * ഗംഗാദിനദികളും സകലതീൎത്ഥങ്ങളുമംഗോപാംഗങ്ങളോടു ചേൎന്നൊരാഗമങ്ങളും* ഇങ്ങെൻെറകമണ്ഡലുവിങ്കലുണ്ടെല്ലാമെന്നാൽ മംഗലശീലേനീയുമിതിങ്കൽവാണീടെടോ * ബ്രഹ്മപൎവ്വതേചെന്നുകാവേരീനദിയായി കന്മഷഹീനംപുറപ്പെട്ടുവോളവുംകാലം * മല്ക്കമണ്ഡലുവിങ്കൽസരസംവസിച്ചാലും ചൊല്ക്കൊള്ളുംബ്രഹ്മമയമായുള്ള സഹ്യാദ്രിയും * പുണ്യാത്മാനിനക്കന്യരൂപമെന്നതുന്നനം പുണ്ഡരീകജയവിട്ടുനീനദിയായേ * ദത്താത്രേയാവതാരംചെയ്തോരുനാരായണൻ തത്രൈവതപസ്സുചെയ്തിരിക്കുംയോഗീന്ദ്രൻെറ * പാദപാംസുക്കളെംകൊണ്ടുപൂതനായ്പ്രവാഹിച്ചു മേദിനിതന്നിൽസരിദ്വരയായ്ഭവിച്ചാലും * അതിപാപിഷ്ഠന്മാരെശുദ്ധന്മാരാക്കീടെടോസദയംസമസ്തലോകൈകപാവനിഭദ്രേ * ശ്രീവാസുദേവൻതന്നേ തന്നിതുനിനക്കുപണ്ടീവരംപുനരുക്തമിന്നുചൊല്ലിയതെല്ലാം * നിന്മഹാവ്രതങ്ങളാൽസന്തുഷ്ടനായിഞാനും നിൎമ്മലംവരമതിൽപരമായ്നൽകിടുവൻ * അല്ലായ്കിൽമത്സംബന്ധംകൊണ്ടെന്തുനിനക്കിന്നു ചൊല്ലേറുംപ്രഭാവാതിശയമൊന്നുണ്ടായതും * ആഴിയേഴിലുംനിത്യംപന്ത്രണ്ടുസംവത്സരമാഴവേമുഴുകകിലുളവായെഴുംഫലം * നിന്നുടെതീൎത്ഥത്തിലേകാദശീദിനത്തിങ്കലൊന്നുമജ്ജനം ചെയ്താലുണ്ടായ്വന്നിടുംദൃഢം * സാക്ഷാൽശ്രീനാരായണാംശജനാംമുനീശ്വരൻ ശ്രീക്ഷണപ്രിയൻതപസ്സിദ്ധനായകനേവം * തുഷ്ടനായരുളിച്ചെയ്തോ രിഷ്ടവാക്യത്തെക്കേട്ടു മട്ടോലുംമൊഴിമഹാവിഷ്ണുമായയാംദേവി * ഹൃഷ്ടപുഷ്ടാംഗത്തോടുംവിഷ്ടപംരക്ഷിപ്പാനായ് പെട്ടെന്നുരണ്ടുരൂപംദൃഷ്ടിമോഹനംപൂണ്ടാൾ * കുടിലന്നീലംതലമുടിയുംബാലചന്ദ്ര നിടിലത്തടഞ്ചില്ലിക്കൊടിതൻവിലാസവും*ചടുലമിഴിതുടുതുടവേയെഴുമോഷ്ഠപുടവുംമിന്നും കവിൾത്തടവുംദന്തങ്ങളും* വടിവേറുന്നകുന്ദമന്ദഹാസവുംശംഖിന്നിടരേകുന്നകണ്ഠംമൃദുലബാഹുക്കളും*കുടവുമടിമപ്പെട്ടീടുന്നോരിളംമുലത്ത

ടവുംകൃഷ്ണസൎപ്പംനട്ടങ്ങുംരോമാളിയും * തുടിയുമടുത്തുപോല്ലൊ ടിയുമടിക്കൂപ്പുമിടയുംപൊൽത്തുണിനോടിടയുംതുടകളും * ഇട വുംതടിയുമേറീട്ടുന്നമണൽത്തിടരുടനേകനംകെട്ടും സ്ഥലനജ ഘനവും * മടങ്ങിമണിച്ചെപ്പുംനട്ടുങ്ങുംമുഴങ്ങഴലിടഞ്ഞുകൈത മൊട്ടുംനട്ടങ്ങുംകണങ്കാലും * ഇടമതേട്ടുന്നോരുകമഠന്തൊഴുംപു റവടിയുമുഡുപതിശകലനഖങ്ങളും * മടവാരുടെമണിമുടി മാണിക്കമൊയ മട്ടനേർമൊഴിലോപാമുദ്രയുംകാവേരിയും * ഹാ രതാടങ്കാംഗദകടകമണികാഞ്ചീ ചാരുനൂപുരമഞ്ജീരാംഗുലീ യാദ്യങ്ങളാം * അലങ്കാരങ്ങളോട്ടുംവിളങ്ങിക്കാണാഗ്ഗന്നത ലംഘ്യമഹിമാവാമ്മാമുനീന്ദ്രനമപ്പോൾ * പുണ്യരൂപിണീ ദേവികാവേരിതാനമ്മഹാപുണ്യമാം കമണ്ഡലുജലത്തിൽപ്ര വേശിച്ചാൾ * കണ്ടോളംകണ്ണിനാസേചനകംവേഷംപൂണ്ടു കണ്ടിവാർകുഴലാളാംലോപാമുദ്രയുംപിന്നെ * മണ്ടുംമാന്മി ഴിക്കോണംകൊണ്ടൊന്നുകടാക്ഷിച്ചു കൊണ്ടാടിമന്ദസ്മിതംപൂണ്ടു മെല്ലവേമുദാ * കൊണ്ടൽവൎണ്ണനുനേരാംമാമുനീശ്വരനുടെ കണ്ടലർപാദംകൂപ്പിവണങ്ങിനിന്നീടിനാൾ * കണ്ടുസന്തോ ഷംപൂണ്ടുമുനിയുംപാണിഗ്രഹം കൃണ്ടതാഹീനംചെയ്യാനുത്സു കമനസ്സോട്ടും * ഉല്ലലോത്ഭവന്തന്നെദ്ധ്യാനിച്ചാൻകുംഭഭൂ വിനുൾപ്പൂവിലഭീഷ്ടത്തെഗ്രഹിച്ചു വിരിഞ്ചനും * അല്ലം താമസിയാതെദേവഷിസംഘത്തോട്ട മപ്പോഴെപത്ന്യാഹംസാ രൂഢനായെഴുന്നെള്ളി * സൎപ്പേന്ദ്രശായീമഹാവിഷ്ണുവിന്ദിര യോട്ടുംസൎപ്പാരിഗളമേറിയെഴുന്നെള്ളിനാൻദ്രുതം * സൎപ്പഭൂ ഷണന്മഹാദേവൻപാൎവ്വതിയോട്ട മപ്പോലെവൃഷോപരിചേ ന്നെഴുന്നെള്ളീടിനാൻ * തൽപ്രദേശവുംജഗദീശ്വരവൃന്ദങ്ങ ളാലുല്ലന്നോത്സവമെങ്ങുന്നിറഞ്ഞുചമഞ്ഞിതു * അങ്ങിനെലോ പാമുദ്രാഗസ്ത്യന്മാരുടെ ജഗന്മംഗലകരമായകല്യാണോത്സവ ത്തിങ്കൽ* പങ്കജാസനവിഷ്ണുശങ്കരന്മാരെപ്പദപങ്കജത്തിങ്കൽവീ ണവണങ്ങിമുനീന്ദ്രനും * അവരുംപ്രസാദിച്ചുശിരസിമുകന്നൃഷി പ്രവരന്നാശീൎവ്വാദമരുളിയഥായോഗ്യം * ഭുവനവിമോഹിനീത

ങ്ങിലോപാമുദ്രാ ഭുവനേശ്വരീവാണീലക്ഷ്മീഗൌരികളേയും * സവിധേചെന്നവണങ്ങീടനാരവർകള മവളെപ്പുണൎന്നുമൂർദ്ധാ വിങ്കൽമുകൎന്നുടൻ * അവധികൂടാതെസന്തോഷേണപതിമതി ഭവ്വരീയെന്നുമംഗലാശിയുമരുളംചെയ്താർ * ലോകേശപത്നീ സരസ്വതിയാമ്മാതാ പിന്നെലോകമാതാവാംബ്രഹ്മപുത്രിലോ പാമുദ്രയെ * ലോകമോഹനതരദിവ്യരത്നാലങ്കാരാംബരസ്രക് ചന്ദനാദ്യങ്ങളാലെ * ആശ്ചര്യ്യമായിച്ചമയിച്ചുമാമുനിയുടെ പാൎശ്വഭാഗത്തുമെല്ലെ കൊണ്ടുചെന്നിരുത്തിനാൾ * ഈശ്വര ശ്രീശബ്രഹ്മസന്നിധിയിങ്കലമരേശ്വരാചാൎയ്യൻ ജീവൻസപ്തൎഷി മദ്ധ്യത്തിങ്കൽ * നിൎമ്മലവിബുധൎഷിസമക്ഷംവൈവാഹിക കൎമ്മങ്ങളംചെയ്യിച്ചിതു വിധിക്കതക്കവണ്ണം * അംബുജഭവന നമംബുജവിലോചനൻസമ്മതമറിഞ്ഞുടൻ തന്മകളംതന്നെ ത്തദാ * മാമുനീശ്വരനായകലശോത്ഭവനായ്ക്കൊണ്ടാമോദപൂ ൎവ്വംദാനംചെയ്തിതുവിധിയാലെ * ഭൂമീദേവന്മാൎക്കെല്ലാംവേണ്ടു വോളവുംധനംസീമകൂടാതവണ്ണംകൊടുത്തുചതുർമ്മുഖൻ * ധ ൎമ്മദാരങ്ങളോടുമമ്മുനികുംഭോത്ഭവൻ ധൎമ്മേണമഹാമുനിസഭ യെപ്രവേശിച്ചാൻ * ധൎമ്മജ്ഞന്മാരാംഭൃഗ്ഗുമുഖ്യതാപസന്മാരും സമ്മദംകലൎന്നുനാരായണൻതിരുമുമ്പിൽ * സന്മംഗളാശിസ്സു കളംകൊണ്ടലങ്കരിപ്പിച്ചു സമ്മിളതന്മാരായദമ്പതിമാരെത്ത ദാ * കല്യാണംവളൎന്നീടുംവണ്ണമേ ഘോഷിച്ചിതുകല്യാണോത്സ വത്തിങ്കൽ ദേവദുന്ദുഭികളും * കല്യനാദേനപാടിത്തുടങ്ങിഗ ന്ധൎവ്വന്മാരുല്ലാസംപൂണ്ടാടിനാരപ്സരസ്ത്രീകളെല്ലാം * ചൊ ല്ലെഴുംദേവന്മാരുംമന്ദാരപുഷ്പങ്ങളെ സ്വൎല്ലോകത്തിങ്കൽനിന്നു വൎഷിച്ചുമേൽക്കുമേലെ * കല്യാണഭൂഷോജ്ജ്വലയായജായയാ സാകം കല്യാണാലയൻകലശോത്ഭവമുനീശ്വരൻ * സത്സഭാ നന്ദനംചെയ്തുവരാലത്യാദരമുൽസുക മനസ്സോടുന്നന്ദിതനായേ റവും * ചിത്സ്വരൂപിണിയായപാൎവ്വതിയുടെകല്യാണോ ത്സവേഹിമാചലേശങ്കരനെന്നപോലെ * പുഷ്കരാസനന്റെ പുത്രിയാംഭാൎയ്യയോടും പുഷ്കലാസനത്തിന്മേലിരുന്നുവിളങ്ങിനാ

ൻ * പുഷ്കരശരവൈരിശ്രീപാദാംബുജങ്ങളെ യുഗംകരുന്നിങ്ക ൽഭക്ത്യാവന്ദിച്ചാനനന്തരം * തുകൈകെംകൊണ്ടതിരുമാറി ലാമ്മാറുചേർത്തുചിക്കന്നുപുണൎന്നുമൂർദ്ധാവിങ്കലാഘ്രാണിച്ചു* ചി ല്ലൊതലായദേവൻബ്രാഹ്മണസഭാമദ്ധ്യേ ചൊല്ലെക്കൊള്ളമാശി ൎവ്വാദമരുളിമഹൎഷിക്കും * ഇന്ദിരാദേവ്യാമേവുംഗോവിന്ദശ്രീപാ ദാരവിന്ദങ്ങൾ കഴകിച്ചുതൻപുണ്യതീൎത്ഥത്തെയും * വിശ്വതീ ൎത്ഥങ്ങളെക്കാൾപാവനമെന്നോൎത്തുള്ളിൽ വിശ്വാസപൂൎവ്വംസേ വിച്ചുസ്സദസ്സിങ്കൽമേവും * വിശ്വസജ്ജനത്തെയും സേവിപ്പി ച്ചോരുശേഷം നിശ്ശേഷന്തൻെറകമണ്ഡലുവിലാക്കീടിനാൻ * താപസന്മാൎക്കും മനോമോഹത്തെവളൎയ്ക്കുന്നശോഭനാകാരംപൂണ്ട മഗസ്ത്യകുഡുംബിനീ * ലോപാമുദ്രയുംഗൌരീലക്ഷ്മീ വാണിമാരു ടെ ശ്രീപാദങ്ങളെവിനയാന്വിതംവണങ്ങിനാൾ * നല്ലവ ൎണ്ണമേയനുഗ്രഹിച്ചുദേവിമാരും മല്ലലോചനയായവാണിമാതാ വുപിന്നെ * എല്ലാവിഷ്ടപങ്ങൾക്കുംമാതാവാംമകളോടുചൊ ല്ലേറംപതിവ്രതാധൎമ്മങ്ങളറിയിപ്പാൻ * മടിയിലിരുത്തിയാലിം ഗനംചെയ്തുചൊന്നാൾ മടവാക്കെല്ലാംഗ്രാഹ്യംവചനാമൃതംത ദാ * കല്യാണിലോകമാതാവായനീസതിമാരാം നല്ലാരെല്ലാരി ലുംവെച്ചാദ്ധ്യയായ്ഭവിക്കേണം * ചൊല്ലൊല്ലാഭത്താവിനോട പ്രിയമൊരുനാളും വല്ലഭൻകോപിക്കിലുംവല്ലതുംചൊല്ലിടിലും * അത്യന്തംമൃദുവായേചൊല്ലാവുവചനവും സത്യമേചൊല്ലീടാവു നിൎണ്ണയമാപത്തിലും * ദുഷ്ടതചേരുന്നോരുനാരിമാരുടെ ചാര ത്തൊട്ടുമേയണയൊല്ലാമട്ടോലുമ്മൊഴിയാളെ * ഗോവിന്ദകഥാ മൃതംനിത്യവുംകേട്ടീടെണം ഗോവിന്ദപ്രിയംവ്രതമനുഷ്ഠിക്കേണം സദാ * ഗോവിന്ദപാദാംബുജംസേവിച്ചീടേണംസാക്ഷാൽ ഗോ വിന്ദനായപതിപാദാബ്ജംധ്യാനിക്കേണം * ഭർത്തൃദൂഷണവാ ക്യംദൂരനിക്കേണംഗൃഹവസ്തുസംഗ്രഹത്തിങ്കൽദാക്ഷ്യവും ഭജിക്കേ ണം * ഭക്തവത്സലനായഗോവിന്ദന്നാമത്രയം ഭുക്തിമുക്തിദം ജപിച്ചീടേണംസദാകാലം * ഭൎത്താവിനോടുചോദിച്ചിടെ ടോധൎമ്മങ്ങളെ ഭൎത്താവുകാൎയ്യാൎത്ഥമായ്നിൎഗ്ഗമിക്കിലോപിന്നെ*

വഹ്നിരക്ഷണേ ജാഗരൂകയായീടേണംനീയനഘമതിഥിപൂജ നത്തിങ്കലുംതഥാ * ധന്യമാംവിഷ്ണുകർമ്മത്തിങ്കലുംസാവധാനം തന്നെവർത്തിക്കബഹുജനത്തിൽഭയത്തോടും * ഭർത്താവുനി ദ്രാണനായീടിനോരനന്തരമുത്തമേയുറങ്ങീടുകരികേകിടന്നുനീ * നിദ്രവേറിട്ടുഭർത്താവുണരുന്നതിൻമുമ്പെ യുൾത്താരിൽഭീതി യോടുമുണർന്നീടേണമെന്നും * ഉററുരക്ഷിച്ചീടേണംഭർത്താവിൻ ബന്ധുക്കളെ മററുള്ളോരെയുംപിതൃമാതൃബന്ധുക്കളേയും * ചെ റവുമേനോക്കീടേണ്ടാഭർത്താവിൻപ്രിയംതന്നെ മുററുംചിന്തിച്ച പാതിവ്രത്യനിഷ്ഠയാസാകം * തെററാതെസാധുവൃത്തംഗൃഹകൃ ത്യത്തിലെങ്ങുംപററാതെചിത്തഭ്രമംശുചിയായ്സ്ഥിതത്തോടും * സസുഖംപ്രസന്നനാമസ്സനായകനോടും കുസുമശരോത്സവരസം പൂണ്ടനുവേഗം * വസിച്ചേഹികഭോഗംഭുജിച്ചുജഗത്രയപ്ര സിദ്ധിപൂണ്ടുനാകംപ്രാപിച്ചുവസിച്ചാലും * കുത്സിതസംഗശീ ലമാരായകുസ്ത്രീജനം കുത്സിതധർമ്മങ്ങളിലിന്നങ്ങുംമനസ്സോടും * കുത്സിതദൃഷ്ടിയോടുമുച്ചമാമൊച്ചയോടും ഭത്സിച്ചുഭർത്താവിനെ സഹോദരംഭരിമാരായ് * ദുസ്സഹമ്മഹാനരകാലയംപ്രാപിച്ചീ ടും വത്സേകേളെന്നിങ്ങിനെ വാണിമാതാവാംമാതാ * വാത്സ ല്യമിയന്നരുൾചെയ്തധർമ്മങ്ങളെക്കേട്ടൌത്സുക്യം പൂണ്ടുലോ പാമുദ്രയാംലോകമാതാ * മന്ദഹാസവുംപൂണ്ടുചൊല്ലിനാളമ്മേ ഞാനുമിന്നുനിന്തിരുവടിയരുളിച്ചെയ്തധർമ്മം * ഒന്നൊഴിയാതെ യനുഷ്ഠിക്കുന്നുണ്ടിവയെല്ലാം മുന്നമേയറിഞ്ഞിരിക്കുന്നുഞാനെ ന്നാകിലും * പിന്നെയുമെന്നെശ്ശിക്ഷിച്ചിന്നരുൾചെയ്തവാക്യ മെന്നുമേമറക്കയില്ലെന്നമ്മേവേദാത്മികേ * എത്രയുമേറുംപൂർവ്വ പുണ്യങ്ങൾകൊണ്ടുതന്നേ ഭർത്താവായ്വന്നിതിനിക്കീമ്മഹാമുനി ശേഖരൻ*ഇത്രിലോകത്തിലുള്ള സാദ്ധ്വികളാരിന്നിനിക്കൊത്തവ രതുകൊണ്ടുസർവ്വജ്ഞേസർവ്വാത്മികേ* ഇത്തരംലോപാമുദ്രാസതശ രംചൊല്ലീടിനോരുത്തരംകേട്ടുമുനിസത്തമാദികളായ * സത്തുക്ക ളെല്ലാവരുംചിത്തസമ്മദംപൂണ്ടു ചിത്രമെത്രയുംചിത്രമെന്നുകൊ ണ്ടാടീടിനാർ * കുംഭജന്മാവുംതദാവിഷണ്ണഹൃദയനായംഭോജാ

സനൻതന്നോടീവണ്ണമുണർത്തിച്ചാൻ * എന്മ്പോററിഞ്ഞാൻനി ന്തിരുവടിയാജ്ഞാപിച്ചതുസംഭാവ്യ തന്നേഗൃഹസ്ഥാശ്രമമാലം ബിച്ചേൻ * സംപ്രതികഥംകടക്കരുതാതോരുസംസാരാംഭോ ധികടക്കേണ്ടുകരുണാനിധേവിഭോ * കുംഭഭൂവാക്യംകേട്ടുവിസ്മ യപ്പെട്ടുപത്മസംഭവൻചിരിച്ചുവിശ്വംഭരന്മുഖംനോക്കി * ലം ഭിതനയനാന്തസംജ്ഞനായ്മുനിയോടു സംഭൃതാദരംപ്രശംസി ച്ചരുൾചെയ്തീടിനാൻ * ശൈശവത്തിങ്കൽതന്നെവിരക്തന ല്ലോഭവാൻ വൈശിഷ്ട്യമേറുമഭിജ്ഞന്മാരിലഗ്രഗണ്യൻ * നി ശ്ശേഷധർമ്മങ്ങളുംനിനക്കുകരസ്ഥങ്ങൾ നിശ്ചയമെന്നുചൊല്ലി ശ്രീരാമമഹാമന്ത്രം* ഉപദേശിച്ചീടിനാൻമുനിക്കുമുക്ത്യത്ഥമായ് കൃപയാസാകംസർവ്വോത്തമമാംഷഡക്ഷരം * സപദിബലയതി ബലയുംഗ്രഹിപ്പിച്ചീട്ടുപമാഹീനനായുരാഘവനെന്നപോലേ * സഭയിൽശോഭിച്ചീടുമഗസ്ത്യമുനിശ്വര ന്നഭയങ്കരയന്ത്രംമന്ത്ര ത്തിൻസ്വരൂപവും * ലഭിയാഷഡക്ഷരവിധത്തിൻവിധാനവും ശുഭമാംവണ്ണമരുളീടിനാൻവിരിഞ്ചനും * ശ്രീരാമഭക്തൻമഹാ യോഗിയാമഗസ്ത്യൻെറ ദാരങ്ങളിന്ദ്രാനുജപ്രിയയാംലോപാമു ദ്രാ * സ്മേരസുന്ദരമുഖിവന്ദിച്ചോരനന്തരം സാരസാസനൻതാ നുമരുളിച്ചെയ്തീടിനാൻ* ദുഷ്കൃതങ്ങളെയൊക്കച്ചിക്കെന്നുപോ ക്കീടുന്ന മുഖ്യവാഹിനിയായനിന്നുടെജലത്തിങ്കൽ * ഉൾക്കരു ന്നിങ്കൽവിശ്വാസാന്വിതംസ്നാനംചെയ്യും നൃക്കൾക്കുംതീരത്തിങ്ക ലിരിക്കുംജനങ്ങൾക്കും * മൽക്കടാക്ഷേണലക്ഷ്മിവദ്ധിക്കമെത്രയ ല്ലാസൽകൃതന്മാരാമിഹപരലോകങ്ങളെങ്ങും * പുഷ്ക്കരേക്ഷണൻ തൻെറമായാംശസംഭൃതയാം പുഷ്കരാനനാലോപാമുദ്രയോടരുൾ ചെയ്താൾ * അക്നെന്ദിനിയായകാളിന്ദീതീരത്തിലുഞ്ചൽക്കഷ്ട മേറുംഗംഗാതീരത്തിൽമൂന്നുനാളും * പുഷ്കലാചാരന്മാരായ്വസി ക്കുന്നോക്കപാപമൊക്കവേറിട്ടുപരിശുദ്ധന്മാരായ്വന്നീടും * തെ ക്കേദിക്കിങ്കലെങ്ങുംലോകാനുഗ്രഹംചെയ്വാൻ തക്കവണ്ണമേമഹാ നദിയായൊഴുകീടും * വിഖ്യാതയായനീയോമജ്ജനമാത്രത്തി നാൽചിക്കെന്നെമരിപ്പോളംചെയ്യുംദുഷ്കൃതങ്ങളേ*ഒക്കവേപൂവ്വ

ജന്മസഞ്ചിതത്തേയുംനീക്കി സൽഗതിക്കുചിതമാംപാത്രമെന്നാക്കീടെടോ * തൃക്കഴൽവണങ്ങീടുംലോപാമുദ്രയെക്കണ്ടു തൃക്കൈകൾകൊണ്ടുപിടിച്ചെഴുനീല്പിച്ചുദേവൻ * ഉൾക്കനിവോടുമരുളിച്ചെയ്തുമാറാദേവൻ ചില്ക്കാതലായപരമേശ്വരൻമഹേശ്വരൻ * പുഷ്കരവിലോചനേകാവേരിശ്രുഭാത്മികേ തവൽകൂലദേശത്തിങ്കലാദിതൊട്ടന്തത്തോളം * ചൊല്ലേറാള്ളുംമുനീന്ദ്രന്മാരോടുംവാഴവനെന്നു മുല്ക്കടപുണ്യംകോലുംതത്രവാഴുന്നവൎക്കും * ഉൾക്കാമ്പിലഭീപ്സിതവസ്തുദാനവുംചെയ്തു ദുഃഖമെന്നിയേപരിപാലിച്ചീടുവനെടോ * ബ്രഹ്മവുംമുകുന്ദനുംശിവനുംജഗത്തിന്നു നന്മവന്നീടുവാനായ്ദേവിക്കുവരമേവം * സമ്മദംപൂണ്ടുനല്കിയാത്രയു ചൊല്ലിദ്രുതം ചെമ്മേപോയ്തങ്ങൾതങ്ങൾക്കുള്ളലോകവുംപുക്കാർ * കല്യാണപ്രദംകേൾക്കുന്നവൎക്കുംലോപാമുദ്രാകല്യാണംസൎവ്വസിദ്ധിപ്രദമെന്നറിഞ്ഞാലും * ഇങ്ങിനെചൊല്ലീടിനേനദ്ധ്യായമിരിപത്തഞ്ചിങ്ങിനുമാകുംവണ്ണംചൊല്ലുവൻകേട്ടുകൊൾവിൻ *

---

ഷഡ്വിംശോദ്ധ്യായഃ—പ്രാരംഭഃ

ദേവകളോടുംവാസുദേവനും ധാതാമഹാദേവനുമവിടെനിന്നെഴുനെള്ളിയശേഷം * ദേവാംഭോനിധികുംഭസംഭവൻലോപാമുദ്രാദേവിയാംപത്നിയോടുംപുറപ്പെട്ടോരുനേരം * കേവലംമുമുക്ഷുക്കളായ്ത്തത്രഹിമാചലേ മേവുന്നമഹാമുനിശ്രേഷ്ഠന്മാർമഹാത്മാക്കൾ * കാവേരിതന്നെസ്നേഹപാരവശ്യേനപുണന്നീവണ്ണംചൊല്ലീടിനാരന്തരാദുഃഖത്തോടും * കല്യാണിദേവിലോകമാതാവേകാവേരിനിൻ കല്യാണകാലേഭവതീതന്മാരായഞങ്ങൾ * ചൊല്ലെഴുംമോക്ഷംതന്നെയൎത്ഥിച്ചനേരംരമാവല്ലഭനരുളിച്ചെയ്തീടിനാൻകൃപയാലേ * യാതൊരേടത്തുനിന്നുണ്ടാകുന്നുകാവേരിതൻ പൂതമാംപ്രവാഹമെന്നാകിലപ്പുണ്യസ്ഥലം *

മേദിനിയിങ്കൽമോക്ഷപ്രാപ്തിസ്ഥാനമാംതത്ര മോദേനവാഴുക സ്സല്പദേവുംപ്രാപിച്ചെന്നു * പന്നഗശായിയനുശാസനംചെയ്കു യാലെ നിന്നോടെങ്ങിനേപിരിഞ്ഞിരുന്നീടേണ്ടുഞങ്ങൾ * വി രക്തന്മാരാമെങ്ങൾക്കെന്തൊരുഫലമിനി യുരത്തതപസ്സുകൊ ണ്ടെന്നുനീചിന്തിച്ചാലും * അശ്രുക്കൾപൊഴിഞ്ഞേവമരുളുന്ന വരോടു വിശ്രുതയായലോപാമുദ്രാദേവിയുംതദാ * വിശ്വൈക തപോധനനായതമ്പതിമുമ്പിൽ വിശ്വാസംവരുമാറുകനിഞ്ഞു ചൊല്ലീടിനാൾ * പ്രാൎത്ഥിച്ചവണ്ണംതന്നെവന്നീടുംനിങ്ങൾക്കെ ല്ലാം പാൎത്തലത്തിങ്കൽതെക്കേദിക്കിലെൻപ്രവാഹത്തേ * പാ ൎത്തിരുന്നെന്നിൽ സ്നേഹം നേൎത്തുപോകാതെനിത്യമോൎത്തുവന്ന വിടെത്തീൎത്ഥസ്നാനവുംചെയ്കിൽ * തീൎത്തുസംസാമഹാവാൎദ്ധി പാതവുംവിഗതാൎത്തിയാംവൈകുണ്ഠത്തിൽ ചേൎത്തീടുന്നുണ്ടുനൂ നം * മുഗ്ദ്ധന്മാരെന്നാകിലുംമത്തീരേവാഴുംജനം മുക്തന്മാരായ്വ ന്നീടുംസിദ്ധമെന്നറിഞ്ഞാലും * കാൎത്തിയേറീടുംമഹാശ്രോത്രി യന്മാരോപിന്നെ പേൎത്തുഞാൻചൊല്ലേണമോശാസ്ത്രജ്ഞോത്ത മന്മാരേ * വിശ്വാത്മാവായമഹാവിഷ്ണുവിന്മായഞാനോ വി ശ്വസ്യക്കന്യകവേരായദാപിതാസുതാ * വിശ്വരക്ഷണംചെ യ്യാനുദ്യുക്തയായോരെന്നിൽ വിശ്വാസപൂൎവ്വമരുൾചെയ്കിതുപി താമഹൻ * ദക്ഷിണദിക്കിൽഭുവികാവേരിയെന്നിങ്ങിനെയ ക്ഷീണപ്രവാഹയാംനദിയായ്ഭവിക്കനീ * ലക്ഷണസമ്പൂൎണ്ണ യായ്ലോപാമുദ്രാഖ്യയോടും ദക്ഷനാമഗസ്ത്യന്നുഭാൎയ്യയായ്ഭവി ച്ചാലും * അങ്ങിനെതന്നെമഹാമുനിക്കുഭാൎയ്യയായേനങ്ങിനി ശ്ശൈലകോടികടന്നുചെന്നിടുന്ന * തെങ്ങിനെനദീരൂപംപൂണ്ടു തുശക്യമല്ലെന്നിങ്ങിനെനിരൂപിച്ചി ബ്ഭൎത്താവിന്നാലംബത്താ ൽ * ബ്രഹ്മശൈലത്തിൽചെന്നുതാഴ്വരയിങ്കൽനിന്നു നിമ്ന ഗാരൂപംപൂണ്ടുവേഗത്തിലൊഴുകിപ്പോയ് * ദക്ഷിണദിക്കിന്നല ങ്കാരമായ്ഭവിച്ചുഞാൻ തൻക്ഷണേസ്നാനപാനസന്ദൎശനാദ്യങ്ങ ളാൽ * പ്രക്ഷീണപാപന്മാരാംതത്രത്യന്മാരെയെല്ലാമക്ഷീ ണമോദാന്വിതംപരിശുദ്ധന്മാരാക്കി * ശ്രീരംഗനാഥശ്രീപാ

ദാംബുജപവിത്രയായ് പാരാവാരത്തെപ്രാപിച്ചീടുവനെന്നാലെ
ന്റെ * തീരത്തെഗ്ഗമിച്ചവാണീടുവിൻതദോഭവവാരിരാശിയെ
ക്കടത്തീടുന്നതുണ്ടുഞാനും * മജ്ജലത്തിങ്കലേകാദശ്യാഞ്ചവ്യതി
പാതേ മജ്ജനമാത്രംകൊണ്ടുമാനുഷന്മാരെയെല്ലാം * ദുർജ്ജയ
മായകടംമൂന്നോട്ടവേർപെടുത്തു നിർജ്ജരലോകത്തെയുംപ്രാപി
പ്പിച്ചീടുവൻഞാൻ * വിപ്രസത്തമന്മാരേപേടിയാശ്ലേത്തുംനിങ്ങ
ൾ മൽപ്രതീരത്തിൽവന്നുമല്ലയഃസ്നാനമാത്രാൽ * അഭ്രവാംഹാ
ഭ്യന്മാരാമദിതിസുതന്മാൎക്കുമപ്രാപ്യമായവൈകുണ്ഠത്തെയും പ്രാ
പിപ്പിപ്പൻ * പാപിഷ്ഠനെന്നാലുംമല്ലയസിസ്നാനംകൊണ്ടേ
പാപങ്ങളറുനാകംപ്രാപിക്കുമസംശയം * ശ്രദ്ധയാസ്നാനം
ചെയ്തുമാഹാത്മ്യംകേട്ടുപരിശുദ്ധന്മാരായുള്ളവൎക്കെന്തു ഞാൻ
ചൊല്ലേണമോ * മത്സലിലത്തിൽസ്നാനംചെയ്യുന്നജനങ്ങൾ
ക്കു മുൽസുകന്മാരായെന്റെകീർത്തിയെക്കേൾക്കുന്നോൎക്കും * തീ
ൎത്ഥങ്ങൾകൊണ്ടുമാമ്നായങ്ങളെക്കൊണ്ടുമെന്തൊന്നോൎത്തോളംത
പസ്സുകൊണ്ടദ്ധ്വരങ്ങളെക്കൊണ്ടും * ഇത്തരംചൊല്ലിമുനീന്ദ്ര
ന്മാരെസ്സാന്ത്വനംചെയ്തുത്തമോത്തമാലോകേമാതാവാംലോപാ
മുദ്രാ * ഭൎത്താവിന്നണയത്തുവന്നിതുശുശ്രൂഷാൎത്ഥമെത്രയുംമ
നോഹരമാംശുചിസ്മിതത്തോടും * വിധിയാംവണ്ണംമഹാതേ
ജസ്സാമഗസ്ത്യനുംവിധികന്യയേവിവാഹംചെയ്തുസന്തുഷ്ടനായ്*
വിധുമണ്ഡലമുഖിയാമവളോടുചേൎന്നു വിധിവാരിധിവിന്ധ്യഗ
ൎവ്വത്തെയടക്കുവാൻ * നടന്നുതെക്കേദിക്കുനോക്കിദേശങ്ങൾപ
ലകടന്നുവിന്ധ്യാദ്രിതന്നന്തികേചെന്നശേഷം * വെടിഞ്ഞുശ
ങ്കാലേശമുയൎന്നംബരത്തോളം തടഞ്ഞുസൂൎയ്യസഞ്ചാരത്തെയുംഗ
ൎവ്വാന്വിതം * ഇടഞ്ഞുനില്ക്കുന്നൊരുവിന്ധ്യാദ്രിപ്രവരനോടിട
ഞ്ഞീടാതവണ്ണംയാചിച്ചസാന്ത്വപൂൎവ്വം * കുടക്കെന്നവനേയും
ഭൂമിക്കുസമമായി വടക്കോട്ടിനിപ്പോന്നുഞാനിങ്ങുവരുവോളം *
അടങ്ങിവാണീടുനീസത്യോല്ലംഘനംചെറുതും തുടങ്ങിടൊല്ലാബ
ഹുശ്രേയസ്സേയിച്ഛിക്കിലോ * ഇത്തരംചൊല്ലിഗ്ഗമിപ്പിച്ചകല്യാ
ണംനിനക്കസ്തുവെന്നവൻതന്നെക്കൈക്കൊണ്ടുതലോടിനാൻ *

ബ്രഹ്മാവിൻനിയോഗത്തേച്ചിന്തിച്ചുപിന്നെസ്സാക്ഷാൽ ബ്രഹ്മരൂ
പമാംസഹ്യപൎവ്വതംപ്രാപിച്ചുടൻ * ബ്രഹ്മസമ്മിതയായകുണ്ഡി
കതന്നെത്തത്രബ്രഹ്മപൎവ്വതത്തിങ്കൽസ്ഥാപിച്ചുകുംഭോത്ഭവൻ *
ധൎമ്മപതിയോടേവമരുളിച്ചെയ്തീടിനാൻ ബ്രഹ്മപൎവ്വതമി
തുശോഭനംശ്രീമത്തമം * നിൎമ്മലേകാവേരിനിനക്കുത്ഭവത്തിനും
മേലിലിമ്മഹീധരംഹേതുഭൂതമാമറിഞ്ഞാലും * ബ്രഹ്മാവുമവ്വണ്ണ
മേയരുളിച്ചെയ്തുമുന്നം സമ്മതമായകാലമാഗമിച്ചീടുവോളം *
മന്മഥമനോഹരേമല്ക്കമണ്ഡലജലേ സമ്മദംപൂണ്ടുമരുവീടേണം
മഹാഭാഗേ * നിമ്നഗയായനിൻെറനിൎഗ്ഗമംപാൎത്തുഞാനുമിമ്മ
ഹാമലതന്നിൽവാണിടുന്നുണ്ടുതാനും * ഉണ്മയായുള്ളവാക്യ
മീവണ്ണമരുൾചെയ്തു വെണ്മയേറീടുംനിജകുണ്ഡികാമയിയായി *
സമസ്തതീൎത്ഥസ്വരൂപിണിയാംകാവേരിയെസ്സമൎത്ഥൻസഹ്യാച
ലപ്രസ്ഥത്തിൽസ്ഥാപിച്ചുടൻ * സുവ്രതതപോധനന്മാരിൽ
വെച്ചഗ്രഗണ്യൻസമത്വംപൂണ്ടദിവ്യജ്ഞാനിനാംമൌലിരത്നം*
കുംഭജൻശിഷ്യന്മാരോടരുളിച്ചെയ്താനിഹകുംഭിനീധരപ്രസ്ഥമ
ൽക്കമണ്ഡലുവിങ്കൽ * സംപ്രതിവാഴുംസൎവ്വതീൎത്ഥരൂപിണീ
പുണ്യസമ്പന്നയായദേവികാവേരിതന്നേനിങ്ങൾ * രക്ഷിച്ചു
കൊൾവിൻസാവധാനംഞാൻകുളിച്ചുത്തു തൽക്ഷണേവന്നീടു
വനിവിടെക്കവിളംബം * ശിക്ഷിച്ചീവണ്ണമുറപ്പിച്ചുശിഷ്യന്മാ
രെയും ദക്ഷാഗ്രേസരൻസ്വൎണ്ണമുഖിയിൽസ്നാനത്തിനായ് * എ
ഴുനെള്ളിയശേഷംകുണ്ഡികാജലത്തിങ്കലെഴുന്നകാവേരിയും ചി
ന്തിച്ചാളീവണ്ണമേ * എന്നുനിൎഗ്ഗമിക്കാവുമുനിസമ്മതത്തോടു
മെന്നുപാൎത്തിരുന്നുഞാനേറത്താമസിക്കിലും * സമ്മതിക്കുന്ന
മാൎഗ്ഗംകണ്ടീലസഹ്യശൈലാൽ സമ്മദസമന്വിതം നിൎഗ്ഗമിക്കെ
ന്നിങ്ങിനേ * മുന്നമെന്നോടുചൊന്നാനമ്മുനിയിപ്പോഴിഹ വ
ന്നിട്ടുനിൎഗ്ഗമത്തിന്നിന്നുമിച്ഛിച്ചീലേതും * പ്രതിജ്ഞാസമയവുംവ
ന്നിതുനിരൂപിക്കിൽ പ്രതിഷ്ഠാസ്വാമിനിക്കില്ലല്ലോകുററമേതും*
ഇങ്ങിനെമുഹൂൎത്തമാത്രംനിരൂപിക്കുന്നേരമിംഗിതാഭിജ്ഞൽത്രികാ
ലജ്ഞനാംവിധാതാവും * ലോകരക്ഷണത്തിന്നുഹംസാരൂഢനാ

യ്ദിവ്യ ലോകസംസ്തുതനായിസ്സഞ്ചരിച്ചവിളംബം * ദക്ഷിണ
ദിക്കിൽബ്രഹ്മപവ്വതപ്രസ്ഥത്തിങ്കൽ തൽക്ഷണന്തന്നെയെഴു
നെള്ളിനാൽദയാന്വിതം * നാനാരൂപങ്ങളായതീൎത്ഥകോടി
കൾകൊണ്ടു നാനാവൃക്ഷങ്ങൾകൊണ്ടുന്നാനാധാതുക്കൾകൊ
ണ്ടും * നാനാരത്നങ്ങൾകൊണ്ടുന്നാനാനിൎജ്ജരംകൊണ്ടു നാ
നാസിദ്ധന്മാരാലുംശോഭിതംമഹാശൈലം * മാനസശ്ശുദ്ധി
പ്രദംപാപഹ്നംദൃഷ്ടമാത്രാലാനന്ദാമൃതദാനനിരതമത്യത്ഭുതം *
കണ്ടാലെത്രയുമാസേചനകംപരിശുദ്ധം രണ്ടാംവൈകുണ്ഠമോ
വാനെന്നുതോന്നീടുംവണ്ണം * കണ്ടുകൌതുകംപൂണ്ടുകനകപു
ണ്യതോയെ കൊണ്ടാടിസ്നാനംചെയ്തഷ്ടാക്ഷരമഹാമന്ത്രം *
വിധിയാംവണ്ണംതന്നെജയിച്ചുഭക്തിപൂൎവ്വം വിധിയുംദ്ധ്യാനിച്ചി
രുന്നരുളുംദശാന്തരേ * ഗന്ധവാഹനന്തത്രവീയിനാനത്യാശ്ച
ൎയ്യഗന്ധവാനതീവശീതളനായ്മന്ദംമന്ദം * ഗന്ധമത്യന്തഹൃദ്യമാ
ഘ്രായചതുൎമ്മുഖ നന്തമ്മോദേനനാലുപുറവുന്നോക്കുംവിധൌ *
പെട്ടെന്നുമുമ്പിൽകാണായ്വന്നിതാമലകത്തെ പുഷ്ടശ്രീമയംദി
വ്യപല്ലവഫലോജ്വലം * ദൃഷ്ടമാത്രേണസൎവ്വപാപഹ്നംശുഭ
പ്രദം ദൃഷ്ട്വാവിസ്മയമുൾകൊണ്ടുതഥായസസംഭ്രമം * സ്രഷ്ടാ
വുംനാളികേരഫലസംയുതേതത്ര ഹൃഷ്ടനായ്ചെന്നുദിവ്യാമലക
സന്നിധാനേ * വിഷ്ണുപോൽകൃഷ്ണമിതെന്നോൎത്തുവിട്ടുന്നേപുറ
പ്പെട്ടീടുവാനായ്ഭാവിച്ചീടിനദശാന്തരേ * ദൃഷ്ടിയിൽകണ്ടുക
ണ്ടങ്ങിരിക്കുന്നെല്ലികാണ പ്പെട്ടീടാവണ്ണമന്തൎദ്ധാനംചെയ്തിതു
തദാ * സൃഷ്ടികൎത്താവുമേററമാശ്ചൎയ്യപ്പെട്ടിതെന്തെന്നൊട്ടു നേ
രംധ്യാനത്തിന്നിഷ്ടയാനോക്കുംവിധൌ * ധൃഷ്ടനാംകുശേശയ
വിഷ്ടരംതനിക്കതുവിഷ്ടരശ്രവഃസചരൂപേണകാണായിവന്നു *
വിഷ്ടപത്രയത്തിങ്കൽപ്പെട്ടുള്ളജനത്തിൻെറ ദിഷ്ടംവിഗ്രഹംഗ്ര
ഹിച്ചിട്ടെന്നകണക്കിനെ * ദൃഷ്ടിമോഹനനവകനകകിരീടമാമൃ
ഷ്ടരത്നാനൎഘകുണ്ഡലവൃന്ദാസന്മാരിൽ * പുഷ്ടകാരുണ്യാമൃത
വൃഷ്ടിചെയ്യുന്നിണ്ടിടംപെട്ടമംജുളമിഴിയുഗളവിലാസവും * ദൃ
ഷ്ടകാനനംചുട്ടുപൊടിക്കുംകാട്ടുതീയാംനിഷ്ഠുര സുദൎശനംശംഖവും

ഗദാപത്മം * ഇഷ്ടയാംലക്ഷ്മിയാലാശ്ലിഷ്ടമാംവക്ഷസ്സിങ്കലെട്ട
ദിക്കുകൾവിളങ്ങിടുംകൌസ്തുഭരത്നം * ഒട്ടേറഭംഗ്യാവനമാല
യുംശ്രീവത്സവും പട്ടുടയാടകൊണ്ടുവിളങ്ങുംകടിദേശം * ഇ
ഷ്ടദം ചക്രശംഖപങ്കജഗദാങ്കിതം തുഷ്ടനാംതന്നാൽമുന്നമൃഷ്ട
മാംപാദാബ്ജവും * ആപാദചൂഡംവിഷ്ണുരൂപമായ് വൃക്ഷ
ത്തെക്കണ്ടാപാദിതാനന്ദാതിരേകനാസ്ഥിധാതാവും * ശ്രീപാ
ദങ്ങളിൽവീണുവണങ്ങിവിനീതനായ് ശ്രീപതിതന്നെസ്തുതിച്ചീ
ടിനാൻഭക്തിപൂർവ്വം * തൊഴുതുതൊഴുതുനിന്നീടുന്നവിധിക്കു
പൊഴുതുകേൾക്കായ്വന്നിതാകാശവാണീശുഭാ * അക്ഷയന
ജൻഹരിതന്നെയിക്കാണാകിയ വൃക്ഷമാമലകമെന്നറികവിധാ
താവേ * മുന്നമിപ്പാദപത്തെയച്ചനംചെയ്തുതന്നേ പന്നഗ
ശായിപദംസുഖമേലഭിച്ചവർ * എണ്ണമില്ലെടോഭവാദൃഗന്മാര
യുള്ളവരെന്നതുകൊണ്ടുനീയുമിന്നിനിവൈകീടാതെ * ഈശ്വ
രസ്വരൂപമാമിദ്രുമംതന്നെ പൂജിച്ചീശ്വരപദംപ്രാപിച്ചീടുകെ
ന്നീവണ്ണമേ * ആകാശവാണികേട്ടുംധാത്രീവൈഭവംകണ്ടും
ലോകേശൻവീണ്ടുംനമസ്കരിച്ചുംസാഷ്ടാംഗമായ് * സന്തോഷം
പൂണ്ടുപുളകാങ്കിതസർവ്വാംഗനായ് ബന്ധുരപുഷ്പങ്ങളുംതുളസീപ
ത്രാദിയും * ചന്ദനസുഗന്ധമാല്യാദിവസ്തുവുംപലമന്ദമെന്നി
യേസമ്പാദിച്ചുസമ്പൂർണ്ണഭക്ത്യാ * വിരജാനദിയിന്നുതൻകമ
ണ്ഡലുവിങ്കൽ വിരവോടാക്കിക്കൊണ്ടുവന്നുള്ളതീർത്ഥത്തിനാ
ൽ * ശ്രീപാദാകാരംശംഖംപൂരിച്ചുപുഷ്പാദിയാൽ സപദിപൂ
ജിച്ചുള്ളിൽശ്രീനാരായണനെയും * ധ്യാനിച്ചുശംഖമെടുത്തുപ
രിഭാഗത്തിങ്കൾ മാനിച്ചുചുഴററിതൽപൂജാവസാനത്തിങ്കൽ *
തന്നുടെശിരസ്സിങ്കൽപ്രോക്ഷിച്ചുതദംബുനാ പിന്നെയാമലകാ
ത്മാവാംമഹാവിഷ്ണുവിൻെറ * തൃപ്പാദാംബുജത്തെയുമഭിഷേകം
ചെയ്തുടനല്ലലോതുവൻ ദിവ്യസ്രഗ്ഗന്ധവസ്ത്രാദിയും * ദിവ്യഭൂഷ
ണങ്ങളുംമല്ലികാചമ്പകാദി നവ്യപുഷ്പങ്ങൾനല്ലതുളസീദളങ്ങ
ളും * പരമാത്മാവിനായ്ക്കൊണ്ടർപ്പണംചെയ്തു നാനാരസാന്നഫ
ലപാകപാത്ര്യങ്ങളുംനിവേദിച്ചു * മെല്ലമെല്ലവേനാലുവലംവെച്ചു

ത്യാദരംമല്ലാരിപാദംനമസ്കരിച്ചുഭക്തിപൂൎവ്വം * ശ്രൌതവൈ
ഷ്ണവസ്മാർത്തവിവിധസ്തോത്രങ്ങളാൽ സാദരംസ്തുതിച്ചുതച്ചര
ണാംബുജദ്വയം * കണ്ണിണയിങ്കന്നാനന്ദാശ്രുക്കളൊഴുകുമാറ
ണ്ണാജാസനനങ്ങളിൽധ്യാനിച്ചുനില്ക്കുംവിധൌ * സദ്യോവാഹി
നീരൂപംപൂണ്ടുനിൎഗ്ഗമിപ്പതി ന്നുദ്യോഗിച്ചൊരുവിഷ്ണുമായയാം
കാവേരിക്കും * അശരീരിണീവാണിയുണ്ടായിനഭസ്സിൽനിന്ന
ചിരാദേവ ഭോ! ഭോ! കാവേരികേട്ടാലുംനീ * നിന്നുടെമനോര
ഥംഫലിച്ചുമഹാഭാഗേ വന്നുതൽപ്രാപ്തിക്കുള്ളശോഭനകാലമെ
ടോ * ദക്ഷിണഗംഗാഭാവംനിനക്കുസിദ്ധിച്ചീടു മിക്ഷണത്തി
ങ്കൽതന്നെസന്ദേഹമില്ലേതുമേ * ശാരദകാലംതുലാവിഷുവൽ
സമയവും ഭൂരിമംഗലപ്രദംപാവനംസംപ്രാപ്തമായ് * ഋതുക്കളെ
ല്ലാററിലുംമുക്തിസാധകമെന്നു വിധിക്കപ്പെട്ടതെത്രേശാരദകാ
ലംനൂനം * കുറഞ്ഞൊന്നെന്നാകിലുമിതിങ്കൽചെയ്തധൎമ്മംനി
റഞ്ഞുവിളങ്ങീടുംവടബീജത്തെപ്പോലെ * താവകമായതപഃ
പരിപാകംകൊണ്ടല്ലൊ പാവനമിപ്പോൾതുലാസംക്രമംഭവി
ച്ചതും * പുണ്യപുഞ്ജാത്മാവാമിസ്സഹ്യപൎവ്വതത്തിങ്കൽപുണ്ഡരീ
കാധിവാസൻസൎവ്വതീൎത്ഥാകാരമാം * വിരജാതീർത്ഥത്തിനാൽ
ഗായത്രീരൂപശംഖം വിരവിൽപൂരിച്ചിഹപൂജിച്ചുഭക്തിപൂൎവ്വം *
ആമലകാത്മാവായ വിഷ്ണുപാദാംഭോരുഹമാമയാപഹമഭിഷേ
കംചെയ്തൊഴുകീടും * ശ്രീപാദതീർത്ഥംജഗദേകപാവനം സ
ൎവ്വപാപഘ്നംസൎവ്വക്രതുഫലദായകംപുണ്യം * നിഖിലധൎമ്മ
തീർത്ഥഫലദംമുക്തിപ്രദമഖിലാഭീഷ്ടപ്രദമായുരാരോഗ്യപ്രദം *
ഭഗവൽകൃപയാലെനിനക്കായ്ക്കൊണ്ടുതന്നേ ജഗതീരക്ഷണാ
ൎത്ഥംനിൎഗ്ഗമിച്ചിതുഭദ്രേ * ശ്രീഹരിശ്രീപാദാബ്ജതീർത്ഥപൂരിത
യായ്നീ ദേഹികളെല്ലാരെയുംശുദ്ധന്മാരാക്കിടെടോ * ബ്രഹ്മ
ഹത്യയെപ്പോക്കുമഗസ്ത്യകമണ്ഡലു നിൎമ്മലതീർത്ഥത്തോടുമൊ
ന്നിച്ചിട്ടതിവേലം * വേഗത്തിൽപ്രവാഹിക്കതൈക്കേദിക്കിങ്കൽ
സൎവ്വഭോഗമോക്ഷദേനിൻെറമൂലത്തിൽനാരായണൻ * ആമ
ലകാകാരനായ്വസിച്ചുനിന്നെസ്സദാ ശ്രീമയപാദങ്ങളാൽപവി

ത്രീകരിച്ചീടും * നിന്നുടെയശസ്സിനെപ്പുരത്തിലോകമെങ്ങുംനി ന്നിൽ സ്നാനംചെയ്യോൎക്കുമുക്തിയുംകൊടുത്തെന്നും * ബ്രഹ്മപ ൎവ്വതത്തിലാമലകാത്മനാ പരബ്രഹ്മൈവവസിപ്പതുംസന്ദേഹ മില്ലേതുമേ* വിരജാജലത്തിങ്കലൊരിക്കാൽസ്നാനംചെയ്കിൽ തര സാവിമുക്തനായ്ഭവിക്കുന്നിസ്സംശയം * പുണ്യമാംസഹ്യാമലക ത്തിൻസന്നിധിയിലും നിൎണ്ണയമതുപോലെതന്നെയെന്നറിഞ്ഞാ ലും * ഇത്രിലോകൈകപൂതമാംതീൎത്ഥത്രയത്തോടുമത്രനിന്നൊ ഴുകീടുംനിങ്കലുംതുലാമാസേ * യത്രകുത്രാപിസ്നാനംചെയ്യുന്നജ നത്തിനു മുക്തിവന്നീടുമെന്നുള്ളാകാശവാണികേട്ടു * കാവേരീ കമണ്ഡലുവിങ്കലെത്തിതീൎത്ഥങ്ങളോടേവമത്യന്തം സന്തോഷാന്വി തംചൊല്ലീടിനാൾ * കേട്ടതില്ലയോസൎവ്വംനിങ്ങളെൻതോഴിമാ രെ വാട്ടംകൂടാതെയെന്നോടാശുപോരുവിനെടോ * അങ്ങിനെ യാമെന്നനുവദിച്ചാരവൎകളും തിങ്ങിനമോദാതിരേകംപൂണ്ടു കാവേരിയും * അന്നേരംപയോനിധിജലശീതളനായി തന്നു ടെവേഗംകൊണ്ടുപത്തുയോജനചുററും * വൃക്ഷങ്ങളെല്ലാററെയു മിളക്കിജഗത്രയ രക്ഷണത്തിന്നായ്പടിഞ്ഞാറുനിന്നൊരുവായു * വന്നുഘട്ടനംചെയ്തുകുണ്ഡികാമുഖത്തിങ്കൻ നിന്നഗസ്ത്യൻെറ സങ്കേതത്തെയുംനിരൂപിച്ചു * പുറപ്പെട്ടിതുഭഗവൽപാദതീൎത്ഥ ത്തോടും നിറത്തിൽക്കലൎന്നുസന്തുഷ്ടയായതിദ്രുതം * സൎവ്വാദ്ദ്യ ശ്യയായ്ഫേനബുൽബുദസമ്പൂൎണ്ണയായ്സൎവ്വലോകവുംശുദ്ധമാ ക്കിക്കൊണ്ടൊഴുകിനാൾ * മന്ദവായുവോടെങ്ങുംമേഘസഞ്ചാ രംചേരുമെന്നുമജ്ജനവും ചെയ്തഗസ്ത്യമുനീശ്വരൻ * ഇങ്ങെഴു ന്നെള്ളിനോക്കുംനേരത്തുനിലത്തുവീണങ്ങിനേകമണ്ഡലുകിടക്കു ന്നതുകണ്ടാൻ * എങ്ങുമേനോക്കിയിതെന്തെന്നുസംഭ്രമത്തോടു മങ്ങോടിങ്ങോട്ടുമോടിയാശ്രമബഹിൎഭാഗേ * പുറപ്പെട്ടപ്പോൾ ദീനന്മാരായഞ്ജലിചെയ്തു വിറച്ചുനില്ക്കുംശിഷ്യന്മാരേക്കണ്ടരുൾ ചെയ്താൻ * കുറഞ്ഞൊന്നകതാരിലുറഞ്ഞകോപത്തോടും പറ ഞ്ഞീടുവിൻകമണ്ഡലുവിലിരുന്നൊരു * കാവേരിയെങ്ങുനിങ്ങള വളെയുപേക്ഷിച്ചി ട്ടേവരുമെവിടെക്കുപോയിതുപുത്രന്മാരേ *

പേടിച്ചതൊഴുതുണത്തിച്ചിതുശിഷ്യന്മാരും കോടക്കാർമാരിയാലേപീഡിതന്മാരായ്ഞങ്ങൾ * വൃക്ഷത്തിൻചുവട്ടിൽനില്ക്കുന്നേരംപുറപ്പെട്ടുതൽക്ഷണേപോയീടിനാളെല്ലോകാവേരീദേവീ * അടുത്തുചെന്നുകൂപ്പിസ്സാന്ത്വനംചെയ്തുമുമ്പിൽ തടുത്തുനിത്ത്ന്നേരംഞങ്ങളോടരുൾചെയ്താൾ * പടുതമേറുംമുനിമതത്തെയറിഞ്ഞിരുന്നിടത്തിന്നുഴറോടുനിർഗ്ഗമിച്ചിതുഞാനും * ബ്രഹ്മപർവ്വതത്തിങ്കൽനിന്നുനിർഗ്ഗമിക്കയെന്ന മുനിമുന്നമെന്നോടരുളിചെയ്തീടിനാൻ * പുണ്യസംക്രമത്തിങ്കലീശ്വരാനുഗ്രഹത്താലിന്നുനിർഗ്ഗമിപ്പതിന്നിന്നുയോഗവുംവന്നു * സർവ്വജ്ഞനെല്ലോയുഷ്മൽസൽഗ്ഗുരുമുനീശ്വരൻ സർവ്വവുംക്ഷമിച്ചീടുമുണ്മയോത്തെന്നൂനം * ഋഷിനായകനുടെസന്നിധിയിങ്കലെങ്കിൽപ്പിഴയായ്വന്നുകൂടും മമനിർഗ്ഗമമെടോ * മാമകവൃത്തമെല്ലാമുണ്മയായോൎക്കുംവിധൌ മാമുനിക്കിഷ്ടംതന്നെയെന്നരുൾചെയ്തുംദൃഢം * നിങ്ങളോടുണ്ടായ്വരാകോപമെന്നരുൾചെയ്തു മംഗലപ്രദായിനിവേഗത്തിൽനടകൊണ്ടാൾ * ഇങ്ങിനെയിരുപത്താറദ്ധ്യായം കഴിഞ്ഞിതുതിങ്ങിനമുദാകേൾപ്പിൻശേഷവുംചൊല്ലീടുവൻ *

---

## സപ്തവിംശോദ്ധ്യായഃ—പ്രാരംഭഃ.

ശിഷ്യന്മാരുടെവാക്യമിങ്ങിനേകേട്ടനേരമൃഷ്യധീശ്വരനോത്തുപൂർവ്വവൃത്താന്തമെല്ലാം * ഹൃഷ്യന്മാനസൻതലകുലുക്കിചിരിച്ചനുശിഷ്യശിഷ്യന്മാരെയും കൃപയാകൃപാലയൻ * നഷ്ടദ്രവ്യനായോരുദരിദ്രനെന്നപോലെ പെട്ടെന്നുകാവേരിയെക്കാണ്മാനായ്പുറപ്പെട്ടാൻ * ധൃഷ്ടനായ്ഗിരിഷ്ഠനായ്വിഷ്ടപത്തിങ്കൽ ജ്ഞാനദൃഷ്ടിയാൽവിശിഷ്ടനെന്നാകിലുംമുനിശ്രേഷ്ഠൻ * വിഷ്ണുമായയാവിമോഹിതനായ്വനംതോറും തൃഷ്ണയാവൃക്ഷംതോറുംതിരഞ്ഞുതിരഞ്ഞുടൻ * എങ്ങുപോയൊളിച്ചിരിക്കുന്നിതുകാവേരിനീയിന്നെൻറകണ്ണിന്നില്ലാകാണാകേണമേമഹാഭാഗേ * എ

ങ്ങനീകൃതാൎത്ഥയായിരുന്നകസ്ത്രീയെപ്പോലിങ്ങിനെയെന്നെപ്പരിഹാസ്യനാക്കന്നഭദ്രേ* അവിടെയവിടെച്ചെന്നിങ്ങിനെവിലപിച്ചുമവിടേഗ്ഗുഹാദിഷുനീളവേയന്വേഷിച്ചും * എവിടെച്ചെന്നുകാണാഞ്ഞുഴന്നുംപ്രലാപിച്ചും നൃവിടന്മാരെപ്പോലെസൎവ്വജ്ഞൻമുനീശ്വരൻ * ചിരിച്ചുംപുനഃപുനരാശ്രമസ്ഥലങ്ങളിൽ ച രിച്ചുംകഷ്ടംകഷ്ടമെന്നുടന്നരചെയ്തും * തിരിച്ചുപോന്നുശിഷ്യന്മാരെഭത്സനംചെയ്തും ഭരിച്ചുകൊൾകെന്നിഷ്ടദൈവപ്രാൎത്ഥനം ചെയ്തും* ചുഴന്നുംമുഹുൎമ്മുഹുരെഴുന്നസന്താപത്താലുഴന്നുകാന്താരത്തിലുന്മത്തനെന്നപോലെ * ലോകങ്ങൾക്കെല്ലാമിഷ്ടദൈവമാംകാവേരിയെശ്ശോകസന്തപ്തനായിസ്തുതിച്ചീടിനാൻപിന്നെ * കല്യാണികജ്ഞാസനദിവ്യകന്യകേശ്രുഭേ കല്യാണതീൎത്ഥരൂപേ കമലാപതിമായേ * പാവനാകൃതേജഗദംബികേമഹാദേവികാവേരികാവേരിനീയെങ്ങുപോയിതുനാഥേ * ത്രിഗ്ഗുണാത്മനിത്രയീരൂപിണിശുചിസ്മിതേ വിഗതാജ്ഞാനഭ്രമേശോഭനവാണിശാന്തേ * ശ്രീവാസുദേവഭക്തിരൂപിണിശ്രീവയസ്യേ കാവേരികാവേരിനീയെങ്ങുപോയിതുനാഥേ * ഇത്തരംകാവേരിയെസ്തുതിച്ചോരനന്തരം നിൎദ്ദോഷയായപൂൎവ്വസംവിദംനിരൂപിച്ചു * ചിത്തത്തിൽപരബ്രഹ്മംതന്നെ കാവേരിയെന്നോൎത്തത്യന്തഭക്ത്യാകൂപ്പിപിന്നെയും പുകഴ്ത്തിനാൻ * അന്നേരംരണ്ടുകൂവീടകലേസ്സഹ്യാദ്രിയിൽ മന്ദഹാസവുംതൂകിയഞ്ജലിബന്ധത്തോടും * അനുഗ്രഹംദേവന്മാൎക്കും മോഹിനിയായദേവിതന്നേയുംകാണായ്വന്നു മുന്നിലാമ്മാറുവേഗാൽ * ധന്യനാംയോഗീന്ദ്രനുംസന്തോഷാശ്ചൎയ്യാന്വിതമന്ദഹാസാനന്തരമിങ്ങിനെചൊല്ലീടിനാൻ * എന്തിനിന്നെന്നെയനാദരിച്ചുപോന്നുപുറത്തെന്തുചേതന്തെമദിയാഗ്രെ നിൎഗ്ഗമിക്കിലും * കല്യാണിചൊല്ലീടുനീയെന്നതുകേട്ടനേരം കല്യയാംകാവേരിയുമുത്തരഞ്ചൊല്ലിടിനാൾ * താവകാജ്ഞയെത്തന്നെയാലംബിച്ചിട്ടുഞാനുംസാവധാനമായ്പുറപ്പെട്ടതുമ്മഹാമുനെ * കേവലംഭവാനിഷ്ടമാമിതെന്നോൎത്തിട്ടത്രെ ഭാവമ്മറെറാന്നുമല്ല

യോഗീന്ദ്രശിഖാമണെ * ബ്രഹ്മശൈലത്തിൽനിന്നുനിൎഗ്ഗമിക്കെ
ന്നുമുന്നം ബ്രഹ്മാവുംഭവാനുമെന്നോടാജ്ഞാപിച്ചീലയൊ * അ
വ്വണ്ണന്തന്നെയരുൾചെയ്തിയ്യമുകുന്ദനും സൎവ്വലോകാനുഗ്രഹ
ഞ്ചെയ്യതിന്നെന്നുനൂനം * താവകസങ്കേതവുംചിന്തിച്ചുസഹ്യാ
ദ്രിതൻതാഴ്വരയിങ്കൽനിന്നുപുറപ്പെട്ടിതുഞാനും * സൎവ്വജ്ഞ
നല്ലോ ഭവാൻപൂൎവ്വവൃത്താന്തങ്ങളുംസൎവ്വവുമുള്ളവണ്ണംകണ്ടിരിക്കു
ന്നിതല്ലൊ * പുണ്യകാലവുംപുണ്യദേശവുംവന്നുതദാപുണ്ഡരീ
കാക്ഷൻപരബ്രഹ്മമാംഭഗവാന്റെ * പുണ്യപാദാരവിന്ദനിസൃ
തന്തീൎത്ഥംമഹാപുണ്യംനിശ്ശേഷതീൎത്ഥമയമത്യന്തശുദ്ധം * മന്ത
പഃ ഫലരൂപസ്രോതസ്സായ്പുറപ്പെട്ടുതദ്വിശേഷതന്നലാവിഷു
വൽസംക്രാന്തിയും * ഒത്തുവന്നപ്പോൾഞാനുമീശ്വരേച്ഛയാമു
നിസത്തമമറെറാന്നുമോരാതെനിൎഗ്ഗമിച്ചതും * എന്നെയുംബ്ര
ഹ്മശൈലന്തന്നെയുംചിന്തിക്കയുമെന്നുടെ ജലപാനഞ്ചെയ്കയും
ദശിക്കയും * ധന്യമാമെന്മാഹാത്മ്യംകേൾക്കയുംകേൾപ്പിക്ക
യുമന്വഹംകീൎത്തിക്കയുമജ്ജലേകുളിക്കയും * ചെയ്യിലൊപാ
പിഷ്ഠന്മാരുപപാതകികളും വൈകല്യഹീനംവിഷ്ണുപദത്തെപ്രാ
പിക്കേണം * ഇങ്ങിനെയോൎത്തുപുണ്യകാലമിസ്ഥലത്തെയുമ
ങ്ങിനെനാരായണനാജ്ഞയുംമുന്നിട്ടുഞാൻ * തച്ചരണാരവിന്ദ
തീൎത്ഥപാവിതയായിസ്വച്ഛന്ദാത്മനാസൎവ്വ ലോകോപകാരാൎത്ഥ
മായ് * അഖിലപാപപ്രണാശിനിയായപ്രയാസന്നിഖിലസം
സാരദുഃഖോത്താരകാരിണിയായ് * ദക്ഷിണഗംഗയെന്നുവേദാ
ന്തവിഖ്യാതയായക്ഷീണസരിദ്രൂപംപൂണ്ടുനിൎഗ്ഗമിച്ചതും * ഉൾ
ക്കാമ്പിലൊക്കയോൎത്തു പൊറുത്തുകൊള്ളേണമെടിക്കെണ്ടുംപുക
ഴ്പൊങ്ങുംമഹിതതപോനിധെ * ഉൽക്കണ്ഠയുൾക്കൊണ്ടു ക
ണ്ടൊരുമാമുനീന്ദ്രനുംചൊൽക്കൊണ്ട വാക്യംചെവിക്കൊണ്ടു
സന്തുഷ്ടാത്മാവായ് * കാവേരിദേവിതന്നൊടരുളിച്ചെയ്തീടിനാ
നീവണ്ണംഭദ്രേനന്നുനന്നുനിന്നുടെവാക്യം *സാവധാനന്നിന്നുള്ളം
ഗ്രഹിച്ചുസമസ്തവും പൂൎവ്വവൃത്താന്തങ്ങളുംമറന്നീലേതുമെടൊ *
നിന്നിലെസ്നേഹാധിക്യംകൊണ്ടുംചാപല്യംകൊണ്ടും കന്നൽ

നേർമൊഴികാണ്മാനുള്ളകൌതുകംകൊണ്ടും * തന്നേചൊന്ന തുഞാനും ലോകരക്ഷാൎത്ഥമിനിദ്ധന്ന്യേനീപൊയ്ക്കൊണ്ടാലുഞ്ജഗ ന്മാതാവേശ്രുഭേ * എന്നുടെയനുജ്ഞയുംവന്നിതുനിനക്കെന്നാൽ പന്നഗശായിപാദാബ്ജോൽഭൂതതീൎത്ഥമതു * ശംഖതീൎത്ഥാഖ്യ മെല്ലൊപങ്കജോത്ഭവൻശംഖം പങ്കജേക്ഷണന്നീതചുഴററീട്ട കയാലെ * പങ്കംവെൎപ്പെട്ടുശുദ്ധനാശ്ശുരുംസുരാപായിയെങ്കിലു മിത്തീൎത്ഥത്തിലേകദാസ്നാനത്തിനാൽ * കുണ്ഡികാതീൎത്ഥ ത്തെക്കൊണ്ടഭിഷേകവുംചെയ്തുകുണ്ഡികാതീൎത്ഥമെന്നുമുണ്ടു പേ രിനിക്കേടൊ * പുണ്യേത്യാൽകൃഷ്ടമാമിതുതൊട്ടകിൽപാപ ബന്ധം ഖണ്ഡിച്ചുവിമുക്തന്മാരായീടുന്നിസ്സംശയം * താമര സാധിവാസൻവിരജാജലത്തിനാലാമലകാകാരനാം ശ്രീകൃഷ്ണ പാദാംബുജം * കാമദമഭിഷേകഞ്ചെയ്തയാലിതിന്നുണ്ടുനാമമാ കാശഗംഗയെന്നുമെന്നറിഞ്ഞാലും * ഇത്തീൎത്ഥന്തന്നെസഹ്യാ മലകമഹാതീൎത്ഥമുത്തമോത്തമമൃണമോചനതീൎത്ഥമെന്നും * ഉ ൽക്കടൊനൎത്ഥപാരമ്പൎയ്യത്തെവൎദ്ധിപ്പിക്കുംമുക്കടമൂടനെ വേൎപ്പെ ടുക്കനിമിത്തരായ് * ഇതിൻെറതീരത്തിങ്കൽപിണ്ഡദാനത്തെച്ചെ യ്യിൽപതിനായിരംഗയാശ്രാദ്ധകൃത്യത്തിൻഫലം * പിതൃക്കൾ ക്കുണ്ടാമുടൻമുക്കടത്തോടുവേൎപ്പെട്ടതിനിൎമ്മലനായി ശ്രാദ്ധക ൎത്താവുപിന്നെ * ക്രതുക്കളൊക്കച്ചെയ്തഫലത്തോടുപേതനായ് ചതുൎബാഹുവാംവിഷ്ണുസാരൂപ്യംപ്രാപിച്ചീടും * സമസ്തതീൎത്ഥ ഫലം ക്ഷണത്തിൽദാനഞ്ചെയ്യാൻസമൎത്ഥങ്ങളായുള്ളൊരിമ്മ ഹാതീൎത്ഥൈസ്സമം * അമൎത്ത്യാദികൾക്കനുസ്മരണമാത്രംകൊ ണ്ടേസമൃദ്ധവാംഫലപ്രദതീൎത്ഥങ്ങളാലെ * ചെമ്മേസമ്പൂ ൎണ്ണയായദേവിനിയ്യിനിസ്സാക്ഷാൽ ബ്രഹ്മരൂപമായുള്ളോരിമ്മല ത്തിങ്കൽനിന്നു * സമ്മദംപൂണ്ടുലോകാനുഗ്രഹത്തിന്നായ്ക്കൊണ്ടുനി ൎമ്മലപ്രവാഹത്തെക്ഷിപ്രമാലംബിച്ചാലും * ഇഷ്ടസിദ്ധിക്കായ്ക്കൊ ണ്ടുനിഖിലേശ്വരിഞാനും പൃഷ്ഠാനന്ദാന്തരംഗമ്മജ്ജനഞ്ചെയ്തീട്ട വൻ * വിഷ്ടപേദാക്ഷിണാത്യന്മാൎക്കതിൽവിശേഷിച്ചുംകഷ്ട ങ്ങൾനീക്കിട്ടിഷ്ടന്നൽകി രക്ഷിച്ചിടുവൻ * പെട്ടെന്നുഭദ്രേപ്പാ

പ്പെട്ടാലുംതീൎത്ഥങ്ങളിലൊട്ടൊഴിയാതെ യെല്ലാന്നീതന്നെയെന്നു
ന്നൂനം * ഇപ്പ്രേരുക്തങ്ങളായതെപ്പ്രേരുമുണ്ടായ്വരുമ്മുപ്പാരിൽപേ
ർപെററിട്ടുന്നിനക്കെന്നറിഞ്ഞാലും * ഉല്പലേക്ഷണശ്രീപാദാര
വിന്ദത്തിങ്കൽനിന്നുത്ഭവിച്ചെത്തുംപുകഴ്പൊങ്ങുമുത്തരഗംഗാ *
എങ്ങിനെദിവ്യസിന്ധുജാഹ്നവീഭാഗീരഥി യങ്ങിനെസഹ്യാമല
കോത്ഭവഭവതിയും * ദക്ഷിണഗംഗയെന്നുംകാവേരിദിവ്യദേ
വിയീക്ഷോണീതലെസൎവ്വതീൎത്ഥരൂപണിയെന്നും * ത്രൈലോ
ക്യപ്രസിദ്ധയായ്ഭവിക്കുന്നിന്നെ ജനമാലോക്യസ്മൃതാപീതാ
താവകപുണ്യജലം * യതാമെന്നിയേവൈകുണ്ഠത്തെപ്രാപിക്കു
ന്നദീരതാമേസൎവ്വതീൎത്ഥമാതൃകേമഹാഭാഗേ * ഇന്ദുശേഖരനുമാ
ദേവിയുംഗണങ്ങളുമിന്ദിരാരമണനുംരമയുംവൃന്ദങ്ങളും * ഇന്ദ്രാ
ദിദേവന്മാരുംസനകമുഖ്യന്മാരു മെന്നുമെവൈഖാനസബാലഖി
ല്യാദ്യന്മാരും * അന്യമാമുനീന്ദ്രരുംഞാനുംനിന്തീൎത്ഥത്തിങ്കലനാ
ഹംസൎവ്വത്രവാണീടുന്നുണ്ടത്യാദരം * തവൽപുണ്യതീൎത്ഥത്തിങ്കൽ
കുളിച്ചുതിലംകൊണ്ടുതൎപ്പണംചെയ്തിട്ടുകിൽതല്പിതൃവൎഗ്ഗമെല്ലാം *
കല്പാന്തകാലത്തോളംതൃപ്തരായ്സ്വൎഗ്ഗത്തിങ്കലുല്പന്നാനന്ദം വ
സിച്ചീടുന്നിന്നുയമെടൊ * താവകതടെസഹ്യാമലകത്തിൻെറ
മൂലെകേവലംശ്രാദ്ധകൃത്യമൊരിക്കൽചെയ്തീട്ടുകിൽ * മേദ്ധ്യ
മാമദ്ധ്വോദയെ പതിനായിരംഗയാശ്രാദ്ധത്തിൻപുണ്യഫലം പി
തൃക്കൾക്കുണ്ടായ്വരും * ശ്രാദ്ധകൎത്താവുംദ്രുതംമുക്കടെത്തോട്ടുവേർ
പെട്ടാത്തസമ്മദംഭോഗംസകലംഭുജിച്ചിഹ * ഗാത്രാന്തത്തി
ങ്കൽസകലാൎത്തിദ്ധ്വംസനപത്മനേത്ര ശ്രീപാദാംബുജപ്രാപ്തി
യുംഭവിച്ചീടും * അത്രനിങ്കലെസ്നാനംവിരജാസ്നാനന്തന്നേവി
ദ്രുതംജീവന്മുക്തനായ്വരുംകുളിപ്പവൻ * അത്രയുമല്ലപുനരൊന്നു
ണ്ടുചൊല്ലുന്നുഞാനെത്രയുംരഹസ്യമത്യത്ഭുതംകേട്ടാലുംനീ * ശാ
സ്ത്രേഷുസമസ്തേഷുനിശ്ചിതമിതുദിവ്യ നേത്രംകൊണ്ടെത്രെകണ്ടി
ന്നറിഞ്ഞേനെടോശുഭെ * ദുഷ്കൃതിജനത്തിൻെറ ദുഷ്കൃതം
ക്ഷിപ്രംപോക്കു മുൽകൃഷ്ടഭാവംകോലുംഗംഗാദിനദികളും *
പുഷ്കലമാഹാത്മ്യത്തെപ്പൂണ്ടുന്നതീൎത്ഥങ്ങളു മൊക്കവേതല്ക്ഷണ

ഷംകൊണ്ടുദൂഷിതങ്ങളായ് * ദുഷ്ടലുഷങ്ങൾനീക്കിക്കൊള്ള വാൻവല്ലായ്കയാൽ ദുഃഖിച്ചുപുറപ്പെട്ടുശരണംപ്രാപിച്ചിതു * പുഷ്കരോത്ഭവംസൎവ്വലോകൈകപിതാമഹ മുൾക്കരുന്നിങ്കൽദ യാവശനായ്വിധാതാവും * മുഖ്യതാപസജനംനിറഞ്ഞസ ഭാന്തരേ ധിക്കൃതിപാപത്തിന്നവരുത്തിക്കൊള്ളുവാനായ് * നിഷ്കൃതിയവൎക്കരുളീടിനാൻകാവേരിയിൽ ചിക്കെന്നുമജ്ജ നംചെയ്തീടുവിനെന്നീവണ്ണം * സാക്ഷാൽശ്രീനാരായണൻ പരമാത്മാവുജഗൽസാക്ഷിയാം ദത്താത്രേയൻശ്രീപാദരേണുക്ക ളാൽ * നിന്നുടെശിരസ്സിനെ ശുദ്ധമാക്കിട്ടമവൻതന്നുടെപാ ദപാംസുപൂതശീഷ്യയായ്നീയും * ധന്യയായ്ലോകൈക പാപനിയായ് കൃതാൎത്ഥയായന്യനിശ്ശേഷതീൎത്ഥാധികയായ്സ ദാകാലം * ദാക്ഷിണാത്യന്മാൎക്കെല്ലാംഭൂതിയുംക്ഷേമംജയമ്മേ ല്ക്കുമേൽദാനംചെയ്യാനായ്ക്കൊണ്ടുകാവേരിനീ * മാമകാനുജ്ഞ യോടുംപോയാലുമെന്നിങ്ങിനെ മാമുനിപ്രവരനാംകുംഭസംഭവ ൻചൊല്ലും * ഭാഷിതംപ്രീതിപ്രണയാന്വിതംകേട്ടു പരിതോ ഷിതാശയായകാവേരിദേവിതാനും * മൂന്നുരുപ്രദക്ഷിണംചെ യ്തുകമ്പിട്ടുകൂപ്പി പോന്നിങ്ങുജലാന്തികംപ്രാപിച്ചോരനന്തരം * ലോകരക്ഷണത്തിനായേവൎക്കുംകാണുമാറായ് വേഗത്തിൽമഹാ സരിദ്രൂപയായ്പ്രവാഹിച്ചാൾ * മേളത്തിൽമേല്ക്കുമേലെ തിരക്കിയെഴുന്നുള്ളോരോളത്തിൽ ഝംകാരമാമാമ്മായഘോഷ ത്തോടും * മത്സ്യകച്ഛപപരിപൂൎണ്ണയായ്ശിംശുമാരവത്സസ്ത്രീ യുപവ്യസംഘഭീഷണയായെ * കേവലംഫേനപൂരന്നിറഞ്ഞു ചിലേടത്തും ശൈവാലങ്ങളെക്കൊണ്ടുസങ്കുലംചിലേടത്തും * സാരസസമുദായസമ്പൂൎണ്ണംചിലേടത്തും സാരസചക്രവാകസ ങ്കീൎണ്ണംചിലേടത്തും * ഇളകുന്നീലജലമെന്നുതോന്നീട്ടുംകച്ച ചിൽ ഝളഝജ്ഝളാരവംപൂണ്ടുപാഞ്ഞിടുംകച്ചചിൽ * സൎവ്വത്രച്യുഴിഞ്ഞൊഴുകീടുന്നുചിലേടത്തും ചൊവ്വോടെചില നൊഴുകീടുന്നുചിലദിക്കിൽ * കേതകീപുഷ്പമുണ്ടുവളരെച്ചി ലേടത്തും ചെതോമോഹനമഹോല്പലങ്ങൾ ചിലേടത്തും *

കമലനിരയെങ്ങുംനിരന്നുചിലേടത്തു വിമലകൽഹാരങ്ങളംനിറ ഞ്ഞുചിലേടത്തും * കഴിഞ്ഞുത്യന്തമഗാധംതലംചിലേടത്തും വഴിഞ്ഞീടിലുംനിലയുണ്ടെല്ലോചിലേടത്തും * വിസ്താരമേറെറം കചചിൽചുരുങ്ങിചിലേടത്തു മത്യുൽഠവേഗംചിലേടത്തുമന്ദൌ ഘംകചചിൽ * ഓടിഘോഷിച്ചുകണ്ടിൽചാടുന്നുചിലദിക്കി ലീ ടെഴന്തടമുടച്ചീടുന്നുചിലദിക്കിൽ * വൃക്ഷഗുന്മാദ്യങ്ങളെവേരോ ടെപറിച്ചുകൊണ്ടക്ഷീണവേഗന്നടകൊണ്ടുകാവേരീനദീ * ഇ ക്ഷിതിക്കലങ്കാരഭൃതയായ്ക്കാണാശ്ശന്ന ദക്ഷിണദിക്കിന്നൊരുഹാ രമെന്നതുപോലെ* മോക്ഷദാതൃക്കൾക്കെല്ലാംസാമ്രാജ്യദാനത്തി ങ്കൽ ദീക്ഷിതാസൎവ്വാഭീഷ്ടദായിനീസദ്യോത്ഭവാ * വീക്ഷണ മാത്രംകൊണ്ടുദുരിതങ്ങളെപ്പോക്ക മീക്ഷണാനന്ദപ്രദാദാരിദ്ര്യ വിനാശിനീ * സ്നാനത്താൽകലിദുഃഖകാലുഷ്യദോഷഹന്ത്രീസാ നന്ദംകീൎത്തിപ്പോൎക്കസൎവ്വപാപഘ്നീദേവീ * ബ്രഹ്മശൈലജാസാ ക്ഷാൽബ്രഹ്മനന്ദിനീപരബ്രഹ്മരൂപിണീ ബ്രഹ്മലോകദായിനീ ശുഭാ * ലോകസംരക്ഷണൈകപ്രവൃത്താമനോഹരാ ഭോഗമോ ക്ഷദാമഹാപുണ്യയാംകാവേരിയെ * കണ്ടുകൌതുകംപൂണ്ടുകുംഭ ജൻശിഷ്യന്മാരുമുണ്ടായോരാനന്ദബാഷ്പാകുലനേത്രന്മാരായ് * കൊണ്ടാടിമന്ദംമന്ദം പുറപ്പെട്ടങ്ങുനടകൊണ്ടിതുതദാസപ്തതന്തു വിൻമൌലിരത്നം * സപ്തവിംശാദ്ധ്യായവുംകഴിഞ്ഞിതിവിടെ സ്സംക്ഷിപ്തമായ്മേലേടവുമാംവണ്ണം ചൊല്ലീടുവൻ *

---

അഷ്ടാവിംശോദ്ധ്യായഃ—പ്രാരംഭഃ

അത്ഭുതാകാരംപൂണ്ടകാവേരിതന്നെക്കാണ്മാ നഭ്രദേശത്തു വിമാനാരൂഢന്മാരായ്പന്നാർ * അഭ്രവാഹനമുഖ്യന്മാരായദേവ ന്മാരുമപ്സരോവിദ്യാധരോരഗകിന്നരന്മാരും * സിദ്ധൎഷിഗന്ധ ൎവ്വചാരണഗുഹ്യകന്മാരും ശുദ്ധമാനസപിതൃമുഖ്യന്മാർമററുള്ളോ രും * ചിത്രഭാനുവിന്നുനേരൊത്തുള്ളവിമാനത്തിൽ ചിത്രഭാനു

ക്കാംകൊണ്ടുപത്താശവിളങ്ങവേ * ദുന്ദുഭിനാദംകൊണ്ടുമുഴക്കീ ലോകമെല്ലാം നന്ദനൊദ്യാനോൽഭൂതമന്ദാരപുഷ്പങ്ങളും * വൃന്ദാരകന്മാർവരിഷിച്ചുരംഭാദിദിവ്യ സുന്ദരീവൎഗ്ഗമ്മനോഹരമായാടീടിനാർ * ഗന്ധൎവ്വാദികൾഗാനംചെയ്തിതുമററുള്ളവരന്തൎമ്മോദേനജയജയയെന്നുച്ചൈസ്തരം * സിന്ധുവൎഗ്ഗത്തിൽവെച്ചുമുഖ്യയാംകാവേരിയെ ബന്ധുരമാകുംവണ്ണംപുകഴ്ന്നുതുടങ്ങിനാർ * അന്തകാന്തകന്താനും വിഷ്ണുവുംവിരിഞ്ചനുമന്തമില്ലാതദിവ്യജനസംസ്തുതന്മാരായ് അന്തരാകവേരജാദൎശനോത്സുകന്മാരാ യന്തരീക്ഷത്തിങ്കലാമ്മാറെഴുന്നെള്ളീടിനാർ * ആഗമങ്ങളുംപുരാണങ്ങളുംദിവ്യന്മാരു മാകവേകാവേരിതൻകീൎത്തിയെവാഴ്ത്തീടിനാർ * ആശ്ചൎയ്യമത്യാശ്ചൎയ്യംകാവേരികണ്ടോളവു മാശ്ചൎയ്യമവാങ്മനോഗോചരംപ്രവാഹവും * വാച്ചവൈഭവംവേദാന്തോപബൃംഹിതംചൊൽവാ നീശ്വരന്മാരാന്മഹാദേവനുംമുകുന്ദനും * എന്നിയേമററാൎക്കുള്ളതാവതുനിരൂപിച്ചാൽ ധന്യധന്യന്മാരായിവന്നുനാമെല്ലാവരും * മന്നിടത്തിങ്കൽദ്വിജസഞ്ചയന്നമ്മെക്കുറിച്ചിന്നിമേൽതൎപ്പിച്ചീടും കാവേരീതീൎത്ഥത്തിനാൽ * മജ്ജനംചെയ്തുയജ്ഞാദികളുംചെയ്യുമല്ലോ സജ്ജനമപ്പോൾതന്നെബന്ധുവൎഗ്ഗത്തെപ്പോലെ * ഇജ്ജനംസംരക്ഷിതമായ്വരുമെന്നന്യോന്യന്നിൎജ്ജരന്മാരും ചൊന്നാരാമോദാൽസഗൽഗദം * തുഷ്ടരായ്പിതൃക്കളുംഹൎഷഗൽഗദവാചാപുഷ്ടരോമാഞ്ചംതമ്മിൽശ്ലിഷ്ടരായ്ചൊല്ലീടിനാർ * ഒട്ടൊഴിയാതെയുള്ളവിഷ്ടപവാസികളി ലൊട്ടേറെകൃതാൎത്ഥന്മാരായിവന്നിതുവയം * അക്ഷയമായുള്ളോരുതൃപ്തിയുംവന്നുനമുക്കിക്ഷിതിയിങ്കലസ്മദ്വംശത്തിൽപിറന്നുള്ള * പുത്രന്മാരൊരിക്കലെന്നാകിലുംനമ്മെക്കുറി ച്ചത്രൈവതിലോദകംനൽകുവോരത്യുത്തമം * ചിത്രമെത്രയുംചിത്രംതീൎത്ഥകോടികളോടു മെത്രയുംചിത്രാകൃതികാവേരീമഹാനദി * ബ്രഹ്മശൈലത്തിൽനിന്നുലോകരക്ഷണത്തിനായ് ബ്രഹ്മനിൎമ്മിതാപുരോദൃശ്യതേമഹാപുണ്യാ * തീൎത്ഥുചൊല്ലീടാമ്മഹാപുണ്യവാഹിനികളും തീൎത്ഥങ്ങളിവയൊ

ന്നുമിക്കണ്ടകാവേരിതൻ * കലകൾപതിനാറാലൊന്നിനോ
ടൊവ്വാദ്ദഢം പലവാക്കുകൾചൊല്ലിഫലമെന്തൊന്നുവൃഥാ *
ഇജ്ജലംകൊണ്ടുപചിച്ചന്നം ശാകവുംനമുക്കിച്ഛയാഗയാശ്രാ
ദ്ധായുതത്തിൻഫലംചെയ്യും * നമ്മുടെസന്താനവുംമേൽക്കു
മേൽവളൎന്നീടുമിമ്മഹാനദിയിങ്കലൊരിക്കാലൊരുസുതൻ * വെ
ണ്മയിൽസ്നാനംചെയ്കിലത്രയല്ലൃണത്രയ നിൎമ്മുക്തനായ്വന്നീ
ടുമവനന്നിസ്സംശയം*ദേവഷിപ്രവരരുംപുകഴത്തീടിനാരപ്പോൾ
കാവേരീകലിദോഷനാശിനിമഹാപുണ്യാ * ബ്രഹ്മരൂപങ്ങൾ
വേദമയങ്ങളായുമുള്ള നിൎമ്മലപുണ്യതീൎത്ഥകോടികളോടുംകൂടി*
കാണായ്വന്നിതു ചിത്രമിന്നദീതീൎത്ഥസ്നാനപാനമാഹാത്മ്യപാഠ
സ്തുതിമുഖ്യങ്ങളാലെ * നിഖിലജനങ്ങളുംയമയാതനാഹീനം
സകലാനന്ദസംപൂൎണ്ണന്മാരായ്ഭവിച്ചീടും * ദേവകൾപിതൃക്ക
ളുന്നാമുമാബ്രഹ്മകല്പം കേവലംകൃതാൎത്ഥന്മാരായിതുസ്വധാന്വി
തം * ഇജ്ജലത്തിങ്കലിനിമജ്ജനംചെയ്തു ചെയ്യുംസജ്ജനം
സൽകൎമ്മങ്ങളിജ്ജനതൃപ്ത്യൎത്ഥമായ് * ഋഷികളാലുമേവന്നുത
യാന്ദേവിയതു പൊഴുതാന്നായാഞ്ചലക്ഷീരപൂരാഭിരാമാ * സക
ലപുണ്യഫേനാശാസ്ത്രതത്വാൎത്ഥഗൎത്താ മഖവാലുകാപൂൎണ്ണാ
ബുൽബുദാകാരതീൎത്ഥാ * വൈകുണ്ഠസോപാനോൎമ്മിസഞ്ച
യാപാപമെല്ലാം വൈകാതെപോക്കീടുവനെന്നു ഗൎജ്ജിച്ചതൃ
ച്ചും * കടിലപയോവേഗത്തോടുകൽഹാരകഞ്ജ ചടുലോ
ല്പലകുമുദാദിപുഷ്പങ്ങളോടും * വിളങ്ങിഭൂമിക്കലങ്കാരമായ് ലോ
കമാതാവളരും ഭൂമിപുണ്യൈകാങ്കുരദിവ്യദേശാ * ലോ
കൈകരക്ഷാമണിദിവ്യാസവ്വതോമുഖാ ലോകേശഗോവിന്ദേശ
രൂപിണീഗുണാതീതാ * കമലാസനരമാനാഥശങ്കരപൂജ്യ
വിമലാത്മികാപരാശക്തിയാം വിഷ്ണുമായാ * സാക്ഷാല്പ്പാരേ
ണലോകമൊക്കവേ പാലിപ്പാനും ദാക്ഷിണാത്യന്മാക്കുസവൈ
ശ്വര്യം നൽകുവാനും * അഞ്ജലിബന്ധംചെയ്യൊരിന്ദ്രാദിദേവ
വന്മാരാലഞ്ജസാജയജയജിയിക്കെന്നീവണ്ണമേ * വൎണ്ണിക്ക
പ്പെട്ടുമഹാന്മണ്യാംകാവേരിയു മണ്ണവംതന്നെപ്രാപിച്ചീടി

നാളവിളംബം * ലോകപാലനത്തിന്നു തുനിഞ്ഞകാവേരി
യിൽ ശ്രീകണ്ഠൻ പ്രസന്നനായരുളിച്ചെയ്തീടിനാൻ * പൂരു
ഷന്മാരെയെല്ലാം യത്നംകൂടാതെതന്നെ പാരാതെ ശുദ്ധന്മാരാ
ക്കീടുവാനുള്ളവരം * ലോകഖ്യാതാദ്ധോദയപുണ്യകാലത്തു
സൎവ്വസാഗരങ്ങളിൽസ്നാനം ചെയ്തുണ്ടായ്വരുംഫലം * ഭവദം
ബുധിസംഗമമജ്ജനം ചെയ്തീടുന്നഭുവനവാസികൾക്കുകൊടുത്തു
സദാകാലം * ശ്വേതാരണ്യാഖ്യാപുണ്യാസ്ഥലത്തിൽ വാഴുന്നു
ണ്ടെന്നാതങ്കഹീനംവരം നൽകിനാൻകാവേരിക്കും * നിന്നുടെ
തീരത്തിങ്കൽ വാഴുന്നവിപ്രാദികളനുഹംധൎമ്മകൎമ്മഹീനന്മാരാ
യീടിലും * നാസ്തികന്മാരായ്‌വികൎമ്മസ്ഥന്മാരെന്നാകിലുമാൎത്തി
നാശനംചെയ്യുംനിന്നുടെജലത്തിങ്കൽ* സ്നാനമാത്രേണനിഷ്പാ
പന്മാരായ് മമപദംസാനന്ദം പ്രാപിച്ചീടുംസത്യമെന്നറിഞ്ഞാ
ലും * ശ്രീനാരായണൻപുരുഷോത്തമനംബുജാക്ഷൻ നാനാ
ലോകാനുഗ്രഹകാരണമരുൾചെയ്താൻ * വരത്തെ വരിച്ചാലും
ഭദ്രന്തേകവേരജേ വരദനഹമിഹവന്നിതുമഹാഭാഗേ * നിന്മ
തംയഥേഷ്ടംനീവരിച്ചുകൊൾകവത്സേ സമ്മതമേതെന്നാലുംന
ൽകുവാനെങ്ങിനേ * അംബുജേക്ഷണനരുൾചെയ്തപ്പോൾ
കാവേരിയും നന്മനോരഥംവരിച്ചീടിനാളനാകുലം * അതിപാ
പികൾദുരാചാരന്മാർദുരാത്മാക്കളധികം ഗുരുവിപ്രദൂഷകന്മാരാ
യ്സദാ * വേദബാഹ്യന്മാരായഭൂസുരാദികളരുണോദയകാല
ത്തിലേകാദശീദിനത്തിങ്കൽ * എന്നുടെതീൎത്ഥത്തിങ്കലേകദാ
സ്നാനത്തിനാൽ സന്നകന്മഷന്മാരായ്‌പരിശുദ്ധാത്മാക്കളായ്*
യോഗീന്ദ്രഗമ്യംഭുവർലോകത്തേക്കാളും മുഖ്യലോകമാംവൈകുണ്ഠ
ത്തെപ്രാപിച്ചീടേണംവിഭോ * നിന്തിരുവടിമമവരദനെന്നാ
കിലോ ചിന്തിതചിന്താമണേദേവേശജഗൽപ്രഭോ * അങ്ങി
നെതന്നെയതിന്നന്തരമില്ലേതുമേ മംഗലേപുണ്യതീൎത്ഥകാ
വേരിമഹാഭാഗേ * മറെറാരുവരത്തേയുംനല്കീടുന്നുണ്ടുതവ മു
റവുംമത്സേവാസകലാഭീഷ്ടപ്രദയല്ലോ * കിതവന്ദുരാചാരൻനാ
സ്തികൻപാഷാണ്ഡനും പതിതൻപാപിഷ്ഠനെന്നാകിലുംതുലാ

മാസേ * യത്രകുത്രാപിതവതീൎത്ഥത്തിൽസ്നാനംചെയ്തു ചിത്രമാംമാഹാത്മ്യവുംശ്രദ്ധയുമുറകൊണ്ടുകേട്ടു * ധൎമ്മവക്താവാം പൌരാണികനെ ദിവ്യഗന്ധനിൎമ്മലപുഷ്പാക്ഷതാദ്യങ്ങളാലൎച്ചിക്കിലോ * മല്ലുടാക്ഷത്താലവൻരക്ഷതനായനന്ദമൂൽകൃഷ്ടഗുണശീലപുത്രപൌത്രന്മാരോടും * സകലഭോഗങ്ങളുമൈഹികത്തിങ്കൽഭുജിച്ചഖിലപിതൃക്കളുംതാനുമാനന്ദാത്മകം * മത്സായൂജ്യവും പ്രാപിച്ചീടുമെന്നറിഞ്ഞാലുംവത്സേകാവേരിഭദ്രേസന്ദേഹമില്ലേതുമേ * ഈവണ്ണംവരങ്ങളുംവാങ്ങിലോകേശവാസുദേവശങ്കരസ്വരൂപിണീയാംകാവേരിയേ * സുജ്യോതികനകയും വന്നുവന്ദിച്ചുതദാ സുജ്യോതിഷ്മതികളാംപുണ്യവാഹിനിരണ്ടും * സ്മരണമാത്രംകൊണ്ടുപാപങ്ങളകററുന്ന സരിതാംവരകളാമവരെയഥാന്യായം * സ്വാഗതപൂൎവ്വംപ്രതിപൂജിച്ചുകാവേരിയും ഭാഗധേയാംഭോനിധിതെളിഞ്ഞുവിളങ്ങിനാറു * ചൈത്രമാം മാസത്തിങ്കലുദിച്ചുപൊങ്ങീടുന്ന ചിത്രഭാനുവിന്മഹാപ്രഭയെന്നതുപോലെ * ദുൎമ്മതിപാതിത്യംവന്നുള്ളവനെന്നാകിലുമിമ്മഹാസരിത്തുകറുതമ്മുടെസംഗമത്തിൽ * ചെമ്മേമജ്ജനംചെയ്തിൽബ്രഹ്മലോകംപ്രാപിച്ചു നിൎമ്മലന്മാരാൽപരിപൂജ്യനായ്വസിച്ചീടും * നൈമിശാരണ്യത്തിലൎദ്ധോദയകാലത്തിങ്കൽക്ഷേമദനൂറുതുലാപൂരുഷദാനംചെയ്താൽ * സിദ്ധിച്ചീടുന്നഫലമേകദാസ്നാനംകൊണ്ടേ സിദ്ധിക്കുംത്രിവേണിയിലേവക്കുമെന്നൂനം * തുളസീദളങ്ങളാൽശ്രീവാസുദേവൻതന്നെ തെളിവിൽസഹസ്രനാമൎച്ചനംനൂറുവൎഷം * ചെയ്തുള്ളമഹാപുണ്യപുരുഷന്മാൎക്കുഗതകൈതവന്ത്രിവേണിയിൽമജ്ജനംലഭിച്ചീടും * കംസാരിനാരായണൻതന്നുടെകാരുണ്യത്താൽ സംസാരവിമോചനംവരുന്നകാലത്തിങ്കൽ * സംഗമമുഖത്തിങ്കൽമജ്ജനംചെയ്തീടുവാൻ സംഗതിവരുംമുൻജന്മാന്തരതപോബലാൽ * ഏകദാസംഗമത്തിൽകളിച്ചുതിലോദകമേകുകിൽ പിതൃക്കളുമത്യന്തതൃപ്തന്മാരായ്* ബ്രഹ്മലോകംപ്രാപിച്ചുസുഖിച്ചുവസിച്ചീടും ബ്രഹ്മകല്പത്തോളവുമില്ലസംശയമേതും * പാഷണ്ഡൻവൎണ്ണഭ്രഷ്ടൻനിരഗ്നിപി

ത്തുമാതൃദ്രോഷകൻപരാന്നാദൻദുഷ്ടനെന്നിരിക്കിലും * ഉള്ളത്തിൽ ത്രിവേണിയെസ്മരിച്ചുതടാകാദിവെള്ളത്തിൽ സ്നാനംചെയ്യിൽ ശുദ്ധനായ്വരുമുദ്ധൃതം * പുണ്യയാംത്രിവേണിയിൽതന്നെമജ്ജനംചെയ്യും പുണ്യപൂരുഷനുപിന്നെന്തൊന്നുചൊല്ലേണമോ * സർവ്വഭൂതേഷുകാരുണ്യാനചിതമന്നദാനം സർവ്വദാജന്മാന്തരേചെയ്തുള്ളപുണ്യത്തിനാൽ * സജ്ജനങ്ങളിൽമുഖ്യന്മാരായപുരുഷൎക്ക മജ്ജനംത്രിവേണിയിൽകൈവന്നുകൂടുംദൃഢം * സുജ്യോതികനകകാവേരിയുംഹേമവതി സജ്ജലാകപിലയെന്നിങ്ങിനെമഹാമന്ത്രം * വേദഗോപിതംജപിച്ചേകദാകുളിച്ചീടിൽ സ്നാതനാം രാമസേതൌമകരേമാസേദൃഢം * സുജ്യോതിയോടുംസുവൎണ്ണമുഖിതന്നോടുമൊന്നിച്ചുജലപ്രവാഹയാംകാവേരീമഹാനദി * ഹേമവത്ര്യാഖ്യയോടുംകപിലയോടുംചേൎന്നു മാമുനീന്ദ്രന്മാരാലും സ്നാനതല്പരന്മാരാം * സുരന്മാരാലുംതത്രതത്രപൂജിതയായിതാരിതംസമുദ്രത്തെപ്രാപിച്ചാളനഘ്ളം * കാവേരിഹേമാവതീസംഗമേമഹാപുണ്യേ പാവനേസ്നാനംചെയ്യുംജനത്തിൻപുണ്യഫലം * ആവതല്ലേതുംചൊൽവാൻദേവദേവനാംവാസുദേവനെയൊഴിച്ചുമററാക്കുമെന്നറിഞ്ഞാലും * എന്തുവേദങ്ങൾകൊണ്ടും തീൎത്ഥങ്ങൾകൊണ്ടുമവനെന്തുധൎമ്മങ്ങൾകൊണ്ടും മഖമുഖ്യങ്ങൾകൊണ്ടും * അവിടെസ്നാനംചെയ്യിൽപിതൃക്കൾഗയയിങ്കൽ ദിവിസംസ്ഥിതന്മാരായ്ഗ്രഹിക്കുംമഹാഫലം * കപിലാകവേരജാപുണ്യസംഗമത്തിങ്കൽ സപിതൃകലംനിത്യംപ്രത്യക്ഷംതന്നെയല്ലോ * തത്രമാഘസ്നാനത്തെചെയ്യിൽമൂന്നരക്കോടിയുത്തമതീൎത്ഥസ്നാനഫലവുംലഭിച്ചീടും * കാൎത്തികേഹൈമവതികാവേരീസംഗസ്നാനമാസ്ഥയാചെയ്തീടിലോ രണ്ടുവംശത്തിലുള്ള * പിതൃക്കൾനരകത്തിലുള്ളവർപോലും സുഖംമുതൃക്കുംസ്വൎഗ്ഗംപുക്കുവസിക്കുംനിസ്സംശയം * അന്നത്തെഗ്രാസമാത്രമവിടെക്കൊടുക്കിലോമന്നിടംതന്നിൽസാൎവ്വഭൌമനായ്ജനിച്ചീടും * കപിലാകാവേരീസംഗമത്തെദ്ധ്യാനിച്ചുള്ളിൽ സപദിവല്ലജലാശയത്തിൽകുളിക്കിലും* സംഗമസ്നാനപുണ്യം ലഭിച്ചുമഹാപാപ

സംഗംവേർപെട്ടുപരിശുദ്ധനായ്ഭവിച്ചീടും * കേദാരത്തിലും തഥാകരുക്ഷേത്രത്തിങ്കലും യാതൊരുമർത്ത്യൻജനിച്ചീടുന്നന്തര ജന്മം * കപിലാകവേരജാസംഗമസ്നാനമവന്നതിമോദേനലഭി ച്ചീടും പുണ്യാതിരേകാൽ * ശ്രാദ്ധത്തെത്തത്രചെയ്കിൽപതിനാ യിരംഗയാശ്രാദ്ധത്തിൻഫലംപരിപൂർണ്ണമായ്ഭവിച്ചീടും * ദുല്ല ഭംതന്നെയല്ലോകപിലാസ്നാനംകലൌ ദുല്ലഭമത്രേഹരികീർത്തന മത്യുന്നതം * ദുല്ലഭയല്ലോമഹാവിഷ്ണുപൂജയുമോക്കിൽ ദുല്ലഭന്മാ രായ്വരുംവൈഷ്ണവന്മാരുംതഥാ * ദുല്ലഭയല്ലോഭഗവൽഗീതമു ക്തിപ്രദാ ദുല്ലഭംഹരികഥാപീയൂഷമഭീഷ്ടദം * ദുല്ലഭമത്രേരാമ ചരിതംസവോത്തമം ദുല്ലഭംസൎവ്വോൽകൃഷ്ടതുളസീദളാച്ചനം * ദുല്ലഭംഗംഗാസ്നാനംദുല്ലഭാസൽബുദ്ധിയും ദുല്ലഭമേകാദശിവ്രത ത്തിന്നനുഷ്ഠാനം * ദുല്ലഭയല്ലോപിതൃശുശ്രൂഷാസൎവ്വാത്ഥദാ ദുല്ലഭംനാരായണഭക്തിയുംകലിയുഗേ * ദുല്ലഭംമഹാപുണ്യകാ വേരിതീർത്ഥസ്നാനം ദുല്ലഭമതുതുലാമാസത്തിൽവിശേഷിച്ചും * ദുല്ലഭംരംഗനാഥദശനംമഹാഭാഗ്യം ദുല്ലഭമഹോചന്ദ്രപത്മിനീ തീർത്ഥസ്നാനം * ദുല്ലഭംതദംബുനാപിതൃതപ്പണംശുഭം ദുല്ല ഭൻധമ്മവക്താദുല്ലഭംസദാചാരം * ദുല്ലഭംപരിശുദ്ധതുളസീ മഹാപൂജാ ദുല്ലഭംതത്വജ്ഞാനംദുല്ലഭംസാധുസംഗം * ദുല്ല ഭംസമസ്തഭൂതങ്ങളിലനുകമ്പാ ദുല്ലഭയല്ലോസമബുദ്ധിയുംമഹീ പതേ * ദുല്ലഭംരാമസേതുദശനംമഹാമുഖ്യം ദുല്ലഭംമാഘസ്നാ നംകാത്തികസ്നാനംതഥാ * കപിലാകവേരജാസംഗമസ്നാന മൊഴിഞ്ഞതിലാഷാപ്തിക്കമററില്ലെടോഗതിയൊന്നും * സഹ്യ നന്ദിനീസാക്ഷാദവിരജാനദിയത്രേ മഹ്യാംവൈകുണ്ഠംശ്രീരംഗ സ്ഥലമനോഹരം * അമൃതാംബുധിഹേമവതിയെന്നറിഞ്ഞാലു മമലാകപിലയുംശുദ്ധവാരിധിയെടോ * ഇച്ചൊന്നപുണ്യ തീർത്ഥസാദൃശ്യംചൊല്ലീടുവാൻ വിശ്വത്തിൽതീർത്ഥമേതൊന്നു ള്ളതുനിരൂപിച്ചാൽ * ഉണ്ടൊരുതീർത്ഥമിതിനോടുനേരെ ന്നാൽനീലകണ്ഠനാംമഹേശ്വരൻതനിക്കേയറിയാവു * കണ്ടോ ളംമഹാത്ഭുതംകാവേരീനദിയുടെ രണ്ടുഭാഗത്തിങ്കലുംശിവലിംഗ

ങ്ങൾകോടി * പുണ്ഡരീകാക്ഷപുണ്യക്ഷേത്രങ്ങളനേകമുണ്ടെ ണ്ണമില്ലാതമുനിമണ്ഡലമെല്ലാടത്തും * സഹ്യാദ്രിതൊട്ടുസമു ദ്രത്തോളം ബ്രഹ്മജ്ഞാനപ്രഹൃഷ്ടന്മാരുഗ്രതപോയോഗനിഷ്ഠന്മാ രായേ * കാവേരീതിരത്തിങ്കൽ വസിക്കുംദ്വിജേന്ദ്രന്മാരേവരും മുനീശ്വരന്മാരെന്നുധരിക്കേണം * പശ്വാദിമൃഗങ്ങളോപുണ്യഭൂ പാലരല്ലോ നിശ്ശേഷചണ്ഡാലരുംപുണ്യവൃക്ഷങ്ങളല്ലോ * കീ ടാദിസാരമേയാദ്യങ്ങളുംപൂൎവ്വകാലേ മൂഢന്മാരായയവനന്മാരെ ന്നറിയേണം * പശ്ചാത്തപ്തന്മാരായിട്ടിങ്ങിനെഭവിച്ചിതു നി ശ്ചയംസഹ്യോത്ഭവതീരത്തിൽജന്തുക്കളായ് * കേവലംപ്രാണി മാത്രമാകിലുമവരെല്ലാം കാവേരീജലംകൊണ്ടേരഹിതദോഷന്മാ രായ് * പരിശുദ്ധന്മാരായിസ്വൎഗ്ഗലോകവുംപുക്ക പരിചിൽസു ഖിച്ചുവാണീടുമെന്നറിഞ്ഞാലും * മൂഢനെന്നാലുംശ്രീകണ്ഠേ ശസന്നിധിയിങ്കൽ പ്രൌഢമാഹാത്മ്യമേകുംകാവേരീജലത്തി ങ്കൽ * മജ്ജനംചെയ്യുന്നാകിലുടനേവിശുദ്ധനായ്സജ്ജനപ്രാ പ്യംശ്രീമൽകൈലാസംപ്രാപിച്ചീടും * ദരിദ്രൻതത്രസ്നാനം ചെയ്തീടിലേഴജന്മം പെരുത്തധനാഢ്യനായ്വേദവേദാംഗജ്ഞ നാം * കപിലാകവേരജാസംഗമേമഹാപുണ്യേ കൃപയോദ്രി ക്തശ്രീകണ്ഠേശസന്നിധിയിങ്കൽ * മാഘസപ്തമീദിനേശ്രാദ്ധ ത്തെച്ചെയ്യുന്നവൻ ശ്ലാഘനീയാത്മാകുലകോടിയെക്കരേററിടും* ശ്രീകണ്ഠേശ്വരനുടെ സന്നിധൌകാചമാത്രമാകിലും സല്പാത്ര ത്തിൽശ്രദ്ധയാദാനംചെയ്കിൽ * മൂന്നരുചെയ്തതുലാപുരുഷദാ നത്തിൻെറ പൂൎണ്ണമാംഫലംലഭിച്ചീടുമെന്നതുധ്രുവം * ശ്രീക ണ്ഠൻതന്നെസ്മരിച്ചന്യത്രകാവേരിതന്നോഘത്തിൽ സ്നാനംഭക്തി ശ്രദ്ധാസംയുതംചെയ്കിൽ * ദുർജ്ജനത്തിന്നുംസഹ്യാമലകസന്നി ധാനമജ്ജനംകൊണ്ടുണ്ടാകുംപുണ്യവുംലഭിച്ചീടും * സോമവാ സരത്തിങ്കൽശ്രീകണ്ഠദ്ധ്യാനത്തോടും ഭൂമിനിൎജ്ജരന്മാരെബ്ഭോ ജനംചെയ്യിക്കിലോ * നൂറുജന്മങ്ങൾതോറുംതദ്വംശ്യന്മാരെല്ലാ രുമേറിനപുത്രപൌത്രധനസമ്പന്നന്മാരാം * വിടനാകിലുംവി ധിഹീനനാകിലുമതിശഠനായ് ശൌചാചാരഹീനനെന്നിരിക്കി

ലും * ശ്രീകണ്ഠൻതിരുനാമമേകദാജപിച്ചീടിൽ പോകുംദുഷ്കൃതമെല്ലാമുടനേനിസ്സംശയം * യത്രകുത്രാപിവസിച്ചീടിലുംപാപിഷ്ഠന്മാർ നിസ്ത്രപംശ്രീകണ്ഠനെസ്സർവ്വദാകീർത്തിക്കിലോ * അന്ത്യകാലത്തിങ്കൽതല്ക്കർണ്ണേതാരകബ്രഹ്മ മന്തകാന്തകനുപദേശിക്കുംകൃപയാലെ * കാവേരീസമുദ്രസംഗമത്തിൽസ്നാനംചെയ്യാനാവതല്ലെന്നുള്ളവർക്കുണ്ടതിന്നുപായവും * സംവർത്തേശ്വരനുടെനാമകീർത്തനത്തിനാൽ സംവൃദ്ധസംഗമഖസ്നാനത്തിൻഫലമുണ്ടാം * തന്നാമംമുഴകമ്പോളേകദാജപിച്ചീടിലെന്നുമേന്തുരുജന്മംയജ്വാവായ്ഭവിച്ചീടും * സംവർത്തമുനീശ്വരൻപ്രതിഷ്ഠിച്ചതിനാലെ സംവർത്തലിംഗമെന്നുചൊല്ലുന്നുമഹാജനം * മദ്യപനെന്നാകിലുംതൻലിംഗസ്മരണത്താൽ സദ്യശ്ശുദ്ധനായ്കൃപാപാത്രമായ്ഭവിച്ചിടും * ചുരുക്കിച്ചൊല്ലുന്നിതുകാവേരിമാഹാത്മ്യത്തെപ്പരപ്പിൽചൊൽവാൻതുരുവഷത്താലാമല്ലെടോ* മോക്ഷാർത്ഥംമഹാമുനിപുംഗവന്മാരീവണ്ണം ത്രിക്ഷണലിംഗങ്ങളെപ്രതിഷ്ഠിച്ചിതുകോടി * കാവേരീതീരദ്വയത്തിങ്കലുംതത്തല്ലിംഗസേവയാമനോരഥംലഭിക്കുംസമസ്തർക്കും * എങ്ങുംസേവിച്ചുലഭിക്കുംഫലംസിദ്ധിച്ചീടും രംഗസന്നിധിയിങ്കൽകാവേരീസ്നാനത്തിനാൽ * ശ്രീരംഗത്തിങ്കലിരുന്നേകദാതുലാമാസേവാരംവാരംകാവേരീ സ്നാനമാചരിപ്പവൻ * വിരജാതീർത്ഥസ്നാനംചെയ്തവൻതന്നെയവൻവിരജൻ കൃതകൃത്യൻസന്ദേഹമില്ലേതുമേ * തൌലിമാസത്തിൽശ്രീരംഗസന്നിധിയിങ്കൽ കാലത്തുകാവേരിയിൽകുളിച്ചുവിശുദ്ധനായ് * കമ്പളമാത്രമന്നം ദ്വിജന്നുദാനംചെയ്യുന്നവനോ ധനാഢ്യനാംന്തുരുജന്മങ്ങൾതോറും * കാർത്തികമാഘത്തിലുംശ്രീരംഗേകവേരജാ തീർത്ഥത്തിൽസ്നാനംചെയ്യുംമനുഷ്യർക്കെല്ലാവർക്കും * സന്തതിദീർഘായുസ്സംസമ്പത്തുമെന്നുവേണ്ടാ ചിന്തിതാർത്ഥങ്ങളെല്ലാംസിദ്ധിക്കുംനിർവ്വിഘ്നകം * ശ്രീരംഗസ്ഥലേതുലാസംക്രമേപിതൃക്കൾക്കു ചേരുന്നവണ്ണംശ്രാദ്ധമാചരിച്ചീടുന്നാകിൽ * നിത്യതൃപ്തിയെപ്രാപിച്ചനന്തസന്തോഷത്താൽ നർത്തനംചെയ്യുംദിവിമത്തരായ്പിതൃ

ക്കളും * ശ്രീരംഗേതുലാമാസേസഹ്യപർവ്വതപുത്രീ വാരിണാ പിതൃക്കൾക്കുതിലതർപ്പണംചെയ്കിൽ * കുരുക്ഷേത്രത്തിൽഗയയിങ്കലുംശ്രാദ്ധം നൂറാചരിച്ചുസിദ്ധിക്കുന്നൊരൂർജ്ജിതപുണ്യമുണ്ടാം * ശങ്കരവിഷ്ണുസ്ഥലോജ്ജ്വലയായിവർണ്ണമേ പങ്കത്തെപ്പോക്കിലോകമൊക്കപ്പാവനമാക്കി * പങ്കജാസനപുത്രികാവേരീപതിയായവങ്കടൽതന്നെദ്രുതംപ്രാപിച്ചുസന്തുഷ്ടയായ് * ഇരിപത്തെട്ടദ്ധ്യായംകഴിഞ്ഞുശിഷ്ടംകേൾപ്പാൻ പെരികശ്രദ്ധയുണ്ടെന്നാകിലിന്നതുംചൊല്ലാം *

---

ഏകോനത്രിംശോദ്ധ്യായഃ—പ്രാരംഭഃ

---

തദനുമഹാത്മാവാംവരുണനയച്ചിട്ടു വധൂജനമാരായുള്ളൊരപ്സരഃസ്ത്രീകളോടു * മന്ദമാരുതൻദേവദുന്ദുഭിഘോഷത്തോടും വന്നെതിരേററാൻദ്വിജസ്വസ്തിവാദേനസാകം * ദേവകളുടെ സാധുവാദവുംകേൾക്കായ്വന്നു കേവലംപത്തുദിക്കുംവിദിക്കുംമുഴങ്ങവേ * നമസ്തേയെന്നുംകൃതാർത്ഥോസ്മിഞാനെന്നുംതഥാ സമസ്തലോകങ്ങൾക്കുംസന്തോഷമുണ്ടായെന്നും * സമൃദ്ധശബ്ദംപൊടുപുഴങ്ങിദിവ്യജനവിമർദ്ദത്തിങ്കലെങ്ങുമെന്തൊരുമഹാഘോഷം* അമർത്ത്യപരിവൃഢനമരകദംബവും സമദ്ധ്വംപൂണംസനകാദിയോഗിന്ദ്രന്മാരും * സമർത്ഥന്മാരാംസിദ്ധാദികൾമററെല്ലാവരും സമുക്തോചിതവാദംവന്നുസല്ക്കാരംചെയ്താർ * സമുദ്രവൈവാഹികോത്സവത്തിന്മഹാഘോഷം സമുദ്രിക്തമായ്ശ്വേതാരണ്യത്തിലത്യത്ഭുതം * സമുത്താമംഭോജസംഭവനുംമഹേശനും സമിത്യാമെഴുനെള്ളിഭഗവാൻമുകുന്ദനും * ക്രമത്താലീശംപുരസ്കൃത്യ വൈവാഹകൃത്യം സമർത്ഥിപ്പിച്ചുസർവ്വംവേധാവുംയഥാന്യായം * സമുദ്രരാജനുനൽകീടിനാൻകാവേരിയെ നിമിത്തമത്യന്തമംഗലമെന്നതേവേണ്ടു * സമിത്തുകൊണ്ടുഹോമംകഴിച്ചുകുണ്ഡത്തിങ്കൽ സമിദ്ധനായിവലംചുഴന്നുവഹ്നിദേവൻ * തിമർത്തും

പുളച്ചിതുജനങ്ങളത്യാനന്ദപ്രമത്ത ചിത്തന്മാരായ് മംഗലമെ ഹോത്സവേ * ദിവ്യകന്യകാതൂൎയ്യനിസ്വനം കേട്ടുകേട്ടും ദിവ്യസ്ത്രീജനനൃത്തംകണ്ടുകൊണ്ടാനന്ദിച്ചും * ദേവന്മാരുടെചാരുപുഷ്പവൎഷണംകൊണ്ടും കാവേരീയശശ്ലാഘനീയദൎശനംകൊണ്ടും * കേവലംമനോഹരമെന്നതേപറയാവു ഗോവില്വന്ദ്യാവിലുംപണ്ടേവമുണ്ടായീലെങ്ങും * ഭുവിങ്കൽഗ്രഹേഗ്രഹേഗ്രഹമേധികളെല്ലാം കാവേരീമഹോത്സവമംഗലംവളൎത്തിനാർ * പാവനിയായേററവുംവിളങ്ങിവിശ്വംഭരാ ദേവിയന്നാമത്തിൻെറയാഥാൎത്ഥ്യംപ്രാപിച്ചിതു * വരുണൻതാനംശ്രീമൽക്കാവേരീപാണിഗ്രഹേ ധരണീസുരന്മാൎക്കനവ്യഭൂഷണങ്ങളും * ഹിരണ്യകോടിരത്നസഞ്ചയങ്ങളുംലോകശരണ്യൻ മഹാമനസ്സായ്മുദാദാനംചെയ്താൻ*ഇങ്ങിനെ സൎവ്വലോകവന്ദ്യയാംകാവേരിയെ മംഗലംമേല്ക്കുമേലെ വൎദ്ധിച്ചുവരുംവണ്ണം * തിങ്ങിനരസംപൂണ്ടുവേട്ടവളോടുചേൎന്നു തുംഗമാംരത്നസിംഹാസനത്തിൽവിളങ്ങിനാൻ * വന്ദിച്ചോരനന്തരംമൂന്നുമൂൎത്തികളേയും നന്ദിച്ചുവന്ദാരുമന്ദാരരാംദേവന്മാരും * മന്ദമെന്നിയെയാശീൎവ്വാദവുംചെയ്തശേഷം മന്ദഹാസംപൂണ്ടുമന്ദാകിനിധരന്താനും * അരുണാധരിയായകാവേരീമഹാദേവി യ്ക്കരുളീടിനാൻവരമധികംപ്രസന്നനായ് * ഒരുവന്നിങ്കലതുവന്നുമജ്ജനംചെയ്കിൽ വരികസൎവ്വാംബുധിസ്നാനജന്മനാപുണ്യം * അരവിന്ദജൻപുനരരുളിച്ചെയ്തീടിനാ നരുണൻതുലാത്തിൽനിന്നരുളീടുന്നകാലം * പരിചിൽതീൎത്ഥസ്നാനംചെയ്തുമാഹാത്മ്യത്തെയും പരമാത്ഭുതംതവകേൾക്കുന്നജനമെല്ലാം * ധരണീതലത്തിങ്കത്തുജിച്ചുഭോഗങ്ങളും തരസാകൈവല്യത്തെപ്രാപിക്കമന്ത്യകാലേ* വരദൻനാരായണൻ തെളിഞ്ഞുലോകങ്ങളെ പരിപാലിപ്പാനായ്നൽകീടിനാനനുഗ്രഹം*കരുണാപരവശഹൃദയന്മാരായേവം സരസീരുഹഭവഹരിശങ്കരന്മാരും * സരിതാംവരക്കനുഗ്രഹവുംനൽകിതദാ സുരദിവ്യഷിസംഘസ്തുതിസന്തുഷ്ടന്മാരായ് * തപരയാതങ്ങൾതങ്ങൾക്കുള്ളോരുപദംപുക്ക സരസഭാവേനവാണരുളീയഥായഥം *

വാരിയെക്കൊണ്ടുലോകമൊക്കപ്പാവനമാക്കി വാരിധിയോടും ചേൎന്നുതെളിഞ്ഞുകാവേരിയും * കാവേരിസമുദ്രസംഗമത്തിൽതു ലാമസേഭാവശ്രദ്ധിയുംപൂണ്ടുമജ്ജനംചെയ്യുന്നോൎക്കു* കൈവരും പുണ്യംചൊൽവാൻശ്രീനാരായണനൊഴി ഞ്ഞാവതല്ലല്ലോപി ന്നെമറെറാരുവൎക്കുമോൎത്താൽ* പൂതസംഗമത്തിങ്കൽകളിച്ചുവി ശുദ്ധനായ് ശ്വേതാരണ്യാധീശ്വരൻതന്നെയുംസേവിപ്പവൻ * ചേതസ്സിലിച്ഛിക്കുന്നതൊക്കവേകൊടുത്തീടും ഭൂതേശനെന്നുപി ന്നെദുല്ലഭംലോകത്രയേ * സംഗമതീൎത്ഥത്തിങ്കലേകദാസ്നാന ത്തിനാൽ സംഗതമായ്വന്നീടുമാത്മജ്ഞാനവുംനൂണാം * മംഗല ബ്രഹ്മജ്ഞാനംകൊണ്ടുമോക്ഷവുംവരു മങ്ങന്യതീൎത്ഥങ്ങളാലെ ന്തൊരുകാൎയ്യമെടോ * മാൎത്താണ്ഡഗ്രഹണകാലത്തിങ്കൽസംഗ മത്തിൽതീൎത്ഥസ്നാനംചെയ്തൊരുകാശെന്നാകിലുംനല്ല * പാത്ര ത്തിൽദാനംചെയ്കിൽനൂറുജന്മങ്ങൾതോറും ധാത്രീദേവനായ്വേദ വിത്താദിസമ്പന്നനാം* കാവേരീദേവിതന്റെയുത്ഭവംകല്യാണ വുംസാവധാനമായ്കേൾക്കുംമനുഷ്യന്റെവംശം* പാവനയശോ ധനധാന്യസമ്പത്തിയോടും ഭാവിയാംകാലംനൂറുവത്സരംവൎദ്ധി ച്ചീടും * കാവേരീസമുദ്രസംഗമത്തിൻമാഹാത്മ്യത്തെ ഭാവുമേ കാഗ്രമാക്കിക്കൊണ്ടുകേൾക്കുന്നജനം * സൎവ്വപാപങ്ങളോടും വേർപെട്ടുവിശുദ്ധമായ് സ്വൎവ്വാസംലഭിച്ചുസന്തോഷിച്ചുവസി ച്ചീടും * തീൎത്ഥകോടികൾപുണ്യസ്ഥലകോടികളിവ പാൎത്ത ലത്തിങ്കലുണ്ടുപലതെന്നിരിക്കിലും * തീൎത്തുചൊല്ലീടാംശ്രീ രംഗത്തിങ്കല്ക്കവേരജാ തീൎത്ഥത്തില്പതിനാറുകലയാലൊന്നിനൊ വ്വാ * സ്വൈരിണീമുഖ്യയായചന്ദ്രകാന്തയുംമുന്നം ക്രൂരകൎമ്മ ങ്ങളേറച്ചെയ്തോളെന്നിരിക്കിലും * ശ്രീരംഗസ്നാനമാത്രംകൊണ്ടു പാപങ്ങൾനീങ്ങി സ്വൈരമേസത്യലോകംപ്രാപിച്ചീടിനാള ല്ലോ * ദൃഷ്ടാന്തമിതുതന്നെമൂഢന്മാൎക്കെല്ലാവൎക്കും ദിഷ്ടവാരി ധിധരണിപതേമഹാമതേ * പുഷ്ടാൎത്ഥങ്ങളാമഗസ്ത്യാദിതങ്ങ ളെക്കേട്ടു ഹൃഷ്ടനാംഹരിശ്ചന്ദ്രനന്നേരംചോദ്യംചെയ്താൻ * ദു ഷ്ടയാംചന്ദ്രകാന്താമനന്തരത്തോളവും കഷ്ടനാരകങ്ങളിൽ

പെട്ടുകഷ്ടിച്ചിട്ടല്ലോ * പെട്ടുന്നുദേഹാന്തരേകാവേരീസ്നാനമക
പ്പെട്ടതുമതെങ്ങിനേദൃഷ്ടാന്തമാകുന്നതും * പൃഷ്ടവാനായൊരു
മേസന്ദേഹംതീരുമാറി ന്നൊട്ടൊഴിയാതെയരുൾചെയ്യേണംമ
ഹാമുനേ * ധൃഷ്ടനാംനൃപശ്രേഷ്ഠൻതന്നുടെവാക്യംകേട്ടു തുഷ്ട
നായ്മുനീശ്വരനരുളിചെയ്തീടിനാൻ * ദൃഷ്ടാന്തമിതുതന്നെ
കാവേരിപ്രഭാവത്തിന്നൊട്ടുമന്തരമില്ലകേട്ടുകൊണ്ടാലുംഭവാൻ *
വൈധവ്യംവന്നശേഷംകേശത്തെവളൎക്കയും ശ്വേതമല്ലാതെയു
ള്ളവസ്ത്രത്തെദ്ധരിക്കയും * ബോധവുംവൈരാഗ്യവുമില്ലാതെവെ
ത്തിക്കയും സ്വൈരമെന്തുചെയ്തുംദുഷ്ടമായ്പൂരിക്കയും*സാദരം
ചെയ്തുവിധിഹീനമാരായിമേവും കാതരമിഴിമാരുംചാംസ്ഥലമാ
രായോരും * നാഥസന്ത്യക്തമാരുംപ്രിയനുംഗുരുക്കൾക്കും പ്രാ
തികൂല്യേനമരുവീടുന്നനാരിമാരും* തന്നുടെബാന്ധവന്മാൎക്കിഷ്ട
മാരായുള്ളോരും വന്ദ്യനാംഭൎത്താവിനെനിന്ദിക്കുംദുഷ്ടമാരും *
ദുൎന്നയംവൃദ്ധിയിങ്കലേറുന്നവാമമാരും ധന്യമാംപുണ്യതീൎത്ഥ
ജലത്തിൽകുളിക്കിലും * എന്നുമേശുദ്ധമാരായീടുകയില്ലന്നൂന
മെന്നല്ലാകല്പമേഴുമുഴവൻകഴിവോളം * വൻനരകങ്ങളിരിപ
ത്തൊന്നുമനുഭവിച്ചനന്തരം നരകാഗ്നിജ്വാലാസന്തപ്തമാരാ
യ് * മന്നിടത്തിങ്കൽവന്നുപിറന്നുദാസിമാരായ് പിണ്ഡദാതാ
ക്കന്മാരാൽമൎദ്ദിക്കപ്പെട്ടപ്പൊഴും * കണ്ണാവ്യവസ്ഥാനങ്ങളിൽ
കൃമിച്ചശുനികളായ് മുന്നൂറുകല്പകാലംജനിച്ചുമരിച്ചവർ * എ
ണ്ണമില്ലാതകീടയോനികളോരോന്നിലെ ദണ്ഡമുൾക്കൊണ്ടുപിറ
ന്നുഴന്നുചുഴന്നീടും * വന്നുകൂടുകയില്ലമോചനമവൎക്കെന്നും പി
ന്നെയുമിച്ഛവാളാലീരുകെന്നതേയുള്ളു * മന്നവചന്ദ്രകാന്തയ
ങ്ങിനെയല്ലകേൾനീ മുന്നംധൎമ്മജ്ഞാപതിപ്രിയയാംപതിവ്ര
താ * നന്നായശ്രാന്തംനിജഭൎത്തൃശുശ്രൂഷയുംചെയ്തുന്നതഭക്തി
ശ്രദ്ധാസംപൂൎണ്ണയാകയാലേ * ശ്രീരംഗേതുലാമാസേകാവേരീ
സ്നാനത്തിന്നും സാരമാഹാത്മ്യശ്ലോകമൊന്നിനെശ്രവിപ്പാനും *
യോഗംവന്നിതുപിന്നെസ്നാനപുണ്യത്താലുദ്ധ്വലോകപ്രാപ്തിയും
ദൃതംവന്നിതെന്നറിഞ്ഞാലും * ഈവണ്ണമുള്ളമഹാപാപികൾ

ക്കെല്ലൊവക്കം ഭൂ വിനെപ്രദക്ഷിണംചെയ്യിലുംപ്രായശ്ചിത്തം * കാവേരീതീൎത്ഥസ്നാനമെന്നിയില്ലെങ്ങുമൊന്നു മേവക്കംസദ്യശ്ശുദ്ധിപ്രദമാമിദമെടോ * സഹ്യജാതീരത്തിങ്കൽപതിയെദ്വേഷിക്കയും ഗർഹ്യപാംസുലാധൎമ്മമാചരിക്കയുംചെയ്യും * മൂഢമാനസമാരാംനാരികൾനൂറുവഷം സഹ്യജാസ്നാനത്തെചെയ്യിലുമില്ലൊരുഫലം * സഹ്യമല്ലാതെയുള്ളതീവ്രവേദനയാലേ ദഹ്യമാനാന്തരംഗമാരായ്ക്കല്പങ്ങൾതോറം * മക്ഷികാദികളായദുഷ്ടജന്തുക്കളംഗം ഭക്ഷിച്ചുനരകത്തിൽകിടന്നുതപിച്ചീടും * സാക്ഷേമമാഗ്രഹിച്ചിട്ടുള്ളവരൊത്തരുമിക്ഷിതിയിങ്കൽ വിശേഷിച്ചുംകാവേരീതീരെ * കൎമ്മണാവാചാപിവാമനസാജ്ഞാനപൂൎവ്വം കന്മഷകരംകൃത്യംചെയ്യരുതൊരുനാളം * ദുൎമ്മദംകൊണ്ടുചെയ്യുംപാപവുമതുപോലെ നന്മയുംകാവേരീതീരത്തിലക്ഷയമല്ലോ * ദുഷ്കൃതമററുപുണ്യസ്ഥലത്തിൽചെയ്യുള്ളതിൻ നിഷ്കൃതിവിധിച്ചിരിക്കുന്നിതുകാവേരിയിൽ പുഷ്കരാസനപുത്രീതീരത്തിൽനിന്നുചെയ്യും ദുഷ്കൎമ്മങ്ങൾക്കുംപുനരില്ലെങ്ങുംപ്രായശ്ചിത്തം * ആകയാൽസഹ്യപുത്രീതിരത്തിലിരിപ്പവരാകുന്നവണ്ണംപുണ്യംതന്നെചെയ്യാവുന്നുനം * ഏകദാപോലുംചിത്തചാഞ്ചല്യംഭവിക്കരുതേകാന്തപഥ്യംമമവചനംസത്യംസത്യം * കാവേരീദേവിയുടെദൎശനംകൊണ്ടുതന്നെ ധാവനംചെയ്യുംപാപംനിശ്ശേഷംദ്രുതതരം * പാവനതീൎത്ഥസ്നാനപാനാദികൊണ്ടുള്ളതെന്തൊവതോ വൎണ്ണിപ്പതിന്നിനിക്കുംധരാപതേ * ചിന്തനകൊണ്ടുംപാനംകൊണ്ടുംദൎശനംകൊണ്ടും കിന്തുകീൎത്തനംകൊണ്ടുംസേവനംകൊണ്ടുമെല്ലാം * ഹന്തനീങ്ങീടുംപാപമുടനാമരണാന്തമെന്തുവാനിതിന്നീതെ വരുത്തുവാനുള്ളതോൎത്താൽ * നൂറുകല്പവുംകരുക്ഷേത്രത്തിൽതപസ്സു ചെയ്യേറിനപുണ്യമുള്ളമാനുഷന്മാൎക്കുതന്നെ * ശ്രീരംഗേകാവേരിയിൽസ്നാനവുംദാനങ്ങളും നേരോടെപിതൃക്കൾതൎപ്പണവുംസിദ്ധിച്ചീടും * കാവേരീകല്യാണത്തെശ്രദ്ധയാപഠിപ്പോൎക്കും ദൈവയോഗേനകേൾക്കുന്നോൎക്കുമനച്ചയത്തിങ്കൽ*കൈവരാ ദാരിദ്ര്യവുമശുഭങ്ങളുമെന്നും സൎവ്വദാമേല്ക്കുമേലെവളരുംകല്യാണവും * മാഹാത്മ്യം കേട്ടുപൌരാണികനെപ്പൂജിപ്പവൻ മാഹാത്മ്യം ചൊല്ലാവത

ല്ലീനിക്കുംഗോവിന്ദനും * തൌലിസംക്രമംതൊട്ടു നിത്യവും കാവേരിയിൽ കാലേ മജ്ജനംചെയ്തുവിധിക്കതക്കവണ്ണം * പുഷ്പഗന്ധാക്ഷതാദിപൂജാസാധനങ്ങളാൽ ചൊല്ലൊണ്ടും പൌരാണികൻതന്നെപ്പൂജിച്ചുതുഷ്ട്യാ * സ്വല്പവുമസൂയയുണ്ടാകാതെ മാഹാത്മ്യവു മുൾപൂവിൽ ശ്രദ്ധയോടുംകേൾക്കേണം ബുധജനം * ലോഭത്താൽ പൌരാണികൻതന്നെയാദരിയാതെ പാപചേതസ്സായവമാനിച്ചീടുന്നമർത്ത്യൻ * നിർജ്ജനേഭയങ്കരേ ദുർഗ്ഗമേമഹാരണ്യേ നിശ്ചയം ബ്രഹ്മരക്ഷസ്സായിട്ടുഭവിച്ചീടും * കോവിദന്മാരിലഗ്രഗണ്യനാം ശേഷൻതന്നെയാവോളം ശ്രവിച്ചീടിലായിരം മുഖംകൊണ്ടും * കാവേരി ദിവ്യമാഹാത്മ്യം തന്നെവർണ്ണിപ്പതിന്നാവതാം നൂറുകല്പംകൊണ്ടെന്നെന്നുടെമതം * ആകയാൽശേഷൻതന്നെധർമ്മവാചകനിവ നാകുന്നതെന്നു സങ്കല്പിച്ചുപൂജിച്ചീടേണം * ആകൃതഫലപ്രദമിമ്മഹാവ്രതമല്ലെന്നാകിലോഫലിക്കയില്ലെന്നതുധരിച്ചാലും * രാജസൂയാതിയത്നവ്രതധർമ്മാദ്യങ്ങളും വ്യാജവർജ്ജിതംചെയ്യും തപസ്സുമെന്നിതെല്ലാം * കാവേരീകീർത്തിപാഠകലകൾ പതിനാറിൽ കേവലമൊന്നിനോടു സമമല്ലറിഞ്ഞാലും * പുണ്യരൂപിണിയായകാവേരീസ്നാനംചെയ്യും പുണ്യപൂരുഷൻമുക്തൻ സന്ദേഹമില്ലേതുമേ * സഹ്യനന്ദിനിയുടെ മഹിമലേശമെത്രേ മഹ്യധിപതേസൂചിപ്പിച്ചിതുഞാനമിപ്പോൾ * പതിനായിരംകല്പംകൊണ്ടുമാകവേ ചൊൽവാൻ മതിയാമവനുണ്ടോകേൾപ്പാനുംജഗത്രയേ * പെരികജന്മങ്ങളിൽദുഃഖിച്ചപുരുഷനു കരുണാശാലിയായ ഗോവിന്ദനനുഗ്രഹം * വരികിൽ കാവേരീമാഹാത്മ്യത്തെശ്രവിപ്പാനും ഹരിപൂജയ്ക്കുംയോഗംവരുമെന്നറിഞ്ഞാലും * ധർമ്മനന്ദനനേവംകാവേരീമാഹാത്മ്യത്തെ ധൌമ്യമാമുനികനിഞ്ഞരുൾചെയ്തുകേട്ടു * കണ്ണിഴിയിണയിൽനിന്നാനന്ദാശ്രുക്കൾപൊഴിച്ചമ്മുനീശ്വരൻതന്നെപ്പൂജിച്ചുഭക്തിപൂർവ്വം * നിർമ്മലഹാരാംഗദകടകാംഗുലീയങ്ങളുംബരകടിസൂത്രമുഖ്യാലംകാരങ്ങളും * വെണ്മയിലണിയിച്ചന്തോളത്തിലേററിച്ചുററും ബ്രഹ്മജ്ഞസ്വസ്തിവാദംമുഴങ്ങുംവണ്ണംമുദാ * ചെമ്മേവെഞ്ചാമരംതാനെടുത്തുവീയി മന്ദമമ്മഹാപുരപ്രദക്ഷിണവുംചെയ്തശേഷം * ധർമ്മജ്ഞൻ രത്നസിംഹാസനത്തിലിരുത്തി തൽധർമ്മദാരങ്ങളോടുംവന്ദിച്ചുപാദാംബുജം * തന്മതമറിഞ്ഞുചെയ്യുന്നസോദരരോടും സമ്മദംപൂണ്ടു പക്ഷീടിനാൻ സഗൽഗദം * എന്നാൽവൈകാതെനീയുംകാവേ

രീസ്സ്നാനത്തിനായ് ചെന്നാലുംതത്രസ്സ്നാനംചെയ്തു വിപ്രന്മാൎക്കെല്ലാം * പൊന്നുമന്നവുംവസ്ത്രംവളരെദാനംചെയ്തു ചന്ദ്രപത്മിനിയിലുംമജ്ജനംചെയ്തുപിന്നെ * ധന്യമാംശ്രീരംഗമാഹാത്മ്യവുംകേട്ടുതത്ര മന്നിലുമ്പൎക്കുദാനം വളരെചെയ്തുകൂപ്പി * പിന്നെപ്പോയ്സൎവ്വാഭീഷ്ടപ്രദനാം ശ്രീരംഗേശൻതന്നെ വന്ദിച്ചുദിവ്യസ്തോത്രത്താൽസ്തുതിചെയ്തു * തന്നുടെയഭീഷ്ടവും പ്രാൎത്ഥിച്ചു വിശേഷിച്ചും മന്നവ കാവേരിമാഹാത്മ്യവുംപഠിച്ചഥ * തത്രൈവത്രിരാത്രംവാണെത്രയുംപവിത്രനാ യത്രവന്നശ്വമേധസത്രവും ചെയ്തുഭവാൻ * പത്രിപത്രന്റെ കൃപാപാത്രമായ് ശത്രുസത്രപിത്രദാനവായ്ച്ചക്രവൎത്തിയായ്മിത്രഗോത്രേ * പുത്രപൌത്രാമാത്യമിത്രങ്ങളോടൊത്തു പത്മപത്രനേത്രയാം കളത്രത്തോടും യഥാസുഖം * വൃത്രശാത്രവൻത്രിവിഷ്ടപത്തിലെന്നപോലെ ഗോത്രയിൽഗോത്രഗോത്രിശത്രാണംചെയ്തു * വൎദ്ധിപ്പിച്ചിത്രിലോകേകീൎത്തിയുമജ്ജ്ഞനൈക ച്ഛത്രനായ്മുദാ കൃതകൃത്യനായ്ഭവിച്ചാലും * സിദ്ധാഗ്രഗണ്യനായോരഗസ്ത്യനരുൾചെയ്തസിദ്ധാന്തധൎമ്മങ്ങളെശ്രവിച്ചുഹരിശ്ചന്ദ്രൻ * സിദ്ധാനന്ദാതിരേകാലശ്രുക്കൾ പൊഴിച്ചുടനത്ഥായനമസ്കരിച്ചീടിനാൻ മുഹുൎമ്മുഹുഃ * ഗന്ധപുഷ്പാദ്യങ്ങളെക്കൊണ്ടുപൂജിച്ചുഭക്ത്യാബന്ധുരശ്രീപാദാബ്ജേവീണുവന്ദിച്ചുവീണ്ടും * അന്തരാകൃതാൎത്ഥനായ്വിനയത്തോടഞ്ജലിബന്ധവുംപൂണ്ടു പുനരിങ്ങിനേയുണൎത്തിച്ചാൻ * നിൻതിരുവടിതന്നെയിവിടെക്കെഴുന്നെള്ളി ച്ചിന്തയിലെഴുന്നുള്ള കാരുണ്യപൂരത്തിനാൽ * അന്ധനാമടിയനിന്നറിവാൻതക്കവണ്ണമെൻതമ്പുരാനേധൎമ്മമരുളിച്ചെയ്കയാലേ* ഹന്ത ഞാൻ കൃതാൎത്ഥനായ്ശുദ്ധനായ്ചമഞ്ഞേനഹോ സന്ധിച്ചുമമജന്മസാഫല്യമ്മഹാമുനേ * എൻതപസ്സിന്നുമിന്നു സാഫല്യംവന്നുകൂടി കിന്തുസാഫല്യംവന്നു മാമകവ്രതങ്ങൾക്കും * സംതൃപ്തന്മാരായ്വന്നിതിന്നുമൽപിതൃക്കളും സന്തതം സഫലതാം ഭവിച്ചുകുലത്തിനും * പണ്ടേജന്മത്തിൽമഹൽപൂജനംചെയ്തേൻ ദൃഢം കൊണ്ടാടിപ്പലതീൎത്ഥസേവയും ചെയ്തീടിനേൻ * ഉണ്ടോസത്സംഗംലഭിച്ചീടുന്നിതല്ലായ്കിലിന്നുണ്ടോ സല്ക്കഥകേൾപ്പാൻ യോഗവുംവരുംപാൎത്താൽ * പുണ്ഡരീകാക്ഷനായ ഭഗവാൻ ഭക്തിയോഗം കൊണ്ടേ വേഗത്തിൽ പ്രസാദിച്ചീടു സമസ്തൎക്കും * ഇഷ്ടാപൂൎത്താദിധൎമ്മാനുഷ്ഠാനംകൊണ്ടുതന്നെ വിഷ്ടരശ്രവസ്സിന്റെ ചരിത്രം കേൾക്കായതും * പെട്ടന്നുകാവേരിമാ

ഹാത്മ്യമിന്നഹൊ കേൾക്കപ്പെട്ടിതുചിത്രംചിത്രംസാധുസംഗ തിയാലെ * സത്സംഗംതന്നെ പാപഭീരുവാംവിദ്വജ്ജനമു ത്സുകത്തോടനചെയ്തീടേണ്ടതുസദാകാലം * സത്സംഗംലഭിക്കി ലോസംസാരപാരാവാരം വത്സത്തിൽപദത്തോടുതുല്യമെന്നതു നൂനം * കാവേരീസ്നാനംദാനംസൽക്കഥാശ്രവണവും ഗോവി ന്ദപ്രീതിക്കുള്ള മുഖ്യസാധനംധ്രുവം * പാവനതപോയോഗദാ നാദികൊണ്ടു വാസുദേവനവ്വണ്ണംപ്രസാദിക്കയില്ലൊരുവക്കം * സഹിച്ചുകൂടാതെയുള്ളാപത്തുവന്നീടിലും മഹൽസംസൎഗ്ഗംത ന്നെചെയ്യേണംബുധജനം * സാധുസംഗമംതന്നെസംസാര രോഗത്തിന്നു സാധുവാംമഹൌഷധംമറെറാന്നില്ലതുപോലെ * മൃച്ഛിലാമയന്മാരായുള്ളോരുദേവന്മാരും സച്ഛതകലന്നുള്ളൊര മ്മയതീൎത്ഥങ്ങളും * നിശ്ചയംകാലംകൊണ്ടുശുദ്ധിനല്കീടുംപി ന്നെ നിശ്ചലാത്മകന്മാരാംസാധുക്കളെന്നാകിലോ * കണ്ടതുമാ ത്രംകൊണ്ടേനൽകീടുമനുഗ്രഹ മുണ്ടതുകൊണ്ടുഭേദമെന്നതു ചൊല്ലേണമോ * പ്രാകൃതൻസംസാരിയജ്ഞാനിയാമിനിക്കി ന്നവ്യാകൃതസ്വരൂപനാം നിന്തിരുവടിതന്നെ * കണ്ടുകിട്ടിയ തോക്കിൽപണ്ടുചെയ്തൊരുപുണ്യംകൊണ്ടേ നിൎണ്ണയമിപ്പോളു ണ്ടായസംത്സംഗത്താൽ * നിൎണ്ണയംകൃതാൎത്ഥനായ്വന്നുഞാൻ സംസാരമാമൎണ്ണവത്തെയുംകടന്നീടിനേൻസൎവ്വാത്മനാ * അ ൎണ്ണോജവിലോചനചരിതംകാവേരിതൻ പുണ്യമാഹാത്മ്യംകേ ൾപ്പാൻസംഗതിവന്നിതല്ലോ * സമസ്തയജ്ഞങ്ങളുംസമസ്ത ധൎമ്മങ്ങളും സമസ്തനിഗമങ്ങൾസമസ്തതീൎത്ഥങ്ങളും * ഇവിടെ ത്തന്നെദൃഢംഗോവിന്ദകഥാമൃതശ്രവണത്തിന്നു യോഗംവന്നതു നിമിത്തമായ് * ആനന്ദാശ്രുക്കളോടുംമന്ദമിങ്ങിനെചൊല്ലിഭാ നുവംശത്തിൻമുക്താഫലമാംഹരിച്ചന്ദ്രൻ * മാനനീയന്മാ രിൽവെച്ചാദ്യനാംമുനീന്ദ്രനെ മാനിച്ചുഗന്ധപുഷ്പധൂപദീപാദി കൊണ്ടും * പതിനായിരംസ്വൎണ്ണപുഷ്പങ്ങൾകൊണ്ടുംയഥാവി ധി പൂജനംചെയ്തുവണങ്ങിഭക്തിപൂൎവ്വം * അധികംസന്തുഷ്ട നായഗസ്ത്യമുനീന്ദ്രനും പൃഥിവീപതിക്കാശീൎവ്വാദവും ചെയ്തീ ടിനാൻ * മററുംമാമുനിമാരെമുററുംവന്ദിച്ചുകനിഞ്ഞുററവരരു ളിനോരാശിസ്സമനുജ്ഞയും * കുററമെന്നിയേവാങ്ങിച്ചെററും താമസിയാതെപററലർകുലകാലൻ കൊററവൻഹരിച്ചന്ദ്രൻ * ചിററംചെഞ്ചമ്മേകലന്നററമില്ലാതെസൈന്യം ചുററുംചൂഴവെ തേരിൽതെറെറന്നുകരേറിനാൻ * തോറമുൾക്കൊണ്ടീടുമാറൂററ

മാംവാദ്യഘോഷാലേററവും പത്തുദിക്കുംമാററാലികൊണ്ടുത
ദാ * ഏകോനത്രിംശാദ്ധ്യായംകഴിഞ്ഞിതിന്നുംകേൾപ്പാനേ
കാന്തശ്രദ്ധയുണ്ടെന്നാകയാൽചൊല്ലീടുവൻ * * *

---

ത്രിംശോദ്ധ്യായഃ—പ്രാരംഭഃ.

---

ശ്രീരംഗനാഥശ്രീപാദാംബുജംകണ്ടുകൊൾവാൻ ഭൂരി
കൌതുകശ്രദ്ധാഭക്തികളുൾക്കൊണ്ടവൻ * പാരാതെപുറപ്പെ
ട്ടുകടന്നുചെല്ലുന്നേരമോരോരൊജനപദംകാണായ്വന്നിതുമുദാ *
ധമ്മിഷ്ഠന്മാരായ്നിജകമ്മനിഷ്ഠന്മാരായ സന്മഹീസുരക്ഷത്ര
വൈശ്യശൂദ്രാദിയോടും * സമ്മതമായപൂൎണ്ണകുംഭവുംഫലങ്ങളും
സമ്മദസമന്വിതംകൊണ്ടുവന്നെതിരേററു * സന്മുഖ്യന്മാരാം
മഹാബ്രാഹ്മണശ്രേഷ്ഠന്മാരാൽ സമ്മാനപൂൎവ്വമഭിനന്ദിതനാ
യെങ്ങുമേ * ചെമ്മേദേശങ്ങൾപലവുംകടന്നങ്ങു ചെന്നാന
മ്മഹാഭാഗ്യശാലികാവേരീപുണ്യതീരെ * സൎവ്വതീൎത്ഥങ്ങളോ
ടുമൈക്യയുംമനോജ്ഞയായ് പൎവ്വശീതാംശുസച്ഛവാലുകാശോ
ഭാഢ്യയായ് * സാരസഹംസസമാകുലയായ്നീലോല്പലസാര
സസൌഗന്ധികകുമുദസംകീൎണ്ണയായ് * പുണ്യക്ഷേത്രോല്ലത്ത
ടദ്വയിയായ്മഹാമുനി പുണ്യാശ്രമൌഘനിരന്തരിതപ്രതീരയാ
യ് * ദേവൎഷിഗണത്താലുമപ്സരോവൎഗ്ഗത്താലും സേവിക്കപ്പെട്ടു
പുരുഷാൎത്ഥപ്രദാത്രിയായ് * ശ്രീരംഗേശാംഘ്രിപത്മപ
വിത്രീകൃതപുണ്യനീരയായ്നാളികേരക്രമുകവനാഢ്യയായ് *
ദിവ്യാമ്രപനസസംഛന്നതീരയായ്നാനാനവ്യപല്ലവപുഷ്പഫല
വൃക്ഷോപേതയായ് * സമസ്തജഗന്നമസ്കൃതയായ് മഹോത്സവ
സമൃദ്ധമഹാജനപൂൎണ്ണയായ്വിളങ്ങീടും * ദക്ഷിണഗംഗയായ കാ
വേരിതന്നെക്കണ്ടു തൽക്ഷണേമഹാപാപനാശനേമഹാതീ
ൎത്ഥേ * സ്നാനവുംചെയ്തുസദ്യഃസച്ഛമാംപുണ്യതീർത്ഥപാനവും
ചെയ്താൻമഹാരാജനാംഹരിച്ചന്ദ്രൻ * തൎപ്പണംചെയ്തു പിതൃ
ദേവതകളെദ്ധമ്മതല്പരാത്മനാസ്നാനദാനവൈഭവത്തിനാൽ *
ദേവൎഷിപിതൃസമുദായങ്ങളുടെകടം മൂവകയോടുമുടൻവേർപെട്ടു
വിശുദ്ധനായ് * കുംഭജനരുൾചെയ്തതൊക്കെയുംചെയ്തുരമാ കും
ഭിനിധവൻരംഗശായിനംകണ്ടുകൂപ്പി * കുംഭിനീസുരൎക്കന്നവസ്ത്ര
സ്വൎണ്ണാദിനല്കികുംഭിനീപാലരത്നംസമ്പൂൎണ്ണമനസ്സോടും * ഗോ
പുരപ്രകാരമണ്ഡപങ്ങളനേകധാ ശോഭനമാകുംവണ്ണംചമച്ചി
ച്ചവിളംബം * തത്രത്യന്മാരാമ്മഹാബ്രാഹ്മണരേയും പൂജിച്ചത്ത

മൻവന്ദിച്ചാശീൎവ്വാദവുംവാങ്ങിക്കൊണ്ടു * നിസ്തുലദിവ്യൈശ്വ
ൎയ്യംകണ്ടുവിസ്മയംപൂണ്ടു വിദ്രുതംപുറപ്പെട്ടുകുരുക്ഷേത്രത്തിൽവ
ന്നു * ഭക്ത്യാമാമുനിമാരെവണങ്ങീടിനാൻനൃപസത്തമനാശീ
ൎവ്വാദംചെയ്തിതുമുനീന്ദ്രരും * ചിത്താനന്ദേനപിന്നെശ്ശൗനകാ
ദികൾകൃതകൃത്യനാംഹരിശ്ചന്ദ്രരാജേന്ദ്രൻതന്നെക്കൊണ്ടു * സ
ത്വരംചെയ്യിപ്പിച്ചാരശ്വമേധാഖ്യയ യോരദ്ധ്വരമ്മഹത്തരം
ശാസ്ത്രോക്തവിധിയാലെ * പൃത്ഥ്വീശൻപത്നിയോടുംദീക്ഷിച്ചു
ഹയമേധസത്രവുമാരംഭിച്ചുവൈഷ്ണവന്യായത്തിനാൽ * ഇത്രി
ലോകത്തെച്ചമച്ചോരുപത്മജൻകാഞ്ചീ പത്തനേപുരാപ്രയാഗ
ത്തിലുമെന്നപോലെ * പൃത്ഥ്വീദേവോത്തംസാഗസ്ത്യാദിയാജ
കന്മാരു മുത്തമോത്തമമായയജനംയജിപ്പിച്ചാർ * ഇത്ഥംപ
ണ്ടൊരുയാഗമുണ്ടായീലെന്നിങ്ങനെ പൃത്ഥ്വീവാസികളെല്ലാം
ചൊല്ലുമാറാത്യുൽക്കടം * വൃത്രനാശനനായസുത്രാമാവെന്ന
പോലെസപ്തമേധാഖ്യമഹാസത്രവുംചെയ്തുനൃപൻ * ഋത്വിഗാ
ദികൾക്കെല്ലാംദക്ഷിണചെയ്തു പത്നീയുക്തനായവഭൃഥസ്നാനവും
ചെയ്തീടിനാൻ * കൃത്വാദാനവുംപലവെത്രയ്യംകൃതാൎത്ഥനായ്
സ്വസ്ഥനായ്ശോഭിച്ചിതുരാകാചന്ദ്രനെപ്പോലെ * മത്തേ
ന്ദ്രൻപിന്നേഗ്ഗുരുക്കംഭൂജന്മാദ്യന്മാരെ നത്വാഭൂയോപിഭൂയോദിവ്യാ
ശീൎവ്വാദങ്ങളും * ലബ്ധ്വാപിപ്രദക്ഷിണംകൃത്വാദിവ്യാലങ്കാരവ
സ്ത്രാദികൊണ്ടുപൂജിച്ചവൎത്തളിരലിയിച്ചു * മുക്താഗ്രഗണ്യ
ന്മാരാമവരോടനുജ്ഞയുമത്യന്തം ബഹുമാനപൂൎവ്വകംവാങ്ങിക്കൊ
ണ്ടു * മുക്ത്വാബാഷ്പോദംസാധുവിശ്ലേഷംനിരൂപിച്ചു മുഗ്ദ്ധപ്ര
ജ്ഞയാഹരിച്ചന്ദ്രമേദിനീചന്ദ്രൻ * അത്യന്തംമുഴക്കിനവാദ്യ
ഘോഷത്തെക്കൊണ്ടു പത്തുദിക്കുകളെങ്ങുമമ്മാറെറാലികൊള്ളുംവ
ണ്ണം * മുഗ്ദ്ധകുണ്ഡലകിരീടാംഗദകടീസൂത്രമുക്താഹാരാംഗുലീ
യകടകാദികൾപൂണ്ടു * ഹസ്ത്യശ്വപത്തിരഥാദികളാം സൈന്യ
ത്തിനാലബ്ധിമേഖലയെങ്ങുമാച്ഛാദിച്ചനൎഗ്ഗളം * പ്രസ്ഥാനം
ചെയ്തുചെന്നുനവ്യാലങ്കാരങ്ങളാ ലത്രൈവവന്നീടിനോരമരാവ
തിപോലെ * ചിത്രശോഭമാമയോദ്ധ്യാപുരംപുക്കുതന്റെ പുത്ര
മിത്രാദിയോടുംസുഖിച്ചുവാണീടിനാൻ * കാവേരീപാണിഗ്രഹ
മംഗലമിതുകേൾക്കിലേവൎക്കും മഹാപാപമേപ്പേരുമകന്നുപോം*
ഭാൎഗ്ഗവവാരത്തിങ്കൽശ്രവിക്കിൽപുത്രപൌത്ര ഭാഗ്യസൌഭാഗ്യാ
രോഗ്യസമ്പത്തുഭവിച്ചീടും * ഭൎത്താവിന്നാരോഗ്യകാംക്ഷിണി
യാന്നാരികേൾക്കിൽ ഭൎത്തൃസൌഖ്യാദിസൎവ്വാഭീഷ്ടവുംലഭിച്ചീ
ടും * അന്ധന്മാർപംഗുക്കളുംരുഗ്ണന്മാർദരിദ്രന്മാരെന്തുപാപം

ചെയ്തവരെങ്കിലുംകാവേരിതൻ * ഉല്പത്തികല്യാണവുംശ്രുവിക്കിൽദുഃഖംനിങ്ങിയത്ഭുതംപരിശുദ്ധന്മാരായ്വന്നീടുംധ്രുവം * പതിതന്മാരുമതിപാപികളായുള്ളോരും വിധിനാചാന്ദ്രായണമുഖ്യാനുഷ്ഠാനംവിനാ * ഏതദദ്ധ്യായമാത്രംപഠിക്കിൽപാപങ്ങളാംപോയ് പൂതന്മാരായ്വന്നീടുമെന്നതുധരിച്ചാലും * വേദപാഠവുംഹോമന്തപസ്സംദാനങ്ങളുമേതുമില്ലെന്നാകിലും ഭക്തിശ്രദ്ധകളോടും * കാവേരീമാഹാത്മ്യത്തെ ശ്രുവിക്കുംമഹാഭവാൻ ദേവന്മാരാലുംപൂജ്യനായ്വരുമെന്നുന്നം * ഗർഭിണികേൾക്കുന്നാകിൽശിഷ്ടനായ് കീർത്തിമാനാമർഭകനുണ്ടായ്വരുംസന്ദേഹമില്ലേതുമേ * ഭക്താഗ്രഗണ്യൻഭവാനെന്നോടുചോദിക്കയാലുക്തമായിതുമയാരാജേന്ദ്രശിഖാമണേ * തീർത്ഥസേവാദിയൊന്നുംകൂടാതെമരുദ്വൃധാകീർത്തികീർത്തനത്തിനാകർണ്ണനംകൊണ്ടുതന്നെ * ഭക്തിമുക്തികൾകരസ്ഥകളായ്വന്നിതെന്നേ ചിത്രമേഭവാന്മഹാസുകൃതിമഹീപതേ * ഭുക്തിമുക്തികൾക്കുള്ളസാധനംരണ്ടുതന്നെയിത്രിലോകത്തിലിന്നെമറ്റൊന്നില്ലതുപോലെ * ഗോവിന്ദകഥാമൃതാകർണ്ണനമൊന്നുതന്നെ കാവേരീമാഹാത്മ്യത്തെശ്രുവിക്കെന്നതുംതഥാ * എന്നിവരണ്ടുമെന്നിദുഃഖങ്ങൾപോക്കീടുവാനൊന്നുമില്ലെരോടെത്തുമെന്നതുധരിച്ചാലും * വൈകാതെയനന്യസാധാരണസമ്പത്തുക്കൾ വൈകുണ്ഠപ്രാപ്തിയന്ത്യത്തിങ്കലുംവേണ്ടുന്നവർ * കാവേരിദേവിതന്നെസ്മരിച്ചീടേണംവാസുദേവനെയെന്നാകിലുമ്മനസ്സിൽ സർവ്വകാലം * അച്യുതാനന്ദഗോവിന്ദോപേന്ദ്രനാരായണ സച്ചിദാനന്ദരൂപേകാവേരിയെന്നിങ്ങനെ * ജപിക്കേന്നിയേകലിയുഗത്തിലൊരുവക്കു തപസ്സെന്നതുനാസ്തിനാസ്ത്യേവമഹാമതേ * കാവേരീമാഹാത്മ്യമാന്തന്നുടെ മാഹാത്മ്യത്തെ പ്പാവനാത്മനാകേൾക്കുന്നവക്കുകൃപയാലെ * സർവാഭീഷ്ടവുംപ്രദാനംചെയ്യുന്നാരായണൻ സർവ്വലോകൈകനാഥൻഭൂമീന്ദ്രതിലകമേ * ഇങ്ങിനെ മഹായോഗീകരുണാലുവാംദാർഭ്യന്മംഗലപ്രദങ്ങളാം സദ്ധർമ്മങ്ങളെയെല്ലാം * ധർമ്മിഷ്ഠന്മാരിൽശ്രേഷ്ഠനറയുരെഴുംചോളൻ ധർമ്മവർമ്മാവിന്നുപദേശിച്ചുസസമ്മദം * എഴുന്നെള്ളുവാൻ തുടങ്ങുന്നേരംനൃപനുള്ളിലെഴുന്നഭക്തിശ്രദ്ധാപൂർണ്ണനായ്കൃതാർത്ഥനായ് * ഗോവിന്ദന്തിരുവടിവൈഭവമ്മഹാത്ഭുതം കാവേരീമാഹാത്മ്യംകേട്ടാനന്ദാശ്രുക്കളോടും * ഗന്ധപുഷ്പാക്ഷതാദികൊണ്ടുംരത്നങ്ങൾകൊണ്ടുംഹന്താനഘ്വങ്ങളായഭൂഷണങ്ങളെക്കൊണ്ടും * പൂജിച്ചുനമസ്കരിച്ചീടിനാൻപുനഃപുന ? പൂജനീയനാന്ദാർഭ്യശ്രീപാദാംബുജംഭ

ക്ത്യാ * തൊഴുതുതൊഴുതേററം വിനയത്തോടുമ്മുനിയെഴു
നെള്ളുന്നതോൎത്തു കാതരമനസ്സോടും * ഭാഗവതന്മാരിൽവെ
ച്ചാഢ്യനാന്ദാഢ്യനോടു ഭാഗധേയാംഭോനിധിയീവണ്ണമുണൎത്തി
ച്ചാൻ * ഇന്നല്ലോ സഫലമായ്വന്നുമാമകജന്മമിന്നല്ലോവന്നു
സാഫല്യമ്മമവംശത്തിനും * ഇന്നല്ലോ തൃപ്തന്മാരായ്ഭവിച്ചു
പിതൃക്കളെമിന്നല്ലോതുഷ്ടന്മാരായ്ദേവകൾമുനിമാരും * ഒന്നിലു
മപേക്ഷയില്ലാതനിന്തിരുവടി മന്ദനാമടിയൻെറ മന്ദിരേയെഴു
നെള്ളി * എന്നുമെകടന്നുകൂടാതൊരുഭവാൎണ്ണവമ്മന്ദമെന്നിയേ
കടന്നീടുവാനുപായമാം * ഇന്ദിരാനാഥപ്രിയധൎമ്മങ്ങളുപദേ
ശിച്ചിന്നടിയനെകൃതകൃത്യനാക്കിയതോൎത്താൽ * ധൎമ്മിഷ്ഠശ്രേ
ഷ്ഠനഹമിങ്ങിനെയുള്ള യുഷ്മത്സമ്മതനായി ഹരിചരിതംകേട്ടേ
നെല്ലൊ * ത്വന്മുഖോൽഗളിതമാം ഗോവിന്ദകഥാമൃതംജന്മി
നാംഭുക്തിമുക്തിദായകംപാനഞ്ചെയ്തി * ട്ടെന്മനസ്സിങ്കൽതൃപ്തി
വന്നതില്ലേതുംവിഭോ ബ്രഹ്മജ്ഞന്മാരിലഗ്രഗണ്യനാംതപോനി
ധെ * കന്മഷഹരംകലിനാശനം മഹാത്ഭുതം ബ്രഹ്മജകാവേരി
തന്മാഹാത്മ്യന്തന്നെയിന്നും * ചെമ്മെവൎണ്ണിപ്പാന്തിരുവുള്ളമു
ണ്ടായീടേണംമെന്നേവം തച്ചരിത്രാകൎണ്ണനഞ്ചെയ്തുതന്നെ * നി
ൎമ്മലം വിഷ്ണുപദം പ്രാപിക്കായ്വന്നീടെണമെന്മരിന്നനുഗ്രഹന്ന
ൽകേണംദയാനിധെ * ധൎമ്മവൎമ്മാവീവണ്ണം പ്രാൎത്ഥിച്ചുവന്ദി
ച്ചപ്പോളമ്മുനീന്ദ്രനുമേററം പ്രസന്നഹൃദയനായായ് * അംബുജ
ന്തൊഴുന്തൃക്കൈകൾകൊണ്ടെഴുനീല്പിച്ചമ്മന്നനോടുചിരിച്ചരു
ളിചെയ്തീടിനാൻ * ബ്രാഹ്മണ്യോത്തമധൎമ്മനിഷ്ഠനാംനിങ്കൽത
ന്നെയിമ്മൂന്നുലോകത്തിങ്കലുള്ളവരെല്ലാരേക്കാൾ * ചിന്മയൻ
ജഗന്മയൻഭഗവാന്നാരായണൻകൺമുനകൃപാപൂൎണ്ണമരുളീടിനാ
ൻദൃഢം * അംബുജേക്ഷണകഥാശ്രവണത്തിങ്കലെല്ലോവേണ്മ
കോലുന്നൊരുള്ളമുറച്ചുമഹാത്ഭുതം * അംബുധിപുത്രിപതി കാ
രുണ്യംലഭിയാഞ്ഞിട്ടമ്മഹാസംസാരചക്രത്തിങ്കൽ ഭ്രമിപ്പതും *
കന്മഷത്തിങ്കൽതന്നെമുഴുകുംസദാകാലം തന്മനൊവൃത്തിന്നാനാ
വാസനാവശത്തിനാൽ * സ്വധൎമ്മില്ലാഞ്ഞകൃത്യത്തെചെയ്തിട്ടു
ചിലജനം സ്വധൎമ്മിനാൽമദനൂണ്ടുദുഷ്കൎമ്മഞ്ചെയ്തും ചിലർ * ദു
ൎമ്മോഹസംസാരസാഗരത്തിൽമുങ്ങിമുങ്ങി ജന്മജന്മങ്ങൾതോറും
സന്തപിച്ചുഴലുന്നു * അംബുജനാഭന്തൻെറ കാരുണ്യമുണ്ടാകു
മ്പോൾസമ്യക്സമ്പന്നോപിവാദരിദ്രനെന്നാകിലും * സമ്പദം
കലൎന്നു സത്സംസൎഗ്ഗത്തിങ്കൽതന്നെസമ്മുഖനായ്വന്നീടും സൎവ്വദാ
സൎവ്വാത്മനം * ഉണ്ടായിങ്ങനെസാൎവ്വഭൌമനാമ്മഹീപതെനന്മ

യെന്തിതിന്മീതെവരുവാനെന്നുള്ളതും * സന്മതേകൃതകൃത്യനായിതുഭവാനെടോസമ്മതംമമവാക്യംകേട്ടാലും ഖേദിക്കേണ്ടാ * പിന്നെഞാനിങ്ങുപോന്നുപന്നഗശായിയുടെ പുണ്യമാം കഥാമൃതംനിന്നോടുചൊല്ലീടുവൻ * വന്നുകൂത്തിതുമഹാപുണ്യമാമദ്ധോദയംമന്നവപഞ്ചമഹാപാതകവിനാശനം * ഉന്നതഫലന്നൽകുംസ്നാനദാനാദ്യങ്ങളാൽനന്നേററം പുഷ്യമാസേധന്യമാംപുണ്യകാലം* എന്നിവണ്ണമേമുനിയരുളിച്ചെയ്തുകേട്ടവന്നൊരാനന്ദമുൾക്കൊണ്ടന്നേരംനൃപോത്തമൻ * വന്ദിച്ചുമുനീശ്വരന്തന്നോടുചോദ്യംചെയ്താനെന്നാകിലദ്ധോദയലക്ഷണം മാഹാത്മ്യവും * ഇന്നരുൾചെയ്തീടേണംശ്രീപാദദാസനായോരെന്നോടുമഹാമുനേകാരുണ്യവാരാന്നിധെ * ശ്ലാഘ്യമാഞ്ചോദ്യംകേട്ടാദ്യന്തമരുൾചെയ്താൻ കേൾക്കനീയെന്നാകിലൊധരിത്രീപതിമൌലെ * ആക്കുവാനദ്ധോദയമാഹാത്മ്യഞ്ചൊല്ലാവതുമോക്കിൽബ്രഹ്മാവുതന്നെയാകല്പംചെല്ലീടിലാം * തിരുവോണത്തിന്മദ്ധ്യഭാഗവും വ്യതീപാതചരമഭാഗമമാവാസ്യതന്നാദ്യാംശവും * ഒരുമിച്ചുഹസ്കരനുദയത്തോടുചേന്നതരണിവാരത്തിങ്കൽവരികിലദ്ധോദയം * കരുതീടിവയെല്ലാംപരിചോടൊത്തുശശധരവാസരത്തിൽവന്നീടുകിൽമഹോദയം * ചൊല്ലൊളള്ളമദ്ധോദയംകോടിയജ്ഞത്തിൻഫലം വിഖ്യാതസവ്വതീത്ഥസ്നാനത്തിൻഫലത്തെയും * ഒക്കവേനൽകുംപുണ്യകാലങ്ങളെല്ലാററിലുംമുഖ്യമെത്രയമ്മഹോദയവുമവ്വണ്ണമെ * പഞ്ചമപാപഞ്ചെയ്തുള്ളവനെന്നിരിക്കിലുമഞ്ചാതെമഹാനദീ പ്രമുഖതീത്ഥേതദാ * ചെഞ്ചമ്മെസ്നാനഞ്ചെയ്തിൽപാപസഞ്ചയമെല്ലാന്തുഞ്ചീടുംകാവേരിയിലെങ്കിലൊചൊല്ലേണമൊ * പതിതനെന്നാകിലുംപാഷണ്ഡനെന്നാകിലും മതിപൈശൂന്യമുള്ളൊന്നാസ്തികനെന്നാകിലും * നദിയിലദ്ധോദയകാലേമജ്ജനഞ്ചെയ്തിൽഗതകിൽബിഷംപരിശുദ്ധനായ്ഭവിച്ചീടും* കാവേരിയിങ്കൽതുലാമാസസ്നാനവുംതഥാ പാവനപ്രയാഗത്തിൽ മാഘമാജ്ജനമതും * സേതുവിലദ്ധോദയസ്നാനവുംകോടിജന്മഞ്ചേതോവാക്കായങ്ങളാൽചെയ്തൊരുതപഃഫലം * തീരാതപാപംചെയ്യുംമാനുഷാധമൻപോലുംശ്രീരാമസേതുവിങ്കലേകദാസ്നാനഞ്ചെയ്തിൽ * പാരാതെപാപന്നീങ്ങിസ്വൎഗ്ഗപ്രാപ്തിയുമുണ്ടാം പേരെഴുംപുണ്യകാലത്തിങ്കലോചൊല്ലേണമൊ * ജന്മസ്സിന്ധുവിൽമുങ്ങിക്കനത്തദുഃഖംപൂണ്ടം മനുഷ്യജനത്തിനുള്ളനത്ഥം പോക്കീടുവാൻ * മനസ്സിലതിവേലം ജനിച്ചകൃപയാലേ ധനുസ്സിൻകോടികൊ

ണ്ടരാഘവൻതിരുവടി * പണ്ടുകീറിയരേഖാസേതുവിൽധനു ഷ്കോടികണ്ടാൽ വന്നിടുംമോക്ഷംദുജ്ജനങ്ങൾക്കുപോലും * കൊണ്ടാടിസ്നാനംചെയ്യോൎക്കുണ്ടാകുംഫലംചൊൽകിൽ കണ്ണു നായിഭവിച്ചിടുംകണ്ഡധ്വീശ്വരൻപോലും * കൊണ്ടൽനേർവ ൎണ്ണൻതന്നാലുണ്ടാക്കപ്പെട്ടസേതു കണ്ടുകൊള്ളവാൻകുറിക്കൊ ണ്ടുമാനസന്തന്നിൽ * കണ്ടദേശങ്ങൾതോറുമ്മേണ്ടിസഞ്ചരിച്ചു ട നിണ്ടൽപൂണ്ടങ്ങെത്താതെകണ്ടവൻമരിക്കിലും * അണ്ടർ കോൻപുരത്തിങ്കൽകണ്ടോളമഴകേറും കണ്ടിവാർകുഴലിമാർകണ്ടു കൌതുകംപൂണ്ടു *തണ്ടലർശരകേളികൊണ്ടേറുമാനന്ദമുൾക്കൊ ണ്ടീടുമാറാജ്ജഗൽക്കണ്ടകനെന്നാകിലും * കൊണ്ടാടിതത്സേ തുവിങ്കൽപടുത്ത രാമവാക്യംകൊണ്ടിമ്മാഹാത്മ്യമുണ്ടായി ലോ കോപകാരാൎത്ഥമായി * പ്രത്യഹംപ്രഭാതത്തിൽസേതുവെസ്മരി പ്പവൻ ശുദ്ധനായ്സേതുസ്നാനഫലത്തോടുപേതനായി * സ ത്രാമാലോകംപുക്കുസുഖിച്ചുവസിച്ചീടും പൃഥ്വീന്ദ്രകുലമൌലേ സത്യമെന്നറിഞ്ഞാലും * ചിത്തത്തിൽസേതുസ്നാനസക്തരാമ്മ ഹാമുനി സത്തമന്മാരങ്ങാനെത്തുവാൻപാൎത്തുവാഴ്വോർ * സതീരങ്ങെന്നുഞാനും സത്യസങ്കല്പന്മാരോ ടൊത്തുസേതുസ്നാ നവും കൃതാസമ്പൂൎണ്ണമോദം * അത്രൈവവന്നതവപുണ്യമെ ന്തെന്നാലതി നൊത്തവൎണ്ണമെതന്നെവൎത്തിപ്പൻനിസ്സംശയം * ഇങ്ങിനെമഹാമുനിപുംഗവൻധമ്മങ്ങളെ സംഗതാനന്ദമരുൾ ചെയ്തുസന്നിധിയിങ്കൽ * തിങ്ങിനഭക്തിയോടുതൊഴുതുനില്ക്കു ന്നോരു തുംഗനാംനൃപേന്ദ്രനെനന്ദിച്ചുപുനപ്പുനഃ * മംഗലാശീ ൎവ്വാദവുമരുളിമേല്ക്കുമേലെ മങ്ങാതതേജസ്സിനാലെങ്ങുമെവിളങ്ങ വെ * ഇംഗിതജ്ഞന്മാരായതത്രത്യവിപ്രരോടു മങ്ങിനെപണി പ്പെട്ടുനൃപതിശ്രേഷ്ഠനോടും* ഭംഗ്യായാത്രയുഞ്ചൊല്ലിശിഷ്യന്മാർ ചുററുംചുഴന്നങ്ങെഴുനെള്ളീടിനാൻദാഭ്യനാംമുനിശ്രേഷ്ഠൻ * കാ വേരിമാഹാത്മ്യത്തിൻസഹസ്രാംശത്തിലൊന്നു കേവലംസം ക്ഷേപിച്ചുസൂചിപ്പിച്ചിതുഞാനും * പാവനംദിവ്യമാമ്മിക്കാവേ രീമാഹാത്മ്യത്തെ സാവധാനന്തരംഗംശ്രവിച്ചുഭക്തിയോടും * വിത്തശാഠ്യത്തെച്ചെറുംചെയ്യാതെവ്രതാന്തത്തി ലുത്തമനായ പൌരാണികനെയഥാന്യായം * ശ്രദ്ധയാദക്ഷിണാദികൊണ്ടു പൂജിച്ചിടുകി ലത്രഭോഗങ്ങളെല്ലാംഭുജിച്ചുയഥാരസം * ദുഗ്ദ്ധാ ബ്ധിശായിലോകംവൈകുണ്ഠമകംപുക്കു ബദ്ധസമ്മദംസദാവാഴു മെന്നറിഞ്ഞാലും * ഏവരുമറിയേണമെളുതായിപുരുഷാൎത്ഥം കൈവരുംമാൎഗ്ഗമെന്നുസങ്കല്പിച്ചിട്ടുതന്നെ * കേവലമറിയപ്പോ

കാസ്സിലുംചൊന്നേൻതുലാ ക്കാവേരീമാഹാത്മ്യമദ്ധ്യായംമുപ്പതു മേവം * ശ്രദ്ധയാപഠിപ്പോൎക്കുംകേൾക്കുന്നജനത്തിനും സിദ്ധിക്കുമായുരാരോഗ്യൈശ്വൎയ്യാദികളെല്ലാം * ബുദ്ധിയുംസല്പ്രവൃത്തിയാസ്സുന്നീടുമത്രയല്ല സിദ്ധിക്കുംപുരുഷാൎത്ഥംസത്യമെന്നറിഞ്ഞാലും * ഗോരസപ്രിയന്മാൎക്കുഗോകുലമെന്നപോലെ ഘോരസംസാരക്കടൽകടപ്പാനിഛരിച്ചീടും * സാരജ്ഞന്മാൎക്കിത്തുലാക്കാവേരിമാഹാത്മ്യമുൾത്താരിലോൎത്തീനാരതം * ഗോപനീയമാം ധ്രുവംമുനിവേദാദിസേവ്യൻ കലിയാമിക്കാലത്തിൽജനതാരക്ഷണത്തിന്നായ്യെല്ലാണ്ടുകൃപയാലെ * ജനിതാദരംപെരുങ്കൎസ്ഥിതന്നിൽവാഴും വനിതാദ്ധാംഗമിനാക്ഷീശ്വരപാദഭക്തൻ * ഹേമാംബുജന്മാലയാവാക്പ്രസാദാധായി ശ്രീഹേമാംബാപാദാംബുജാലംബലോലംബസ്വാന്തൻ * ധീമന്മാനസഹംസമണലൂരാചാൎയ്യേന്ദ്ര ശ്രീമൽപാരമ്പൎയ്യക്ഷീരാബ്ധിശീകരഭ്രുതൻ * മനസാവാചാതനാ ഗുരുസേവയാതിൎണ്ണജനിസാഗരനായസുബ്രഹ്മണ്യോഹംമുദാ * ഫലനസാരാൎത്ഥയാമിക്കഥയെസ്സാധുസംവിദന്നസാരേണ ചൊന്നേനേവൎക്കുമറിവാനായി * പേരായിരത്തിലേററംപേരാളുന്തിരുനാമം പേരായധീരോദാത്തൻസൎവ്വദാജയിക്കേണം * പാരിച്ചോരാംപത്തുകൾതൂരത്തുനീക്കീടേണം പൂരിച്ചകല്യാണങ്ങൾനേരൊത്തുവന്നീടേണം * സജ്ജനമനഗ്രഹിച്ചീടുവാൻവണങ്ങുന്നൊരി ജ്ജനത്തിങ്കൽകനിഞ്ഞരുളീടേണംസദാ * ദുൎജ്ജനംനിന്ദിക്കിലുമേകദാകാവേരിയിൽ മജ്ജനംചെയ്യിലതുനമുക്കുമഹാലാഭം * നിശ്ചലശ്രീമൽഗുരുകാരുണ്യാമൃതന്തന്നെനിശ്ചയം പാലിപ്പതുസൎവ്വദാസൎവ്വാത്മനാ * മെച്ചമെന്തതില്പരമുള്ളതുലോകത്തികൽ തച്ചരണാബ്ജംവണങ്ങീട്ടുന്നേൻസദാകാലം * അച്യുതാനന്തവിഷ്ണോഗോവിന്ദനാരായണ സച്ചിദാനന്ദമൂൎത്തേജയിക്കെന്നേവംചൊല്ലി * സ്വച്ഛമാനസയായപൈങ്കിളിപൈതൽതാനും സ്വഛന്ദംവാണാളുന്നൽ സമ്പൂൎണ്ണസംമംഗലം *

ശ്രീമൽക്കാവേരിമാഹാത്മ്യം സമാപ്തം.

കല്യാണം കലയതനന്തമഹിമാ കല്യാണപത്മാലയാ
കല്യാണാചലവൎയ്യചാപമഹിഷീകല്യാമയദ്ധ്വംസിനീ
കല്യാമല്ലരദേവതാ ഭഗവതീ കല്യാൎയ്യളുംവാണെഴും
കല്യാണീ മമ സൎവ്വദാപി കരുണാകല്ലോലലോലേക്ഷണാ

ശുഭമസ്തു.